

# അഭിജ്ഞാനശാകുന്തളം

വിവർത്തനം

ഏ. ആർ. രാജരാജവർമ്മ

# ഉള്ളടക്കം

# ആമുഖം

**ശാകുന്തളം:** മഹാകവി കാളിദാസന്റെ കാവ്യകൃതികളെ അപേക്ഷിച്ച് നാടകങ്ങളാണ് സാമാന്യജനങ്ങളെ അധികമായി ആകർഷിച്ചിട്ടുള്ളത്. 'കാവ്യേഷു നാടകം രമ്യം' എന്ന് കവിവചനവുമുണ്ടല്ലോ. കാളിദാസ നാടകങ്ങളിൽ ഏറ്റവും ജനപ്രിയമായതും ഏറ്റവും അധികം ഭാഷകളിൽ പരിഭാഷകളുള്ളതും ശാകുന്തളത്തിനാണ്. മഹാഭാരതം ആദിപർവ്വ ത്തിലെ ശകുന്തളോപാഖ്യാനമാണ് കാളിദാസൻ ഈ നാടകരചനയ്ക്ക് ആധാരമാക്കിയത്. തികച്ചും ലളിതമായ ഈ ഇതിവൃത്തത്തിനെ അത്യന്തം ആകർഷഷണീമായ ഒരു കഥയാക്കി രൂപപ്പെടുത്തിയത് കാളി ദാസന്റെ അതുല്യപ്രതിഭയുടെ ഉത്തമോദാഹരണമാണ്. കാളിദാസൻ ശാകുന്തളം നാടകം രചിച്ചിട്ട് അതിലെ ഓരോ ഭാഗവും വീണ്ടും വീണ്ടും പരിഷ്കരിച്ചു പരിഷ്കരിച്ച് പതിനെട്ടു വർഷം കഴിഞ്ഞതിനുശേഷമാണ് ഈ ഉത്തമകൃതി പുറത്തു പ്രകാശിപ്പിച്ചതെന്ന് ഒരു ഐതിഹ്യമുണ്ട്.

അത്യന്തം രമണീയമായ ശാകുന്തളനാടകത്തിൽ തന്നെ നാലാം അങ്കമാണ് ഏറ്റവും മികച്ചതെന്നും അതിൽ തന്നെ 6, 9, 17, 18 എന്നീ നാലു ശ്ലോകങ്ങളാണെ ഏറ്റവുമധികം ശ്രേഷ്ഠമെന്നുമാണ് പണ്ഡിത മതം. ഇതിനെ സൂചിപ്പിക്കുന്ന ഒരു പ്രസിദ്ധശ്ലോകമുണ്ട് **"കാവ്യേഷു നാടകം രമ്യം തത്ര രമ്യാ ശകുന്തളാ, തത്രാപി ച ചതുർത്ഥോƒങ്കഃ തത്ര ശ്ലോകചതുഷ്ടയം"**. എല്ലാംകൊണ്ടും ശാകുന്തളം രചിക്കപ്പെട്ടു രണ്ടു സഹസ്രാബ്ദങ്ങൾ കഴിഞ്ഞിട്ടും ലോകമെങ്ങുമുള്ള കാവ്യരസികരായ സഹൃദയരെ അത് ആകർഷിച്ചുകൊണ്ടിരിക്കുന്നു എന്ന കാര്യം ഈ കൃതിയുടെ മഹത്വത്തെ വിളിച്ചോതുന്നു.

**കാളിദാസകൃതികൾ ഇ-ബുക്ക് പ്രോജക്ട്:** മഹാകവി കാളിദാസന്റെ കൃതികൾ മലയാളത്തിൽ അർത്ഥസഹിതം ഡിജിറ്റൈസ് ചെയ്യണമെന്ന് ഈ ബ്ലോഗിന്റെ നിരവധി സന്ദർശകരും, അഭ്യുദയകാംക്ഷികളും പലപ്പോഴും നിർദ്ദേശിച്ചിരുന്നു. 2011 ജൂലായ് 12-ന് കാളിദാസകൃതി കളുടെ ഡിജിറ്റൈസേഷൻ പ്രോജക്ടിന് ആരംഭം കുറിച്ചു. കാളിദാസന്റെ കൃതികൾ മുഖ്യമായും ഏഴാണ് – മൂന്ന് മഹാകാവ്യങ്ങളും, മൂന്നു നാടക ങ്ങളും, ഒരു ഖണ്ഡകാവ്യവും. അതിൽ മഹാകാവ്യങ്ങൾ താരതമ്യേന

വലുതായതിനാൽ തുടക്കത്തിൽ നാടകങ്ങൾ ഡിജിറ്റൈസ് ചെയ്യുവാനാണ് ഉദ്ദേശിക്കുന്നത്. ശാകുന്തളം, വിക്രമോർവശീയം, മാളവികാഗ്നിമിത്രം എന്നിവയാണല്ലോ കാളിദാസൻ വിരചിച്ച നാടകങ്ങൾ. അവയിൽ വിക്രമോർവശീയമാണ് ആദ്യമായി ഡിജിറ്റൈസ് ചെയ്തുതുടങ്ങിയത്. അതിന്റെ ഡിജിറ്റൈസേഷൻ ഓഗസ്റ്റ് 21-ന് പൂർത്തിയാകുകയും, വിക്രമോർവശീയം ഇ-ബുക്ക് അന്നുതന്നെ ബ്ലോഗിൽ പോസ്റ്റ് ചെയ്യുകയും ചെയ്തിരുന്നു. അതിനെത്തുടർന്ന് മാളവികാഗ്നിമിത്രത്തിന്റെ ഡിജിറ്റൈസേഷൻ ആരംഭിക്കുകയും അത് സെപ്റ്റംബർ-18ന് പൂർത്തിയാകുകയും ചെയ്തു.

**ശാകുന്തളം ഇ-ബുക്ക്:** ശാകുന്തളത്തിന് ഏ. ആർ. രാജരാജവർമ്മ രചിച്ചതും 1912-ൽ പ്രസിദ്ധീകരിക്കപ്പെട്ടതുമായ മലയാള പരിഭാഷയാണ് പ്രസ്തുത ഇ-ബുക്കിനുവേണ്ടി തിരഞ്ഞെടുത്തിരിക്കുന്നത്. മലയാള പരിഭാഷയോടൊപ്പം ഈ കൃതിയുടെ സംസ്കൃതമൂലം മലയാളലിപിയിൽത്തന്നെ നല്കിയിട്ടുണ്ട്. ശാകുന്തളത്തിന്റെ ടൈപ്പിങ്ങ് വളരെ വേഗം പൂർണ്ണമായെങ്കിലും അതിന്റെ പ്രൂഫ്റീഡിങ്ങ് പൂർത്തിയാക്കുന്നതിന് ചില സാങ്കേതിക തടസ്സങ്ങൾ നേരിട്ടു. അല്പം വൈകിയിട്ടാണെങ്കിലും ഇന്ന് ശാകുന്തളം ഇ-ബുക്ക് സഹൃദയസമക്ഷം അവതരിപ്പിക്കുവാൻ കഴിയുന്നതിൽ വളരെയധികം സന്തോഷമുണ്ട്.

**കടപ്പാട്:** ക്ലേശകരമായ ഈ കൃത്യം വളരെ ഉത്സാഹപൂർവ്വം നിർവഹിച്ച മലയാളം ഇബുക്ക്സ് ഡിജിറ്റൈസേഷൻ ടീമിലെ എല്ലാ അംഗങ്ങളോടും, ഇതിനായി സദാ പ്രോത്സാഹനമേകിയ എല്ലാ സഹൃദയരോടും, ശാകുന്തളം ഇബുക്കിന് സുന്ദരമായ ഒരു കവർപേജ് ഡിസൈൻ ചെയ്ത സുഗേഷ് ആചാരിയോടുമുള്ള ഹൃദയം നിറഞ്ഞ നന്ദി രേഖപ്പെടുത്തുന്നു.

– പ്രസാധകൻ

# സമർപ്പണം

ശാകുന്തളേ കേരളകാളിദാസ
വിവർത്തിതേ സത്യയമുദ്യമോ മേ
സഹസ്രരശ്മാവുദിതേ വിഭാതേ
പ്രദീപസന്ദീപനസാഹസം സ്യാത്.

അഥാപി തു,

മണേർമ്മഹാർഘ്യസ്യ ഗുണാനഭിജ്ഞൈഃ
പ്രവാളഭൂയിഷ്ഠപദപ്രയോഗം
ഗ്രന്ഥസ്യ തസ്യാഭിനവം വിവർത്ത
മഭ്യർത്ഥിതോ*f*ഹം യദജല്പമേവം.

തദേതദപ്യുച്ഛ്രിതഭക്തിപൂതം
സമർപ്യതേ ശ്രീഗുരുപാദമൂലേ
പാത്രാനുസാരേണ വികാരിണീനാം
വിപാക ഏവൈഷ ഹി തദ്ഗവീനാം.

"സിദ്ധ്യന്തി കർമ്മസു മഹത്സ്വപി യന്നിയോജ്യാഃ
സംഭാവനാഗുണമവേഹി തമീശ്വരാണാം;
കിം വാ?ഭവിഷ്യദരുണസ്തമസാം നിഹന്താ
തം ചേത് സഹസ്രകിരണോ ധുരി നാകരിഷ്യത്."

തിരുവനന്തപുരം 05–12–'87
**ഏ.ആർ. രാജരാജവർമ്മാ**

# ഉത്തരം

വ്യാഖ്യാനഭേദാദപി പാഠഭേദാ
ദനേകഭേദം യദി മൂലമേവ
പ്രസ്ഥാനഭേദാദ്രുചിഭേദതശ്ച
ഭേദാവകാശഃ സുതരാം വിവർത്തേ.

അതോ നവീനേ പരിവർത്തനേ?സ്മിൻ
കൃതഃ ശ്രമോ നൈവ പിനഷ്ടിപിഷ്ടം
ശാകുന്തളാർത്ഥാമൃതപാനപാത്ര
മേകം നവം കൈരളി, തേ*f*ദ്യ ലബ്ധം.

സാധു സ്വശിഷ്യപ്രണയാത്പ്രണീതം
മദ്ഭാഗിനേയേന വിവർത്തമേതം
ശാകുന്തളസ്യാർപ്പിതമദ്യ മഹ്യം
തത്പ്രേമനിഘ്നോ*f*ഹമുരീകരോമി.

"സ്ഥാനേ സ്വശിഷ്യനിവഹൈർവിനിയുജ്യമാനാ
വിദ്യാ ഗുരും ഹി ഗുണവത്തരമാതനോതി
ആദായ ശുക്തിഷു വലാഹകവിപ്രകീർണ്ണൈർ
രത്നാകരോ ഭവതി വാരിഭിരംബുരാശിഃ"

തിരുവനന്തപുരം 06–12–'87

**കേരളവർമ്മാ**

# പാത്രവിവരണം

| | |
|---|---|
| രാജാവ് | ദുഷ്യന്തൻ, ഹസ്തിനപുരാധിപതി, നായകൻ |
| സൂതൻ | വൈഖാനസനും രണ്ടു ശിഷ്യന്മാരും |
| ശകുന്തള | കണ്വന്റെ വളർത്തുപുത്രി നായിക |
| സഖിമാർ | പ്രിയംവദയും അനസൂയയും |
| വിദൂഷകൻ | മാഢവ്യൻ – രാജാവിന്റെ തോഴൻ |
| പരിവാരങ്ങൾ | യവനസ്ത്രീകൾ |
| ദ്വാരപാലകൻ | രൈവതകൻ |
| സേനാപതി | ഭദ്രസേനൻ |
| മഹർഷികുമാരന്മാർ | നാരദനും ഗൗതമനും |
| അന്തഃപുരപരിചാരകൻ | കരഭകൻ യജമാനശിഷ്യൻ |
| ഗൗതമി | ശകുന്തളയുടെ വളർത്തമ്മ |
| കണ്വശിഷ്യന്മാർ | ശാർങ്ഗരവനും ശാരദ്വതനും |
| കാശ്യപൻ | കണ്വൻ, കുലപതി, ശകുന്തളയെ എടുത്തു വളർത്തിയ മഹർഷി |
| കഞ്ചുകി | വാതായനൻ |
| പരിജനങ്ങൾ | ദ്വാരപാലിക, വേത്രവതി |
| | വിശ്വസ്ത പരിചാരിക ചതുരിക |
| പുരോഹിതൻ | സോമരാതൻ |
| ശിപായിമാർ | ജാനുകനും സൂചകനും |
| നഗരാധികാരി | രാജസ്യാലൻ മിത്രാവസു |
| പുള്ളി | മുക്കുവൻ |
| അപ്സരസ്ത്രീ | സാനുമതി – മേനകയുടെ സഖി |
| ഉദ്യാനപാലികമാർ | മധുരികയും പരഭൃതികയും |
| ദേവേന്ദ്രസാരഥി | മാതലി |

| | |
|---|---|
| താപസിമാർ | ഒരുവൾ സുവ്രത |
| ബാലൻ | സർവ്വദമനൻ – നായകന്റെ പുത്രൻ |
| മാരീചൻ | കശ്യപപ്രജാപതി |
| അദിതി | ദാക്ഷായണി |
| മാരീചശിഷ്യൻ | ഗാലവൻ |

# മലയാള ശാകുന്തളം

### പ്രൊഫ: ഏ. ആർ. രാജരാജവർമ്മ കോയിത്തമ്പുരാൻ

### (ക) സ്ഥലകാലങ്ങൾ

ഒന്നാമതായി ശകുന്തള രംഗത്തിൽ പ്രവേശിക്കുന്നതു കണ്വാശ്രമത്തിൽ തപോവനവൃക്ഷങ്ങളെ നനയ്ക്കുന്ന ഒരു കന്യകയായിട്ടാകുന്നു. ഒടുവിൽ അവൾ യൗവരാജ്യാഭിഷേകത്തിനു പ്രായമായ തന്റെ പുത്രനോടൊരുമിച്ചു നിഷ്ക്രമിക്കയും ചെയ്യുന്നു. അതിനാൽ കഥ നടന്ന കാലം ഉദ്ദേശം പതിനാറു സംവത്സരത്തോളം ഇരിക്കണമെന്നു തീർച്ചതന്നെ. എന്നാൽ രംഗത്തിൽ പ്രയോഗിക്കുന്ന കാലം വളരെ സ്വല്പമേയുള്ളൂ.

പ്രഥമാങ്കത്തിൽ രാജാവ് മൃഗത്തെ ഓടിച്ചുകൊണ്ടു പ്രവേശിക്കുന്നതു മദ്ധ്യാഹ്നത്തിനു വളരെ മുമ്പായിരിക്കണം. ആശ്രമത്തിൽ എത്തിയ സമയം മുനികന്യകമാർ ചെടികൾ നനച്ചുകഴിഞ്ഞിച്ചിട്ടില്ല. അവരുമായി നേരംപോയതറിയാതെ സംസാരിച്ചുകൊണ്ടിരുന്ന് ഒടുവിൽ കാട്ടാനയുടെ വർത്തമാനം കേട്ടു പിരിയുമ്പോൾ പകൽ കുറേ ശേഷിച്ചിരുന്നിരിപ്പാൻ പ്രയാസമാണ്.

പിറ്റേ ദിവസം രാവിലെയാണ് മാഢവ്യൻ പ്രവേശിച്ച്, "ഇന്നലെ ഒപ്പം എത്താൻ കഴിയാതെ ഞാൻ പിന്നിലായപ്പോൾ" എന്നു രാജാവിന്റെ വേട്ടഭ്രാന്തിനെ ദുഷിക്കുന്നത്. ഈച്ചകളെ ഒക്കെയും ആട്ടിയോടിച്ചിട്ടു തോഴരും രാജാവുംകൂടി കല്ത്തറയിൽ മരത്തിന്റെ തണലിൽ ഇരുന്നു സ്വകാര്യം പറയുമ്പോഴേക്ക് ഏകദേശം വെയിൽ നന്നായി മൂത്തിരീക്കുന്നു. പിന്നീട്, ഗുരുപ്രേരിതകൃത്യയുഗ്മത്തെ അന്യോന്യം അവിരോധേന നിവർത്തിപ്പാനുള്ള ആലോചനകളും കഴിഞ്ഞ് മാഢവ്യനെ നഗരത്തിലേക്കു ജാടകേറ്റി പുറപ്പെടുവിക്കുന്നതോടുകൂടി ആ പകലും അവസാനിക്കുന്നു.

മൂന്നാമങ്കത്തിൽ രാജാവ് ആശ്രമത്തിലെത്തി രണ്ടു നാലുദിവസം കൊണ്ടു മഹർഷിമാരുടെ കർമ്മങ്ങൾ ഏതാനും നിർവിഘ്നമായി നടത്തി അവരുടെ അനുവാദപ്രകാരം ഉച്ചസമയം കുറച്ചൊന്നു

വിശ്രമിക്കാനായിട്ടാണു പ്രവേശിക്കുന്നത്. "മാലിനിയിലേച്ചെറുശീകരവും സരോജസൗരഭവും ചൊരിയുന്ന തെന്നലിനെ" പുണർന്നുംകൊണ്ടു പ്രിയാവാസമായ വള്ളിക്കെട്ടിൽച്ചെന്നു ദിനശേഷം സരസമായി നയിക്കുന്നു. പ്രാർത്ഥിതാർത്ഥങ്ങളുടെ സിദ്ധിക്കുണ്ടാകുന്ന പ്രതിബന്ധ ങ്ങളും ആലോചിച്ചു ശൂന്യമെങ്കിലും ലതാമണ്ഡപത്തിൽ ഏറെനേരം അമാന്തിച്ചതിനാൽ "സവൈരം സന്ധ്യയ്ക്കു വേണ്ടുന്നൊരു" എന്നു മഹർഷിമാർ ബന്ധപ്പെട്ടു രാജാവിനെ അന്വേഷിക്കേണ്ടിവന്നു.

അനന്തരം യാഗകർമ്മങ്ങൾ മുഴുവനായതിനാൽ മഹർഷിമാരുടെ അനുമതിയോടുകൂടി രാജാവു നഗരത്തിലേക്കു പോയിക്കഴിഞ്ഞതിന്റെ ശേശം ഗാന്ധർവ്വമായ വിവാഹവിധിപ്രകാരം കല്യാണം കഴിഞ്ഞ ശകുന്തളയുടെ സൗഭ്യാഗ്യദേവതാർച്ചനത്തിനു പൂപറിക്കാനായിട്ടു സഖിമാർ പ്രവേശിക്കുന്നു. ഇതിനാൽ, മൂന്നും നാലും അങ്കങ്ങളുടെ മദ്ധ്യേയുള്ള കാലം ഉദ്ദേശം ഒരു മാസത്തോളമെന്നു ഊഹിക്കാം. സഖിമാരുടെ അസന്നിധാനത്തിൽ ശകുന്തള ചിത്രത്തിലെഴുതപ്പെട്ട വളെന്നപോലെ തന്നെയുംകൂടി മറന്നു ഭർത്താവിനെ വിചാരിച്ചും കൊണ്ടിരുന്നപ്പോഴാണ് ദുർവ്വാസാവിന്റെ ശാപം. ഈ സംഗതി നടന്നതു രാജാവു പുറപ്പെട്ടു രണ്ടുനാലു ദിവസം കഴിയുന്നതിനുമുമ്പായിരിക്കണം. അല്ലെങ്കിൽ ശകുന്തള തന്നെയും മറന്ന് അത്ര ഔത്സുക്യത്തോടുകൂടി ഇരിക്കുകയില്ലായിരുന്നു. സൗഭാഗ്യദേവതാർച്ചനത്തിനു പൂപറിക്കുക സഖിമാർക്ക് ഒരു പതിവായിത്തീരുകയും സ്വല്പംകൂടി പരിചയ മാവുകയും ചെയ്യുമായിരുന്നു. അങ്ങനെ ഓർമ്മവരാൻ മാത്രം കാലമായി ട്ടില്ലാഞ്ഞതിനാലല്ലേ പ്രിയംവദ ആ സംഗതി (സൗഭാഗ്യദേവതാർച്ചനം) വിട്ടുപോയതും അനസൂയ ഓർമ്മിപ്പിക്കുന്നതും? "എൻ നാമമുദ്ര ഇതിലെണ്ണുക" എന്നു രാജാവ് ഉടമ്പടിചെയ്തിരുന്ന അവധിക്കകമാണ് ഈ ശാപമെന്നു തീർച്ചതന്നെ. വിഷ്കംഭം കഴിഞ്ഞ് അങ്കാരംഭത്തിൽ പ്രവേശിക്കുന്ന അനസൂയ, താതാകണ്വൻ വന്ന ദിവസം രാവിലെ ഉണർന്നെഴുന്നേൽക്കുമ്പോൾ ഉണ്ടായ ദീർഘമായ സവൈരവിചാര മനോരാജ്യത്തിലെ സംഗതികൾ ഇതിലേക്കു ലക്ഷ്യങ്ങളുമുണ്ട്. അന്നുച്ചയ്ക്കുതന്നെ മഹർഷികളെ നഗരത്തിലേക്കയയ്ക്കുകയും ചെയ്യുന്നു.

അഞ്ചാമങ്കം ആരംഭിക്കുന്നത് ഹിമവത്പൃഷ്ഠത്തിലിരുന്നിരുന്ന കണ്വാശ്രമത്തിൽനിന്നും കാൽനടയിൽ ഹസ്തിനപുരത്തു ചെന്നു ചേരുവാൻ ആവശ്യപ്പെട്ട ദിവസങ്ങൾ കഴിഞ്ഞതിന്റെ ശേഷമാകുന്നു. ദുഷ്ഷന്തമഹാരാജാവ് ശകുന്തളയുടെ കഥയേ മറന്നുപോയി. ഹംസപദികയും വസുമതീദേവിയുമാണ് അപ്പോഴത്തെ വല്ലഭമാർ. വീണവായനയും പാട്ടും കൂത്തും മേളം തന്നെ. എങ്കിലും ശകുന്തള അവിടെ എത്തിയ നാൾ അവളെ നേരം കാണും മുമ്പുതന്നെ "മുജ്ജന്മങ്ങളിലുള്ള വേഴ്ച വെളിവായുൾബ്ബോധമില്ലാതെ താനിജ്ജീവൻ നിജവാസനാബലവശാൽ ഓർമ്മിക്കയാലാവണം" എന്നു തോന്നുമാറ് രാജാവിന് ഒരു മൗനവും മുഷിച്ചിലുമായിരുന്നു. അങ്ങനെ പര്യാകുല നായി സ്ഥിതിചെയ്യുമ്പോൾ ആണ് വൃദ്ധകുഞ്ചുകി ചെന്നു മഹർഷി മാരുടെ ആഗമനം അറിയിക്കുന്നത്. ശാപശക്തികൊണ്ടും ധർമ്മാസക്തി കൊണ്ടും പരവശനായിട്ട് "ഹിമഭരിതമുഷസ്സിൽ കുന്ദമാർന്നോരു വണ്ടിൻ സമതയൊടവശൻ ഞാൻ തള്ളുവാൻ കൊള്ളുവാനും" എന്നു ശകുന്തളയെ സൂക്ഷിച്ചുനോക്കി രാജാവു വിചാരിക്കുന്നു. നിരാകൃത യായ ശകുന്തളയെ അപ്സരസ്സുകൾ എടുത്തുകൊണ്ടു അന്തർദ്ധാനം ചെയ്തതതിന്റെശേഷം ശയ്യാഗൃഹത്തിൽച്ചെന്നു വിശ്രമിക്കുമ്പോഴും രാജാവിന് "എങ്കിലുമുള്ളു ചുടുമ്പോൾ ശങ്ക മറിച്ചു ജനിപ്പതുണ്ടല്പം" എന്നുതന്നെ തോന്നിക്കൊണ്ടിരുന്നു.

എങ്കിലും കാശ്യപപ്രജാപതിയുടെ ആശ്രമത്തിൽച്ചെന്നു താമസിച്ച് ശകുന്തള പ്രസവിച്ച പുത്രനു സിംഹക്കുട്ടിയെ പിടിച്ചു കളിക്കാൻമാത്രം പ്രായം വന്നതിന്റെ ശേഷമേ മുക്കുവന്റെ കൈവശം ചെന്നുചേർന്ന മുദ്രമോതിരം കാണുവാനും രാജാവിന് ഓർമ്മവരാനും സംഗതി യായുള്ളൂ. അതിനാൽ, പഞ്ചമഷഷ്ഠാങ്കങ്ങൾ തമ്മിൽ മഹത്തായ ഒരു കാലകൃതവ്യവധാനമുണ്ട്. സ്മൃതി ഉദിച്ച ഉടൻ പശ്ചാത്താപം അസഹ്യമായിത്തീർന്നു. രാജ്യമൊട്ടുക്കു നാട്ടുവാലായ്മ അനുഷ്ഠിക്കുന്ന തിനു ചട്ടംകെട്ടി. ശകുന്തളയെ ചിത്രത്തിലെഴുതിവെച്ചു നോക്കി നേരം കഴിച്ചുകൂട്ടി. ചിത്രത്തിലും അവളരെ ഒരു വണ്ടുപോലും ഉപദ്രവിക്കു ന്നതു കണ്ടാൽ സഹിക്കാൻ പാടില്ല. രാജ്യകാര്യം അമാത്യപിശുനനെ ഏല്പിച്ചു. അന്യംനില്പു കേസ്സുകളിൽ ദാക്ഷിണ്യം വളരെ അധികമായി. എന്നുവേണ്ട, ഇന്ദ്രപ്രേക്ഷിതനായ മാതലിക്കു യുദ്ധപ്രസംഗം വന്നു

പറയുന്നതിനു മടി തോന്നത്തക്കവണ്ണം മഹത്തായ ഒരു വൈക്ലബ്യം വന്നുകൂടി. തത്ക്ഷണംതന്നെ വിധം പകർന്ന് ഇന്ദ്രാജ്ഞയെ നടത്താൻ പ്രസ്ഥാനംചെയ്കയും ചെയ്തു.

ഇന്ദ്രലോകത്തു ചെന്നു യുദ്ധത്തിൽ സഹായിച്ചു തിരിച്ചുവരുന്നതിനുള്ള ഇട അത്ര ദീർഘമായിരുന്നിരിക്കയില്ല. സ്വന്തം രാജ്യത്തു ചെന്നുചേരുന്നതിനു മുമ്പുതന്നെ യദൃച്ഛയാ സപുത്രയായ ശകുന്തളയെ ലഭിപ്പാനും സംഗതിയായി.

**ഇനി നാടകീയസ്ഥലത്തെപ്പറ്റി വിചാരിക്കാം.**

ഒന്നുമുതൽ നാലുവരെയുള്ള അങ്കങ്ങളിലെ അരങ്ങുകൾ തപോവനത്തിന്റെ ഓരോരോ ഭാഗമാകുന്നു. അഞ്ചിലേയും ആറിലേയും സംഗതികൾ ഹസ്തിനപുരത്തിൽ നടന്നു. ഒടുവിലത്തെ അരങ്ങ് കാശ്യപാശ്രമത്തിൽ ബന്ധിക്കപ്പെട്ടിരിക്കുന്നു.

ആദിയിലേയും ഒടുവിലേയും അങ്കങ്ങളിൽ രാജാവ് സാറട്ടിൽ സവാരി ചെയ്തുകൊണ്ടു പ്രവേശിക്കുന്നു. ഇതു രംഗത്തിൽ പ്രവേശിക്കുന്നതു സ്വല്പം പ്രയാസമായിരിക്കും. ഒരു കണ്ണുകൊണ്ടു "കൃഷ്ണസാര"ത്തെയും മറ്റേക്കണ്ണുകൊണ്ടു "കുലച്ച ചാപം കൈക്കൊണ്ടി"രുന്ന രാജാവിനെയും ഒന്നിച്ചു നോക്കീട്ട് ഒരു നടൻ കുരുടനായിപ്പോയതിൽപ്പിന്നെ ചാക്യാന്മാർ ഈ നാടകം അഭിനയിക്കാറില്ലെന്നൊരു പ്രസിദ്ധിയുണ്ട്. പ്രവേശിപ്പിച്ചിരിക്കുന്ന പാത്രങ്ങൾക്ക് അങ്കമദ്ധ്യത്തിൽത്തന്നെ ദേശം പകരേണ്ട ആവശ്യങ്ങൾ നേരിടുന്ന സ്ഥലങ്ങളിൽ കവികൾ "പരിക്രാമതി ചുറ്റിനടക്കുന്നു" എന്നൊരു നടോപദേശം എഴുതുക പതിവുണ്ട്. എന്നാൽ, ഇത് അധികം ഉപയോഗിക്കുന്നതു ഭംഗിയല്ല. ദൂരദേശഗമനം അങ്കമദ്ധ്യത്തിൽ നിബന്ധിച്ചുകൂടാ. അതിനാൽ, നമ്മുടെ മഹാകവി അതിനവസരം അപൂർവ്വമായിട്ടേ ചെയ്തിട്ടുള്ളൂ.

നാലാമങ്കത്തിൽ അനസൂയയുടെ കിടക്കമുറിയിൽ പ്രവേശിച്ച് അവളും പ്രിയംവദയും "സഖി, വരൂ, പോകാം" എന്നു പറഞ്ഞ്, ശകുന്തള കുളിച്ചുകേറി നിൽക്കുന്ന സ്ഥലത്തേക്കു ചുറ്റിനടന്നു പോകുന്നു. കണ്വനും സ്നാനാദികർമ്മങ്ങൾ കഴിച്ചു പ്രവേശിക്കുന്നു. ചുറ്റിനടന്ന്

അവിടെത്തന്നെ വന്നുചേരുന്നു. പിന്നെയും അവർ രംഗത്തിൽവച്ചുതന്നെ ഹോമപ്പുരയ്ക്കകത്തു കയറിയിറങ്ങുകയും സരസ്സിന്റെ തീരംവരെ യാത്രയായി പോകയുംചെയ്യുന്നുണ്ട്. വിമാനത്തിൽ വരുന്ന സാനുമതി താഴെ ഇറങ്ങി തിരസ്കരണികൊണ്ടു മറഞ്ഞുനിന്ന് രംഗത്തിലെ നടപടി രഹസ്യമായി കേൾക്കുന്നതു കുശലന്മാരായ നടന്മാർക്ക് അഭിനയിക്കാൻ അത്ര കൃച്ഛ്രമല്ല. ഉദ്യാനത്തിലിരുന്ന രാജാവ് വിദൂഷകന്റെ വിളികേട്ടു മേഘമാളികപ്പുറത്തു കയറുന്നത് സാനുമതി നിഷ്ക്രമിച്ചതിന്റെ ശേഷ മാകയാൽ അവൾ ഇരുന്നിരുന്ന വിമാനത്തിന്റെ മേല്പുറം കൊണ്ടുതന്നെ നിർവ്വഹിക്കാം. ഇലക്ട്രിസിറ്റി, ആവി മുതലായ പ്രകൃതിശക്തികൾ സ്വാധീനപ്പെട്ടിട്ടുള്ള ഈ പരിഷ്കൃതകാലത്ത് ആകാശമാർഗ്ഗേണ മാതലി തേർതെളിച്ചതിനെ അനുകരിക്കുന്നതും സുകരം തന്നെ.

### (ഖ) പാത്രങ്ങൾ

മാഢവ്യൻ ഒരു തീറ്റിപണ്ടാരംതന്നെ എങ്കിലും "പ്രയാസമില്ലാത്ത ഒരു കാര്യത്തിൽ അങ്ങ് എനിക്കു സഹായിക്കണം" എന്ന സ്വാമിയുടെ കല്പനയ്ക്ക് "കൊഴുക്കട്ട ഉടച്ചു മിഴുങ്ങുന്നതിലാണോ?" എന്നുത്തരം ചോദിക്കുന്നതു വാസ്തവത്തിൽ മുള്ളു പറയുകയായിരിക്കണം.

രാജ്യകാര്യങ്ങളിൽ അയാൾക്കു പ്രവേശമേ ഇല്ല. അതുകൊണ്ടാണ് പറഞ്ഞൊത്തതിന്റെ ശേഷമെങ്കിലും സേനാപതി ധൈര്യമായിട്ട്, "ഈ മൂർഖൻ" എന്നും, "വല്ലതും പുലമ്പുന്നു" എന്നുംമറ്റും മുഖത്തിനുനേരെ അധിക്ഷേപിക്കുന്നത്. (സേനാപതിയുടെ ഗൗരവത്തിന് ഈ തിരുമുമ്പിൽ സേവ സംസാരിച്ചത് അത്ര ശരിയുമായില്ല.) ഈ രസികൻ രാജാവിന്റെ അന്തഃപുരമന്ത്രിയാണ്. ഈ വിടുവായനു നൈത്യാരമ്മയോട് എന്തും സാധാരണയായി പറഞ്ഞുകേൾപ്പിക്കാം. അമ്മതമ്പുരാന് ഈ വിദ്വാനെ പുത്രനോടു തുല്യം വാത്സല്യമുണ്ട്. എന്തിനു വളരെ പറയുന്നു? ഈ വിദ്വാന്റെ ഫലിതങ്ങൾക്ക് രണ്ട് അരങ്ങുകളിലേ കവി ഇടം കൊടുത്തുള്ളുവല്ലോ എന്ന് സഭ്യന്മാർക്ക് ഉത്കണ്ഠയെ ഉളവാക്കുന്നുണ്ട്. ശകുന്തളയെ നിരാകരിക്കുന്ന അവസരത്തിൽ ഹംസപദികാഗൃഹത്തി ലേക്ക് ഈ രസികനെ ശാസനയായി പറഞ്ഞയച്ചുകളഞ്ഞത് കുറെ കഠിനമായോ എന്നു തോന്നിപ്പോകും. ഈയാൾ ഇല്ലായിരുന്നുവെങ്കിൽ

രാജ്യകാര്യവൈയഗ്ര്യത്താൽ ഉളവാകുന്ന മുഷിച്ചൽ തീർത്ത് ആത്മാവിനെ നവീകരിക്കുന്നതു ദുഷ്ഷന്തമഹാരാജാവിന് ഇത്രയും സുഖകരമാകയില്ലായിരുന്നു.

സഖിമാരുടെ നാമധേയം അവരവരുടെ സ്വഭാവത്തിനു സൂചകമാണ്. വൃക്ഷസേചനത്തിന്റെ കണക്കു പറഞ്ഞു രാജാവിനെക്കൊണ്ടു മോതിരം കൊടുപ്പിക്കുന്നതും, സ്വാമിനിയെ വനജ്യോത്സ്നയോട് ഉപമി ക്കുന്നതും, രാജാവിനോട് ആപത്തിനെ പ്രാപിച്ചിരിക്കുന്ന രാജ്യവാസി ജനത്തിന്റെ സങ്കടം തീർപ്പാൻ അപേക്ഷിക്കുന്നതും, അനസൂയയുടെ അപേക്ഷപ്രകാരംതന്നെ ദുർവാസസ്സിനോടു നല്ല വാക്കു പറവാൻ പോകുന്നതും മറ്റും പ്രിയംവദയാണ്. മറ്റവൾക്കു വാക്സാമർത്ഥ്യം ഇത്രയില്ല. എന്നാൽ കാര്യപരിജ്ഞാനം കൂടും. ബന്ധുജനങ്ങൾക്കു ശോചനീയാമായിബ്ഭവിക്കാത്തവിധത്തിൽ രാജാവു നോക്കിക്കൊള്ളണ മെന്നേ അവൾക്കു പ്രാർത്ഥനയുള്ളൂ. എങ്കിലും മാൻകുട്ടിയെ തള്ളയുടെ അടുക്കൽ കൊണ്ടുവിടുന്നതിന് അവൾക്കും ഉത്സാഹക്കുറവുണ്ടായില്ല. അണിയറയിൽനിന്നും ചക്രവാകിക്കു ഹിതോപദേശം ചെയ്യുന്നതും അതിനാൽ ഇവൾതന്നെയായിരിക്കണം. ശകുന്തളയ്ക്കും നഗരയാത്രാവസര ത്തിൽ തോഴിമാർ രണ്ടുപേരും ഒരുമിച്ചുതന്നെ ആലിംഗനം ചെയ്യണ മെന്നാണു പ്രേമചാപല്യം.

ശാർങ്ഗരവനാണ് ശിഷ്യന്മാരിൽ പ്രധാനി. ശാരവതൻ രാജഭോഗ ങ്ങൾ അനുഭവിക്കുന്ന മഹാഭാഗന്മാരെ, സ്നാതൻ അഭ്യുക്തനെ എന്ന പോലെ ഗണിച്ചുകളയുന്നു. രാജാവുമായി വാക്തർക്കം ചെയ്തുകൊണ്ടു തന്റെ കൂട്ടുകാരൻ കോലാഹലം ചെയ്യുന്നതൊന്നും ആ പരമസാത്വികനു രസിക്കുന്നില്ല. തങ്ങൾ ചെയ്യേണ്ടതു ചെയ്തു; ഭർത്താവു ഭാര്യയെ സ്വീകരിക്കുവാൻ ഭാവമില്ലെങ്കിൽ പിടിച്ചുകെട്ടി തലയിൽ വച്ചേച്ചു കടന്നുകളയാമെന്നും മറ്റും അയാൾക്ക് ഉത്സാഹമില്ല. ഇവരുടെ ഈ സ്വഭാവഭേദം ഗുരുവിനും അറിവുണ്ട്. അതിനാൽ സന്ദേശം പറഞ്ഞ യയ്ക്കുന്നത് ആ വാഗ്മി മുഖാന്തരമാണ്. മുക്കുവനും മുതൽപ്പേരും ഇന്നുള്ളവർതന്നെ. അന്നും അമാത്യനുമായി നാം കണ്ടു സംസാരിക്കു ന്നില്ലെങ്കിലും ആ ദിവാനെ രാജാവിനു വളരെ വിശ്വാസമുണ്ടെന്നും രാജ്യകാര്യങ്ങളിൽ, വിശിഷ്യ മുതലെടുപ്പുസംഗതിയിൽ, അയാൾക്കു

നല്ല ദൃഷ്ടിയുണ്ടെന്നും വെളിപ്പെടുന്നു. പിശുനൻ എന്നു പേരിട്ടതു മാത്രം എന്തോ? ഇന്ദ്ര സാരഥിയായ മാതലി ദുഷ്ഷന്തനെ "മഹാരാജാവേ" എന്നേ സംബോധനചെയ്യുന്നുള്ളൂ. തത്ക്കാലം സൂതനെങ്കിലും, ഒരു സമന്റെ നിലയിലാണ് സംസാരം. ഔചിത്യം നോക്കി രാജഗൃഹത്തിൽ എന്ത് സ്വാതന്ത്ര്യവും പ്രവർത്തിപ്പാൻ മാത്രം അന്തസ്സുള്ളവനുമാണ്.

### (ഗ) രസവിചാരം

ഇവിടെ അംഗിയായ രസം ശൃംഗാരം; ഭയാനകാദികൾ അംഗങ്ങൾ. അതിൽ "രാജന്യന്നർഹയിവൾ നിശ്ചയം" എന്ന ഘട്ടത്തിൽ അങ്കുരിത മായ രതി എന്ന ഭാവം, ശകുന്തള "മനസ്സേ ബദ്ധപ്പെടേണ്ട, നീ ആലോചി ക്കുന്നതുതന്നെ" എന്നു തുടങ്ങി "എന്നാഭിമുഖ്യമതൊഴിക്കിലു മെന്തു ഹാനി? പിന്നെങ്ങുമല്ലധികനേരമിവൾക്കു നോട്ടം" ഇത്യന്തമുള്ള സന്ദർഭ ത്താൽ ഉദ്ബുദ്ധമായിട്ടു സ്ഥായിവ്യപദേശത്തിനു പാത്രമായിത്തീർന്ന തിന്റെശേഷം "അറിവേൻ തപഃപ്രഭാവം" എന്നു മുതൽ കാമ ലേഖനം എഴുതുന്നതു വരെയുള്ള പൂർവ്വാനുരാഗവിപ്രലാപത്താൽ ദൃഢ മൂല മായി.

1. "ഒട്ടി ഹന്ത! കവിൾത്തടം" എന്നു ശങ്കമാനത,

2. "അറിവേൻ തപഃപ്രഭാവം" എന്നു ശങ്കമാനത

3. "സ്മര, കുസുമശരൻ നീ" എന്നു രാജകർത്തൃകമായ അസൂയ

4. "അല്ലാത്തപക്ഷം താമസിയാതെ നിങ്ങൾക്ക് എന്റെ ഉദകക്രിയ ചെയ്യേണ്ടിവരും" എന്നു നായികാഗതമായ നിർവേദം.

5. "പ്രിയയെച്ചെന്നു കാണുകയല്ലാതെ വേറൊരു ഗതിയും കാണുന്നില്ല" എന്നു നായകന്റെ ഔത്സുക്യം ഇത്യാദി വ്യഭിചാരിഭാവ ങ്ങളാൽ അവിടവിടെ പരിപോഷിതമായി.

രാജാവ്: "ഝടിതി അടുത്തു ചെന്ന്" എന്ന് ആരംഭിച്ച് "ശകുന്തള മുഖം തിരിച്ചുകളയുന്നു" എന്ന് അവസാനിക്കുന്ന ഗ്രന്ഥത്താൽ പ്രതിപാദിതമായ സംക്ഷിപ്തസംഭോഗശൃംഗാരദശയേയും "മനസ്സേ

ആഗ്രഹം സാധിക്കുന്നതിന്" ഇത്യാദി ശകുന്തളയുടെ ആത്മഗതം മുതൽ "നോക്കുമ്പോൾ ഞാനശക്തൻ വിടുവതിനിവിടം ശൂന്യമെന്നാലു മിപ്പോൾ" എന്നു രാജാവിന്റെ പരിദേവിതംവരെ ഉള്ള സന്ദർഭപ്രകാരം കാര്യപ്രവാസവിപ്രലംഭാവസ്ഥയേയും ഒടുവിൽ ദുർവാസശ്ശാപാവസര ത്തിൽ ശാപവിപ്രലംഭകക്ഷ്യയേയും പ്രാപിച്ചു മദ്ധ്യേ കുറഞ്ഞൊരു കാലം നിശ്ശേഷം സമ്മീലിതമായെങ്കിലും "ഈ പാട്ടു കേട്ടിട്ട് എന്താണ് എനിക്ക് ഇഷ്ടജനവിരഹം ഇല്ലെങ്കിലും മനസ്സിനു ബലമായ വല്ലായ്മ തോന്നുന്നത്" എന്നും, "എങ്കിലുമുള്ളു ചുടുമ്പോൾ ശങ്ക മറിച്ചും ജനിപ്പതുണ്ടല്ലം" എന്നും മറ്റുമുള്ള അവസരങ്ങളിൽ പൂർണ്ണ ഗ്രഹണ കാലത്തു രാഹുവദനോദരത്തിൽ മങ്ങിക്കാണുന്ന പനിമതിബിംബം പോലെ യഥാകഥഞ്ചിൽ അനുസന്ധേയമായിത്തന്നെ ഇരുന്നും കൊണ്ട്, പിന്നീട് മുദ്രാദർശനത്തിൽ പെട്ടെന്ന് സംഭ്രമപ്രവാസമെന്നു വ്യപദേശ്യ മായ വിപ്രലംഭമായിട്ട് സംപൂർണ്ണദശയിൽ ആവിർഭവിച്ച് അവസാന ത്തിൽ പരിണമിച്ചു ചകചകായമാനമായിരിക്കുന്ന ഒരു അപൂർവ്വചർവ്വണ സരണിയിൽ അവതരിപ്പൂതം ചെയ്യുന്നു.

**ഏ. ആർ. രാജരാജവർമ്മാ**

# പ്രഥമോƒങ്കഃ

## പ്രസ്താവനാ

**യാ സൃഷ്ടിഃ സ്രഷ്ടുരാദ്യാ വഹതി വിധിഹുതം യാ ഹവിര്യാ ച ഹോത്രീ**
**യേ ദ്വേ കാലം വിധത്തഃ ശ്രുതിവിഷയഗുണാ യാ സ്ഥിതാ വ്യാപ്യ വിശ്വം**
**യാമാഹുഃ സർവബീജപ്രകൃതിരിതി യയാ പ്രാണിനഃ പ്രാണവന്തഃ**
**പ്രത്യക്ഷാഭിഃ പ്രപന്നസ്തനുഭിരവതു വസ്താഭിരഷ്ടാഭിരീശഃ 1**

(നാന്ദ്യന്തേ തതഃ പ്രവിശതി സൂത്രധാരഃ)

സൂത്രധാരഃ: (നേപഥ്യാഭിമുഖമവലോക്യ) ആര്യേ യദി നേപഥ്യവിധാനമവ–സിതമിതസ്താവദാഗമ്യതാം

(പ്രവിശ്യ)

നടീ: ആര്യപുത്ര ഇയമസ്മി

സൂത്രധാരഃ: ആര്യേ! അഭിരൂപഭൂയിഷ്ഠാ പരിഷദിയം അദ്യ ഖലു കാലിദാസഗ്രഥിതവസ്തുനാ നവേനാഭിജ്ഞാനശകുന്തലാഖ്യേന നാടകേനോപസ്ഥാതവ്യമസ്മാഭിഃ തത്പ്രതിപാത്രമാധീയതാം യത്നഃ.

നടീ: സുവിഹിതപ്രയോഗതയായാര്യസ്യ ന കിമപി പരിഹാപയി–ഷ്യതേ

സൂത്രധാരഃ: ആര്യേ കഥയാമി തേ ഭൂതാർഥം

**ആപരിതോഷാദ്വിദുഷാം ന സാധു മന്യേ പ്രയോഗവിജ്ഞാനം**
**ബലവദപി ശിക്ഷിതാനാമാത്മന്യപ്രത്യയം ചേതഃ 2**

നടീ: ആര്യ! ഏവമേതത്. അനന്തരകരണീയം താവദാര്യ ആജ്ഞാപയതു

സൂത്രധാരഃ: കിമന്യദസ്യാഃ പരിഷദഃ ശ്രുതിപ്രസാദനതഃ തദിമമേവ താവദചിരപ്രവൃത്തമുപഭോഗക്ഷമം ഗ്രീഷ്മസമയമധികൃത്യ ഗീയതാം സമ്പ്രതി ഹി –

**സുഭഗസലിലാവഗാഹാഃ പാടലസംസർഗസുരഭിവനവാതാഃ**
**പ്രച്ഛായസുലഭനിദ്രാ ദിവസാഃ പരിണാമരമണീയാഃ 3**

# ഒന്നാമങ്കം

## പ്രസ്താവന

**ആദ്യത്തെ സൃഷ്ടി, ഹോതാ,വഥ വിധിഹുതമായുള്ള ഹവ്യം വഹിപ്പോ**
**നാ ദ്വന്ദ്വം കാലമാനാസ്പദ,മുലകു നിറഞ്ഞോരു ശബ്ദാശ്രയം താൻ,**
**വിത്തെല്ലാത്തിന്നുമേകപ്രകൃതി, ചരജഗത്പ്രാണനാം തത്വമെന്നി**
**പ്രത്യക്ഷം മൂർത്തിയെട്ടാർന്നൊരു ജഗദധിപൻ നിങ്ങളെക്കാത്തുകൊൾവൂ 1**

(നാന്ദി കഴിഞ്ഞ് സൂത്രധാരൻ പ്രവേശിക്കുന്നു)

സൂത്രധാരൻ: (അണിയറയിലേക്ക് നോക്കിയിട്ട്) ആര്യേ, ചമഞ്ഞുകഴിഞ്ഞെങ്കിൽ ഇങ്ങോട്ടു വരിക.

നടി: (പ്രവേശിച്ചിട്ട്) ആര്യ! ഞാനിതാ വന്നിരിക്കുന്നു.

സൂത്രധാരൻ: ആര്യേ, പണ്ഡിതന്മാർ അധികപ്പെട്ടിട്ടുള്ള സദസ്സാണിത്. ഇവിടെ കാളിദാസകൃതമായ അഭിജ്ഞാനശാകുന്തളം പുതിയ നാടകം നാം അഭിനയിക്കണം. അതിലേക്ക് ഒരോ വേഷത്തിനും വേണ്ട ജാഗ്രതകൾ ചെയ്ക.

നടി: ആര്യൻ ഏർപ്പാടുകളെല്ലാം വേണ്ടുംവണ്ണം ചെയ്തിട്ടുള്ളതുകൊണ്ട് യാതൊരു കുറവിനും വകയില്ലല്ലോ.

സൂത്രധാരൻ: ആര്യേ, കാര്യസ്വഭാവം ഞാൻ പറഞ്ഞുതരാം.

**വിദ്യ ശരിയെന്നുറയ്ക്കാൻ വിദ്വത്പ്രീതിക്ക് പാത്രമായ് വരേണം**
**നന്നായി പഠിച്ചവന്നും തന്നിൽ വരുന്നില്ല നല്ല വിശ്വാസം 2**

നടി: അതങ്ങനെതന്നെ; ഇനിചെയ്യേണ്ടത് ആര്യൻ ആജ്ഞാപിക്കണം.

സൂത്രധാരൻ: മറ്റെന്ത്? ഈ സഭയ്ക്ക് കർണ്ണാനന്ദം നൽകണം. അതിന് ഈയിടെതന്നെ ആരംഭിച്ചിരിക്കുന്ന ഈ ഗ്രീഷ്മസമയത്തെക്കുറിച്ച് ഒരു പാട്ടു പാടണം. ഈ ഋതുവിൽ ഉപഭോഗങ്ങൾക്കും ധാരാളം വകയുണ്ട്.

**നീരാടുവാൻ കുതുകമേറെ വളർന്നിടുന്നു;**
**ചേരുന്നു പാതിരിവിരിഞ്ഞ മണം മരുത്തിൽ;**
**പാരാതുറക്കമുളവാം തണലത്തണഞ്ഞാൽ**
**പാരം സുഖാവഹമഹസ്സിലെരിഞ്ഞടങ്ങും 3**

നടീ: തഥാ (ഇതി ഗായതി )

**ഈഷച്ചുംബിതാനി ഭ്രമരൈഃ സുകുമാരകേസരശിഖാനി**
**അവതംസയന്തി ദമമാനാഃ പ്രമദാഃ ശിരീഷകുസുമാനി** 4

സൂത്രധാരഃ: ആര്യേ! സാധു ഗീതം. അഹോ! രാഗബദ്ധചിത്ത–വൃത്തിരാലിഖിത ഇവ സർവതോ രംഗഃ. തദിദാനീം കതമം പ്രകരണമാശ്രിത്യൈനമാരാധയാമഃ

നടീ: നന്വാര്യമിശ്രൈഃ പ്രഥമമേവാജ്ഞപ്തമഭിജ്ഞാനശാകുന്തലം നാമാപൂർവം നാടകം പ്രയോഗേ അധിക്രിയതാമിതി.

സൂത്രധാരഃ: ആര്യേ സമ്യഗനുബോധിതോƒസ്മി. അസ്മിൻക്ഷണേ വിസ്മൃതം ഖലു മയാ തത്. കുതഃ –

**തവാസ്മി ഗീതരാഗേണ ഹാരിണാ പ്രസഭം ഹൃതഃ**
**ഏഷ രാജേവ ദുഷ്യന്തഃ സാരംഗേണതിരംഹസാ** 5

(ഇതി നിഷ്ക്രാന്തൗ)

(ഇതി പ്രസ്താവനാ)

(തതഃ പ്രവിശതി മൃഗാനുസാരീ സശരചാപഹസ്തോ രാജാ രഥേന സൂതശ്ച)

സൂതഃ: (രാജാനം മൃഗം ചാവലോക്യ) ആയുഷ്മൻ!

**കൃഷ്ണസാരേ ദദശ്ചക്ഷുസ്ത്വയി ചാധിജ്യകാർമുകേ**
**മൃഗാനുസാരിണം സാക്ഷാത്പശ്യാമീവ പിനാകിനം** 6

രാജാ: സൂത! ദൂരമമുനാ സാരംഗേണ വയമാകൃഷ്ടാഃ അയം പുനരിദാനീമപി –

**ഗ്രീവാഭംഗാഭിരാമം മുഹുരനുപതതി സ്യന്ദനേ ദത്തദൃഷ്ടിഃ**
**പശ്ചാർധേന പ്രവിഷ്ടഃ ശരപതനഭയാദ്ഭൂയസാ പൂർവകായം**
**ദർഭൈരർധാവലീഢൈഃ ശ്രമവിവൃതമുഖഭ്രംശിഭിഃ കീർണവർത്മാ**
**പശ്യോദഗ്രപ്ലുതത്വാദ്വിയതി ബഹുതരം സ്തോകമുർവ്യാം പ്രയാതി** 7

(സവിസ്മയം) തദേഷ കഥമനുപതത ഏവ മേ പ്രയത്നപ്രേക്ഷണീയഃ സംവൃത്തഃ.

നടി: അതങ്ങനെതന്നെ (പാടുന്നു)

**അളികളണഞ്ഞു തലോടും ലളിതമതാമല്ലിയാർന്നൊരു ശിരീഷം**
**കാതിന്മേൽ കുതുകമൊടേ കാതരമിഴിമാർ കനിഞ്ഞു ചൂടുന്നു 4**

സൂത്രധാരൻ: ആര്യേ, പാട്ട് വളരെ നന്നായി; രാഗത്തിൽ ലയിച്ചിട്ട് ഈ രംഗം ചിത്രത്തിൽ എഴുതിയപോലെ ആയിരിക്കുന്നു. ഇനി ഏതു നാടകം അഭിനയിച്ചാണ് ഇവരെ നാം ആരാധിക്കേണ്ടത്?

നടി: അഭിജ്ഞാനശാകുന്തളമെന്ന അപൂർവ്വനാടകമാണ് അഭിനയിക്കേണ്ടതെന്ന് ആര്യൻ മുമ്പുതന്നെ ആജ്ഞാപിച്ചുവല്ലോ

സൂത്രധാരൻ: ആര്യേ, ഓർമ്മപ്പെടുത്തിയതു നന്നായി; തത്കാലം എനിക്കൊരു മറവി വന്നുപോയി; എന്തുകൊണ്ടെന്നാൽ,

**ഹാരിയാം നിന്റെ ഗീതത്താൽ ഹൃതനായി ബലേന ഞാൻ;**
(ചെവിയോർത്തിട്ട്)
**ദുഷ്പ്രാപമാം മൃഗത്താലീ ദുഷ്ഷന്തൻ നൃപനെന്നപോൽ 5**

(രണ്ടുപേരും പോയി)
(പ്രസ്താവനാ കഴിഞ്ഞു)

(അനന്തരം തേരിൽക്കയറി. കൈയ്യിൽ കുലച്ച വില്ലുമായി മാനിനെ പിൻതുടർന്നുകൊണ്ടു രാജാവും കൂടെ സൂതനും പ്രവേശിക്കുന്നു.)

സൂതൻ: (രാജാവിനേയും മാനിനേയും നോക്കീട്ട്) തിരുമേനീ,

**ഇക്കൃഷ്ണസാരമതിലങ്ങു, കുലച്ച ചാപം**
**കൈക്കൊണ്ടീടുന്നൊരു ഭവാനിലുമിങ്ങു ദൃഷ്ടി**
**ചേർത്തീടവേ മുഖമൃഗാനുഗനാം പിനാകി**
**പ്രത്യക്ഷനായി വിലസുന്നതു കണ്ടിടുന്നേൻ 6**

രാജാവ്: സൂത, ഈ മാൻ നമ്മെ വളരെ ദൂരം ആകർഷിച്ചുകളഞ്ഞു. ഇതാകട്ടെ ഇപ്പോഴും,

**പിന്നിട്ടെത്തുന്ന തേരിൽഗ്ഗളമഴകിൽ വളച്ചിട്ടു നോട്ടങ്ങൾ ചേർത്തും,**
**പിൻഭാഗം മിക്കവാറും ശരവരവു ഭയന്നുള്ളിലേക്കായ്ച്ചുളിച്ചും,**
**വക്ത്രം വീർത്തൂർന്നുവീഴുന്നൊരു തൃണകബളം മാർഗ്ഗമദ്ധ്യേ പൊഴിച്ചും**
**പാർത്താലും പാഞ്ഞിടുന്നു നെടിയ കുതികളാൽ ഭൂവിലേക്കാൾ നഭസ്സിൽ 7**

നാം പിന്തുടർന്നുകൊണ്ടുതന്നെയിരുന്നിട്ടും ഇതു പിന്നെ സൂക്ഷിച്ചു നോക്കേണ്ട ദൂരത്തിലായിത്തീർന്നതെങ്ങനെ?

സൂതഃ: ആയുഷ്മൻ! ഉദ്ഘാതിനീ ഭൂമിരിതി മയാ രശ്മിസംയമനാ– ദ്രഥസ്യ മന്ദീകൃതോ വേഗഃ. തേന മൃഗ ഏഷ വിപ്രകൃഷ്ടാന്തരഃ സംവൃത്തഃ. സമ്പ്രതി സമദേശവർതിനസ്തേ ന ദുരാസദോ ഭവിഷ്യതി.

രാജാ: തേന ഹി മുച്യന്താമഭീഷവഃ.

സൂതഃ: യദാജ്ഞാപയത്യായുഷ്മാൻ. (രഥവേഗം നിരൂപ്യ) ആയുഷ്മൻ! പശ്യ പശ്യ –

**മുക്തേഷു രശ്മിഷു നിരായതപൂർവകായാ**
**നിഷ്കമ്പചാമരശിഖാ നിഭൃതോർധ്വകർണാഃ**
**ആത്മോദ്ധതൈരപി രജോഭിരലംഘനീയാ**
**ധാവന്ത്യമീ മൃഗജവാക്ഷമയേവ രഥ്യാഃ** 8

രാജാ: സത്യം, അതീത്യ ഹരിതോ ഹരീംശ്ച വർതന്തേ വാജിനഃ. തഥാ ഹി –

**യദാലോകേ സൂക്ഷ്മം, വ്രജതി സഹസാ തദ്വിപുലതാം**
**യദർധേ വിച്ഛിന്നം, ഭവതി കൃതസന്ധാനമിവ തത്**
**പ്രകൃത്യാ യദ്വക്രം, തദപി സമരേഖം നയനയോർ–**
**ന മേ ദൂരേ കിഞ്ചിത്ക്ഷണമപി, ന പാർശ്വേ രഥജവാത്** 9

സൂതഃ: പശ്യൈനം വ്യാപദ്യമാനം

(ഇതി ശരസന്ധാനം നാടയതി)

(നേപഥ്യേ)

ഭോ ഭോ രാജൻ! ആശ്രമമൃഗോ$f$യം ന ഹന്തവ്യോ ന ഹന്തവ്യഃ.

സൂതഃ: (ആകർണ്യാവലോക്യ ച) ആയുഷ്മൻ! അസ്യ ഖലു തേ ബാണ പാതവർതിനഃ കൃഷ്ണസാരസ്യാന്തരേ തപസ്വിന ഉപസ്ഥിതാഃ.

രാജാ: (സസംഭ്രമം) തേന ഹി പ്രഗൃഹ്യന്താം വാജിനഃ.

സൂതഃ: തഥാ. (ഇതി രഥം സ്ഥാപയതി)

(തതഃ പ്രവിശത്യാത്മനാ തൃതീയോ വൈഖാനസഃ)

വൈഖാനസഃ: (ഹസ്തമുദ്യമ്യ) രാജൻ ആശ്രമമൃഗോ$f$യം ന ഹന്തവ്യോ ന ഹന്തവ്യഃ.

സൂതൻ: ഭൂമിക്ക് നിരപ്പില്ലെന്നുകണ്ടു ഞാൻ കടിഞ്ഞാൺ മുറുക്കുകയാൽ തേരിന്റെ വേഗം കുറഞ്ഞു; അതിനാലാണ് ഈ മാൻ ദൂരത്തിലായിത്തീർന്നത്. ഇപ്പോൾ രഥം സമഭൂമിയിൽ എത്തുകയാൽ ഇനി തിരുമേനിയുടെ ശരത്തിനു ദൂരത്തായി വരികയില്ല.

രാജാവ്: എന്നാൽ കടിഞ്ഞാൺ അയച്ചുവിടൂ.

സൂതൻ: കല്പനപോലെ. (രഥവേഗം നടിച്ചിട്ട്) തിരുമേനീ, തൃക്കൺ പാർത്താലും, തൃക്കൺപാർത്താലും!

**തഞ്ചത്തിൽക്കടിഞ്ഞാണയച്ചുവിടവേ മുന്നാഞ്ഞുടൻ ചാമര**
**ത്തുഞ്ചങ്ങൾക്കൊരനക്കമെന്നി ചെവിയും കൂർപ്പിച്ചിതാ വാജികൾ**
**അഞ്ചാതെ കുതികൊണ്ടിടുന്നു മൃഗവേ ഗാസൂയയാലെന്നപോൽ**
**തൻ ചാരത്തണയാതെ തൻ ഖുരപുടോദ്ധൂതം രജോരാജിയും 8**

രാജാവ്: ശരി തന്നെ. കുതിരകളുടെ വേഗം സൂര്യാശ്വങ്ങൾക്കും ഇന്ദ്രാശ്വങ്ങൾക്കും ഉപരി ആയിരിക്കുന്നു. എന്തെന്നാൽ,

**നോട്ടത്തിൽച്ചെറുതായ് നിനപ്പതുടനേ തോന്നുന്നു വമ്പിച്ചതായ്,**
**നേരോർത്താലിടവിട്ടു നില്പതു നികന്നീടുന്നിതൊന്നിച്ചപോൽ;**
**വക്രിച്ചുള്ളോരു വസ്തു ദൃഷ്ടിയിൽ നിവർന്നീടുന്നു, വേഗത്തിനാൽ**
**പക്കത്തില്ലൊരു കാണിനേരവുമെനിക്കൊന്നെങ്കിലും ദൂരെയും 9**

സൂത, ഇതിനെക്കൊല്ലുന്നതു നോക്കിക്കൊള്ളു. (ശരം തൊടുക്കുന്നു).

(അണിയറയിൽ)

അല്ലയോ മഹാരാജാവേ, ഇതാശ്രമമൃഗമാണ്. കൊല്ലരുതേ, കൊല്ലരുതേ!

സൂതൻ: (വാക്കുകേട്ട വഴി നോക്കീട്ട്) ഈ കൃഷ്ണമൃഗം തിരുമേനിയുടെ ശരത്തിന് എത്തത്തക്കവിധം സമീപിച്ചപ്പോഴേക്കും മദ്ധ്യേ തടസ്സത്തിനു തപസ്വികൾ വന്നു ചേർന്നിരിക്കുന്നു.

രാജാവ്: (സംഭ്രമത്തോടെ) എന്നാൽ കടിഞ്ഞാൺ മുറിക്കിക്കൊള്ളു.

സൂതൻ: അങ്ങനെതന്നെ. (തേർ നിറുത്തുന്നു)

(അനന്തരം രണ്ടു ശിഷ്യന്മാരോടുകൂടി വൈഖാനസൻ പ്രവേശിക്കുന്നു.)

വൈഖാനസൻ: (കൈയുയർത്തിയിട്ട്) രാജാവേ, ഇത് ആശ്രമമൃഗമാണ്; കൊല്ലരുതേ, കൊല്ലരുതേ!

**ന ഖലു ന ഖലു ബാണഃ സംനിപാത്യോƒയമസ്മിന്മൃദുനി**
**മൃഗശരീരേ പുഷ്പരാശാവിവാഗ്നിഃ**
**ക്വ ബത ഹരിണകാനാം ജീവിതം ചാതിലോലം**
**ക്വ ച നിശിതനിപാതാ വജ്രസാരാഃ ശരാസ്തേ** 10

**തത്സാധുകൃതസന്ധാനം പ്രതിസംഹര സായകം**
**ആർതത്രാണായ വഃ ശസ്ത്രം ന പ്രഹർതുമനാഗസി** 11

രാജാ: ഏഷ പ്രതിസംഹൃതഃ (ഇതി യഥോക്തം കരോതി)

വൈഖാനസഃ: സദൃശമേതത് പുരുവംശപ്രദീപസ്യ ഭവതഃ.

**ജന്മ യസ്യ പുരോർവംശേ യുക്തരൂപമിദം തവ**
**പുത്രമേവംഗുണോപേതം ചക്രവർതിനമാപ്നുഹി**[1]

ഇതരൗ: (ബാഹൂ ഉദ്യമ്യ) സർവഥാ ചക്രവർതിനം പുത്രമാപ്നുഹി

രാജാ: (സപ്രണാമം) പ്രതിഗൃഹീതം ബ്രാഹ്മണവചനം.

വൈഖാനസഃ: രാജൻ! സമിദാഹരണായ പ്രസ്ഥിതാ വയം ഏഷ ഖലു കണ്വസ്യ കുലപതേരനുമാലിനീതീരമാശ്രമോ ദൃശ്യതേ. ന ചേദന്യ കാര്യാതിപാതഃ, പ്രവിശ്യ പ്രതിഗൃഹ്യതാമാതിഥേയഃ സത്കാരഃ. അപി ച

**രമ്യാസ്തപോധനാനാം പ്രതിഹതവിഘ്നാഃ ക്രിയാഃ സമവലോക്യ**
**ജ്ഞാസ്യസി കിയദ്ഭുജോ മേ രക്ഷതി മൗർവീകിണാങ്ക ഇതി** 12

രാജാ: അപി സംനിഹിതോƒത്ര കുലപതിഃ?

വൈഖാനസഃ: ഇദാനീമേവ ദുഹിതരം ശകുന്തലാമതിഥിസത്കാരായ നിയുജ്യ ദൈവമസ്യാഃ പ്രതികൂലം ശമയിതും സോമതീർഥം ഗതഃ.

രാജാ: ഭവതു താമേവ പശ്യാമി. സാ ഖലു വിദിതഭക്തിം മാം മഹർഷേഃ കരിഷ്യതി.

വൈഖാനസഃ: സാധയാമസ്താവത്.

(ഇതി സശിഷ്യോ നിഷ്ക്രാന്തഃ)

രാജാ: സൂത! തൂർണം ചോദയാശ്വാൻ. പുണ്യാശ്രമദർശനേന താവദാത്മാനം പുനീമഹേ.

---

[1] ഈ പദ്യം കേരളപാഠത്തിലില്ല.

**തൊടുത്ത ശസ്ത്രമതിനാലടക്കുക നരേശ്വര,**
**ആർത്തത്രാണത്തിനാണസ്ത്രം വീഴ്ത്താനല്ലൊരദോഷിയിൽ 10**

രാജാവ്: അസ്ത്രമിതാ പിൻവലിച്ചിരിക്കുന്നു. (അതിൻപ്രകാരം ചെയ്യുന്നു.)

വൈഖാനസൻ: പുരുവംശപ്രദീപഭൂതനായ അങ്ങയ്ക്ക് ഇതു യുക്തമത്രേ.

**ചേരും പുരുകുലംതന്നിൽ പിറന്നൊരു ഭവാനിത്**
**തനിക്ക് ചേർന്ന തനയൻ ജനിക്കും ചക്രവർത്തിയായ് 11**

ശിഷ്യന്മാർ: (കൈയുയർത്തിക്കൊണ്ട്) അങ്ങേക്കു ചക്രവർത്തിയായ പുത്രൻ ജനിക്കട്ടെ!

രാജാവ്: (വണങ്ങിക്കൊണ്ട്) ഞാൻ അനുഗ്രഹീതനായി.

വൈഖാനസൻ: രാജാവേ, ഞങ്ങൾ ചമത പറിക്കാൻ വന്നവരാണ്; ഇതാ മാലിനിനദിയുടെ കരയ്ക്കായിട്ട് കുലപതിയായ കണ്വന്റെ ആശ്രമം കാണുന്നു. വേറെ ജോലിത്തിരക്കില്ലെങ്കിൽ അവിടെച്ചെന്ന് അതിഥിസത്കാരം സ്വീകരിക്കണം. അത്രതന്നെയുമല്ല –

**ഉടജങ്ങളിലൊരു തടവും കൂടാതെ നടന്നീടും ക്രിയകൾ നോക്കി**
**ഞാണിൻ കിണമേറ്റ കരം ക്ഷോണി ഭരിക്കുന്നോരൂർജ്ജിതവുമറിയാം 12**

രാജാവ്: കുലപതി അവിടെത്തന്നെ ഉണ്ടോ?

വൈഖാനസൻ: അദ്ദേഹം അതിഥിസത്കാരത്തിനു പുത്രിയായ ശകുന്തളയെ പറഞ്ഞേല്പിച്ചിട്ട് അവളുടെ ഗ്രഹപ്പിഴയ്ക്ക് ശാന്തി ചെയ്യുന്നതിനായി സോമതീർത്ഥത്തിലേക്ക് ഇപ്പോഴാണ് പോയത്.

രാജാവ്: ആകട്ടെ, അവളെത്തന്നെ ചെന്നു കാണാം. അവൾ എന്റെ ഭക്തി അറിഞ്ഞ്, മഹർഷി വരുമ്പോൾ ഉണർത്തിച്ചുകൊള്ളും.

വൈഖാനസൻ: ഞങ്ങൾ എന്നാൽ പോകുന്നു. (ശിഷ്യന്മാരോടുകൂടി പോയി.)

രാജാവ്: സൂതാ, കുതിരകളെ വിടൂ; പുണ്യാശ്രമദർശനം ചെയ്ത് ആത്മശുദ്ധിവരുത്താം.

സൂതഃ: യദാജ്ഞാപയത്യായുഷ്മൻ. (ഇതി ഭൂയോ രഥവേഗം നിരൂപയതി)

രാജാ: (സമന്താദവലോക്യ) സൂത അകഥിതോഽപി ജ്ഞായത ഏവ യഥായമാശ്രമാഭോഗസ്തപോവനസ്യേതി.

സൂതഃ: കഥമിവ?

രാജാ: കിം ന പശ്യതി ഭവാൻ? ഇഹ ഹി –

**നീവാരാഃ ശുകഗർഭകോടരമുഖഭ്രഷ്ടാസ്തരൂണാമധഃ**
**പ്രസ്നിഗ്ധാഃ ക്വചിദിംഗുദീഫലഭിദഃ സൂച്യന്ത ഏവോപലാഃ**
**വിശ്വാസോപഗമാദഭിന്നഗതയഃ ശബ്ദം സഹന്തേമൃഗാ–**
**സ്തോയാധാരപഥാശ്ച വൽകലശിഖാനിഷ്യന്ദരേഖാങ്കിതാഃ** 13

സൂതഃ: സർവമുപപന്നം.

രാജാ: (സ്തോകമന്തരം ഗത്വാ) തപോവനനിവാസിനാമുപരോധോ മാ ഭൂത്. ഏതാവത്യേവ രഥം സ്ഥാപയ. യാവദവതരാമി.

സൂതഃ: ധൃതാഃ പ്രഗ്രഹാഃ. അവതരത്വായുഷ്മാൻ.

രാജാ: (അവതീര്യ) സൂത! വിനീതവേഷേണ പ്രവേഷ്ടവ്യാനി തപോവനാനി നാമ. ഇദം താവദ്ഗൃഹ്യതാം. (ഇതി സൂതസ്യാഭരണാനി ധനുശ്ചോപനീയാർപയതി) സൂത! യാവദാശ്രമവാസിനഃ പ്രത്യവേക്ഷ്യാഹ–മുപാവർതേ താവദാർദ്രപൃഷ്ഠാഃ ക്രിയന്താം വാജിനഃ.

സൂതഃ: തഥാ. (ഇതി നിഷ്ക്രാന്തഃ)

രാജാ: (പരിക്രമ്യാവലോക്യ ച) ഇദമാശ്രമദ്വാരം യാവത്പ്രവിശാമി.

(പ്രവിശ്യ നിമിത്തം സൂചയൻ)

**ശാന്തമിദമാശ്രമപദം സ്ഫുരതി ച ബാഹുഃ കുതഃ ഫലമിഹാസ്യ**
**അഥവാ ഭവിതവ്യാനാം ദ്വാരാണി ഭവന്തി സർവത്ര** 14

(നേപഥ്യേ) ഇത ഇതഃ സഖ്യൗ.

രാജാ: (കർണം ദത്ത്വാ) അയേ ദക്ഷിണേന വൃക്ഷവാടികാമാലാപ ഇവ ശ്രൂയതേ. യാവദത്ര ഗച്ഛാമി. (പരിക്രമ്യാവലോക്യ ച) അയേ, ഏതാസ്തപസ്വി കന്യകാഃ സ്വപ്രമാണാനുരൂപൈഃ സേചനഘടൈർബാല പാദപേഭ്യഃ പയോ ദാതുമിത ഏവാഭിവർതന്തേ. (നിപുണം നിരൂപ്യ) അഹോ! മധുരമാസാം ദർശനം.

സൂതൻ: കല്പനപോലെ. (പിന്നെയും രഥവേഗം നടിക്കുന്നു.)

രാജാവ്: (ചുറ്റും നോക്കിയിട്ട്) ഇതു തപോവനത്തിന്റെ സങ്കേതമാണെന്നു പറയാതെതന്നെ അറിയാം.

സൂതൻ: അതെങ്ങനെ?

രാജാവ്: താൻ കാണുന്നില്ലയോ? ഇവിടെയാകട്ടെ,

**പോടിൽപ്പാർത്ത ശുകം പൊഴിച്ച വരിനെല്ലുണ്ടിമ്മരങ്ങൾക്കു കീ**
**ഴോ,ടക്കായ്കളിടിച്ചൊരെണ്ണമയമിങ്ങേല്ക്കുന്നുതേ പാറകൾ;**
**ഓടീടാതെ മൃഗങ്ങൾ തേരൊലി പൊറുത്തീടുന്നു നിശ്ശങ്കമായ്;**
**പാടുണ്ടാറ്റുകരയ്ക്കു വല്ക്കലജലം വാർന്നിട്ടിതാ കാണ്മതും 13**

സൂതൻ: എല്ലാം യോജിക്കുന്നു.

രാജാവ്: (സ്വല്പദൂരം ചെന്നിട്ട്) സൂത, തപോവനവാസികൾക്ക് അസൗകര്യത്തിനിടയാകരുത്; രഥം ഇവിടെത്തന്നെ നിറുത്തൂ; ഞാൻ ഇറങ്ങിക്കളയാം.

സൂതൻ: തേർ ഇതാ നിറുത്തിയിരിക്കുന്നു. തിരുമേനി താഴെ എഴുന്നള്ളാം.

രാജാവ്: (ഇറങ്ങിയിട്ട്) സൂത, വിനീതവേഷത്തോടുകൂടി വേണമല്ലോ, തപോവനങ്ങളിൽ പ്രവേശിക്കാൻ. ഇതാ വാങ്ങിക്കൊള്ളൂ. (വില്ലും ആഭരണവും സൂതന്റെ കയ്യിൽ കൊടുത്തിട്ട്) ഞാൻ ആശ്രമവാസികളെ സന്ദർശിച്ചു മടങ്ങുമ്പോഴേക്കും കുതിരകളെ നനച്ചു കൊണ്ടുവരൂ.

സൂതൻ: കല്പനപോലെ. (പോയി).

രാജാവ്: (ചുറ്റിനടന്നിട്ട്) ഇതാ ആശ്രമദ്വാരം; അകത്തേക്കു കടക്കാം. (കടന്ന് ശുഭശകുനം ഉണ്ടായതായി നടിച്ചുകൊണ്ട്.)

**ഈ ആശ്രമം ഹന്ത: ശമപ്രധാനം; കയ്യോ തുടിക്കുന്നിതു; കാര്യമെന്തോ?**
**ഇങ്ങെന്തിനല്ലെങ്കിൽ വിശങ്ക? തങ്ങാതെങ്ങും വരാനുള്ളതു വന്നുചേരും 14**

(അണിയറയിൽ)

ഇങ്ങോട്ടു വരുവിൻ തോഴിമാരേ!

രാജാവ്: (ചെവിയോർത്തിട്ട്) ഏ, ഇതാ തോട്ടത്തിനു തെക്കുവശം ആരോ സംസാരിക്കുന്നതുപോലെ തോന്നുന്നല്ലോ! അങ്ങോട്ടു ചെല്ലാം. (ചുറ്റിനടന്നു നോക്കീട്ട്) ആ! മുനികന്യകമാർ പ്രായത്തിനുചേർന്ന കുടങ്ങളിൽ വെള്ളമെടുത്തുകൊണ്ടു തൈമരങ്ങൾ നനയ്ക്കാൻ ഇങ്ങോട്ടു വരികയാണ്. (സൂക്ഷിച്ചു നോക്കീട്ട്) ആശ്ചര്യം! ഇവരെക്കാണ്മാൻ നല്ല കൗതുകമുണ്ട്.

**ശുദ്ധാന്തദുർലഭമിദം വപുരാശ്രമവാസിനോ യദി ജനസ്യ**
**ദൂരീകൃതാഃ ഖലു ഗുണൈരുദ്യാനലതാ വനലതാഭിഃ 15**

യാവദിമാം ഛായാമാശ്രിത്യ പ്രതിപാലയാമി (ഇതി വിലോകയൻ സ്ഥിതഃ)

(തതഃ പ്രവിശ്യതി യഥോക്തവ്യാപാരാ സഹ സഖീഭ്യാം ശകുന്തലാ)

ശകുന്തലാ: ഇത ഇതഃ സഖ്യൗ.

അനസൂയാ: ഹലാ ശകുന്തലേ! ത്വത്തോ $f$പി താതകാശ്യപസ്യാശ്രമ വൃക്ഷകാഃ പ്രിയതരാ ഇതി തർകയാമി യേന നവമാലികാകുസുമ പേലവാപി ത്വമേതേഷാമാലവാലപൂരണേ നിയുക്താ.

ശകുന്തലാ: ന കേവലം താതനിയോഗ ഏവ. അസ്തി മേ സോദര സ്നേഹോ$f$പ്യേതേഷു. (ഇതി വൃക്ഷസേചനം രൂപയതി)

രാജാ: കഥമിയം സാ കണ്വദുഹിതാ? അസാധുദർശീ ഖലു തത്രഭവാൻ കാശ്യപോ യ ഇമാമാശ്രമധർമേ നിയുങ്ക്തേ.

**ഇദം കിലാവ്യാജമനോഹരം വപു-**
**സ്തപഃക്ഷമം സാധയിതും യ ഇച്ഛതി**
**ധ്രുവം സ നീലോത്പലപത്രധാരയാ**
**ശമീലതാം ഛേതുമൃഷിർവ്യവസ്യതി 16**

ഭവതു പാദപാന്തർഹിത ഏവ വിശ്രബ്ധം താവദേനാം പശ്യാമി. (ഇതി തഥാ കരോതി)

ശകുന്തലാ: സഖി അനസൂയേ! അതിപിനദ്ധേന വൽകലേന പ്രിയംവദയാ നിയന്ത്രിതാ$f$സ്മി ശിഥിലയ താവദേതത്.

അനസൂയാ: തഥാ. (ഇതി ശിഥിലയതി)

പ്രിയംവദാ: (സഹാസം) അത്ര പയോധരവിസ്താരയിതൃ ആത്മനോ യൗവനം ഉപാലഭസ്വ. മാം കിം ഉപാലഭസേ.

രാജാ: കാമമനനുരൂപമസ്യ വപുഷോ വൽകലം, ന പുനരലങ്കാര ശ്രിയം ന പുഷ്യതി. കുതഃ –

**ഉടലതിനവരോധകാമ്യമാമീ വടിവുടജത്തിൽ വസിപ്പവർക്കു വന്നാൽ**
**ഉപവനലതകൾക്കു മാനഭങ്ഗം വിപിനലതോന്നതിമൂലമുദ്ഭവിച്ചു 15**

ഈ തണലത്തേക്കു മാറി കാത്തുനിൽക്കാം. (നോക്കിക്കൊണ്ടു നിൽക്കുന്നു.)

(മുൻപറഞ്ഞ ഭാവത്തിൽ ശകുന്തളയും രണ്ടു സഖിമാരും പ്രവേശിക്കുന്നു.)

ശകുന്തള: ഇങ്ങോട്ടു വരുവിൻ തോഴിമാരേ!

അനസൂയ: ശകുന്തളേ, താതകശ്യപനു നിന്നേക്കാൾ അധികം സ്നേഹം ഈ വൃക്ഷങ്ങളെ ആണെന്നു തോന്നുന്നു. അദ്ദേഹം മുല്ലപ്പൂപോലെ കോമളയായ നിന്നെ ഇതുകളെ നനയ്ക്കാൻ നിയോഗിക്കുന്നുവല്ലോ.

ശകുന്തള: അച്ഛന്റെ കല്പന മാത്രമല്ല, എനിക്കും ഇവയോടു സഹോദരസ്നേഹമുണ്ട്. (വൃക്ഷങ്ങളെ നനയ്ക്കുന്നു)

രാജാവ്: ഏ? ഇവളാണോ ആ കണ്വപുത്രിയായ ശകുന്തള? കാശ്യപഭഗവാൻ കുറേ ആലോചനയില്ലാത്ത ആൾതന്നെ . അദ്ദേഹം ഇവളെ ആശ്രമധർമ്മങ്ങൾക്കു നിയോഗിക്കുന്നുവല്ലോ.

**വപുസ്സിതവ്യാജമനോജ്ഞതാസ്പദം തപസ്സിനായ്ത്തള്ളിവിടുന്ന മാമുനി**
**ശ്രമിക്കുമിന്ദീവരപത്രധാരയാൽ ശമീലതാച്ഛേദനവും നടത്തുവാൻ 16**

ആകട്ടെ; ഈ മരങ്ങളുടെ മറവിൽ നിന്നുതന്നെ ഇവരുടെ സ്വൈര്യ സല്ലാപം കേൾക്കാം. (അപ്രകാരം ചെയ്യുന്നു.)

ശകുന്തള: തോഴീ, അനസൂയേ, പ്രിയംവദ എന്റെ വൽകലം വളരെ മുറുക്കിക്കളഞ്ഞു; എനിക്ക് അസ്വാധീനമായിരിക്കുന്നു. ഇതൊന്ന് അയച്ചു കെട്ടൂ.

അനസൂയ: അങ്ങനെതന്നെ (അയച്ചു കെട്ടുന്നു)

പ്രിയംവദ: (ചിരിച്ചുകൊണ്ട്) ഇസ്സംഗതിയിൽ നിമിഷംതോറും കുച വിജൃംഭിതത്തിനു ഹേതുവായ സ്വന്തം യൗവ്വനത്തെയാണു നീ പഴിക്കേണ്ടത്.

രാജാവ്: ഇവളുടെ ശരീരത്തിന് ഈ വല്ക്കലം ഒട്ടും യോജിക്കുന്നതല്ലെന്നു സമ്മതിച്ചേ തീരൂ: എന്നാൽ ഇതും അവൾക്ക് ഒരലങ്കാരമാകുന്നില്ലെന്നില്ല.

**സരസിജമനുവിദ്ധം ശൈവലേനാപി രമ്യം**
**മലിനമപി ഹിമാംശോർലക്ഷ്മ ലക്ഷ്മീം തനോതി**
**ഇയമധികമനോജ്ഞാ വൽകലേനാപി തന്വീ**
**കിമിവ ഹി മധുരാണാം മണ്ഡനം നാകൃതീനാം 17**

ശകുന്തളാ: (അഗ്രതോ$f$വലോക്യ) ഏഷ വാതീരിതപല്ലവാംഗുലീഭിസ്ത്വരയതീവ മാം കേസരവൃക്ഷകഃ യാവദേനം സംഭാവയാമി. (ഇതി പരിക്രാമതി)

പ്രിയംവദാ: ഹലാ ശകുന്തളേ! അത്രൈവ താവന്മുഹൂർതം തിഷ്ഠ. യാവത്വയോപഗതയാ ലതാസനാഥ ഇവായം കേസരവൃക്ഷകഃ പ്രതിഭാതി.

ശകുന്തളാ: അതഃ ഖലു പ്രിയംവദാസി ത്വം.

രാജാ: പ്രിയമപി തഥ്യമാഹ ശകുന്തളാം പ്രിയംവദാ. അസ്യാഃ ഖലു–

**അധരഃ കിസലയരാഗഃ കോമലവിടപാനുകാരിണൗ ബാഹൂ**
**കുസുമമിവ ലോഭനീയം യൗവനമംഗേഷു സംനദ്ധം 18**

അനസൂയാ: ഹലാ ശകുന്തളേ! ഇയം സ്വയംവരവധൂഃ സഹകാരസ്യ ത്വയാ കൃതനാമധേയാ വനജ്യോത്സ്നേതി നവമാലികാ. ഏനാം വിസ്മൃതാ$f$സി?

ശകുന്തളാ: തദാത്മാനമപി വിസ്മരിഷ്യാമി. (ലതാമുപേത്യാവലോക്യ ച) ഹലാ! രമണീയോ$f$മുഷ്യ പാദപമിഥുനസ്യ വ്യതികരഃ സംവൃത്തഃ. നവകുസുമയൗവനാ വനജ്യോത്സ്നാ സ്നിഗ്ധപല്ലവതയോപഭോഗക്ഷമഃ സഹകാരഃ. (ഇതി പശ്യന്തീ തിഷ്ഠതി).

പ്രിയംവദാ: അനസൂയേ! ജാനാസി കിം ശകുന്തളാ വനജ്യോത്സ്നാമതിമാത്രം പശ്യതീതി?

അനസൂയാ: ന ഖലു വിഭാവയാമി. കഥയ.

പ്രിയംവദാ: യഥാ വനജ്യോത്സ്നാനുരൂപേണ പാദപേന സംഗതാ അപി നാമൈവമഹമപ്യാത്മനോനുരൂപം വരം ലഭേയേതി.

ശകുന്തളാ: ഏഷ നൂനം തവാത്മഗതോ മനോരഥഃ. (ഇതി കലശമാവർജയതി)

**കരിഞ്ചണ്ടിച്ചാർത്തും കമലമലരിൽ കാന്തികരമാം;**
**കറുത്താണെന്നങ്കക്കുറി കുറവിനാമോ വിധുവിന്;**
**പ്രകാശം ചേർക്കുന്നു മരവുരിയുമെട്ടേറെയിവളിൽ**
**പ്രകൃത്യാ ചേലാർന്നൊരുടലിനഴകേകാത്തതെതുതാൻ? 17**

ശകുന്തള: (മുന്നോട്ടു നോക്കീട്ട്) കാറ്റടിച്ചിളകുന്ന തളിരുകൾകൊണ്ട് ഇലഞ്ഞിത്തൈ എന്നെ പരിഭ്രമിച്ചു കൈകാട്ടി വിളിക്കുന്നതുപോലെ തോന്നുന്നു. അതുകൊണ്ട് ഞാൻ അങ്ങോട്ടു ചെന്ന് അതിനെ ആദരിക്കട്ടെ. (അങ്ങോട്ടു ചെല്ലുന്നു)

പ്രിയംവദ: തോഴി ശകുന്തളേ, നീ ക്ഷണനേരം അവിടത്തന്നെ നില്ക്കണേ! നിന്നെക്കൊണ്ട് ഈ വൃക്ഷത്തിന് ഒരു വള്ളി ചുറ്റിയ ശോഭയുണ്ടാകുന്നു.

ശകുന്തള: ഇതുകൊണ്ടാണല്ലോ നീ പ്രിയംവദയായത്.

രാജാവ്: പ്രിയമല്ല; സത്യമാണ് പ്രിയംവദ പറഞ്ഞത്. ഇവൾക്കാകട്ടെ,

**ചെന്തളിരിനൊപ്പമധരം; ചെറുശാഖകളോടിടഞ്ഞിടുന്നു ഭുജം;**
**പൂമലർ പോലെ മനോജ്ഞം പൂമേനിയതിൽത്തികഞ്ഞ താരുണ്യം 18**

പ്രിയംവദ: തോഴി, ശകുന്തളേ, തേന്മാവിൽ തനിയെ പടർന്ന് അതിന്റെ സ്വയംവരവധുവായിതീർന്ന മുല്ല ഇതാ നിൽക്കുന്നു. വനജ്യോത്സ്ന എന്നു വിളിക്കാറുള്ള ഇതിനെ മറന്നുപോയോ?

ശകുന്തള: എന്നാൽ, ഞാൻ എന്നെയും മറക്കും. (അടുത്തുചെന്ന് ലതയെ നോക്കീട്ട്) തോഴീ, നല്ല സമയത്താണ് ഈ വള്ളിയും വൃക്ഷവും ഇണചേർന്നത്; പുതുതായി പൂത്തിരിക്കുന്നതുകൊണ്ട് വനജ്യോത്സ്നയ്ക്ക് യൗവ്വനം തികഞ്ഞിരിക്കുന്നു. തളിർത്തതുകൊണ്ട് തേന്മാവിനും ഉപഭോഗയോഗ്യമായ അവസ്ഥ വന്നിരിക്കുന്നു. (നോക്കിക്കൊണ്ട് നിൽക്കുന്നു.)

പ്രിയംവദ: (പുഞ്ചിരിയോടെ) അനസൂയേ, ശകുന്തള ഈ വനജ്യോത്സ്നയെ കൊണ്ടുപിടിച്ചു നോക്കുന്നതിന്റെ കാര്യം മനസ്സിലായോ?

അനസൂയ: ഇല്ലല്ലോ, പറയൂ; പറയൂ;

പ്രിയംവദ: വനജ്യോത്സ്ന അനുരൂപനായ വൃക്ഷത്തോടുചേർന്നതുപോലെ തനിക്കും അനുരൂപനായ വരനെ ലഭിച്ചാൽ കൊള്ളാമായിരുന്നു എന്നുള്ള മോഹമാണ്.

ശകുന്തള: ഇതു നിന്റെ മനസ്സിലെ ആഗ്രഹമാണ്. (നനയ്ക്കുന്നു)

രാജാ: അപി നാമ കുലപതേരിയമസവർണക്ഷേത്രസംഭവാ സ്യാത്? അഥവാ കൃതം സന്ദേഹേന –

**അസംശയം ക്ഷത്രപരിഗ്രഹക്ഷമാ യദാര്യമസ്യാമഭിലാഷി മേ മനഃ**
**സതാം ഹി സന്ദേഹപദേഷു വസ്തുഷു പ്രമാണമന്തഃകരണപ്രവൃത്തയഃ 19**

തഥാപി തത്ത്വത ഏനാമുപലപ്സ്യേ.

ശകുന്തലാ: (സസംഭ്രമം) അംഭോ! സലിലസേകസംഭ്രമോദ്ഗതോ നവമാലികാമുജ്ഝിത്വാ വദനം മേ മധുകരോഭിവർതതേ. (ഇതി ഭ്രമരബാധാം രൂപയതി).

രാജാ: (സസ്പൃഹം)

**ചലാപാംഗാം ദൃഷ്ടിം സ്പൃശസി ബഹുശോ വേപഥുമതീം**
**രഹസ്യാഖ്യായീവ സ്വനസി മൃദു കർണാന്തികചരഃ**
**കരൗ വ്യാധുന്വത്യാഃ പിബസി രതിസർവസ്വമധരം**
**വയം തത്ത്വാന്വേഷാന്മധുകര ഹതാസ്ത്വം ഖലു കൃതീ 20**

ശകുന്തലാ: ന ഏഷ ധൃഷ്ടോ വിരമതി. അന്യതോ ഗമിഷ്യാമി. കഥ മിതോ$f$പ്യാഗച്ഛതി? ഹലാ! പരിത്രായേഥാം മാമനേന ദുർവിനീതേന മധുകരേണാഭിഭൂയമാനാം.

ഉഭേ: (സസ്മിതം) കേ ആവാം പരിത്രാതും? ദുഷ്യന്തമാക്രന്ദ. രാജ രക്ഷിതവ്യാനി തപോവനാനി നാമ.

രാജാ: അവസരോ$f$യമാത്മാനം പ്രകാശയിതും. ന ഭേതവ്യം ന ഭേതവ്യം (ഇത്യർധോക്തേ സ്വഗതം) രാജഭാവസ്ത്വഭിജ്ഞാതോ ഭവേത് ഭവതു ഏവം താവദഭിധാസ്യേ.

ശകുന്തലാ: (പദാന്തരേ സ്ഥിത്വാ സദൃഷ്ടിക്ഷേപം) കഥമിതോ$f$പി മാമനുസരതി?

രാജാ: (സത്വരമുപസൃത്യ) ആഃ!

**കഃ പൗരവേ വസുമതീം ശാസതി ശാസിതരി ദുർവിനീതാനാം**
**അയമാചരത്യവിനയം മുഗ്ധാസു തപസ്വികന്യാസു 21**

(സർവാ രാജാനം ദൃഷ്ട്വാ കിഞ്ചിദിവ സംഭ്രാന്താഃ)

രാജാവ്: ഇവൾ കുലപതിക്ക് അന്യജാതിസ്ത്രീയിൽ പിറന്നവളാണെന്നു വന്നെങ്കിൽ എത്ര നന്നായിരുന്നു! അല്ലെങ്കിൽ സംശയിക്കേണ്ടതില്ല.

**രാജന്യനർഹയിവൾ നിശ്ചയം; അല്ലയായ്കിൽ**
**രഞ്ജിക്കയില്ലിവളിലെന്റെ മനം വിനീതം;**
**സത്തർക്കു സംശയനിവാരണയിൽ പ്രമാണം**
**സത്യസ്വരൂപഹൃദയപ്രതിപത്തിയത്രേ** 19

എങ്കിലും ഇവളെപ്പറ്റിയുള്ള വസ്തുതകൾ അറിയണം.

ശകുന്തള: (സംഭ്രമത്തോടുകൂടി) അയ്യോ! വെള്ളമൊഴിച്ചപ്പോൾ മുല്ലയിൽ നിന്ന് ഇളകിപ്പുറപ്പെട്ട വണ്ട് ഇതാ എന്റെ മുഖത്തിനുനേരെ പായുന്നു.

(വണ്ടിന്റെ ഉപദ്രവം നടിക്കുന്നു)

രാജാവ്: (ആഗ്രഹത്തോടെ നോക്കീട്ട്, വണ്ടിനോടായിട്ട്)

**തൊട്ടീടും മൃദുമെയ്യിൽ നീ,യിവളുടൻ ഞെട്ടിക്കടാക്ഷിച്ചിടും;**
**മുട്ടിക്കാതിനടുത്തുചെന്ന് മുരളും തൻ കാര്യമോതുംവിധം;**
**വീശിക്കൈ കുടയുമ്പോഴെത്തി നുകരും സത്തായ ബിംബാധരം**
**മോശംപറ്റി നമുക്കു തത്ത്വമറിവാൻ കാത്തിട്ടു; നീതാൻ കൃതി** 20

ശകുന്തള: ഈ ചണ്ടി വിട്ടൊഴിയുന്നില്ലല്ലോ. ഞാൻതന്നെ മാറിപ്പോയേക്കാം. (മാറിനിന്നു ചുറ്റി നോക്കീട്ട്) എന്തൊരു കഷ്ടം! ഇങ്ങോട്ടും വരുന്നല്ലോ. തുണയ്ക്കണേ തോഴിമാരേ!

സഖിമാർ: (പുഞ്ചിരിയോടെ) ഞങ്ങളാണോ തുണയ്ക്കുന്നതിന്? ദുഷ്ഷന്തനെ വിളിച്ച് മുറവിളികൂട്ടു; രാജാവത്രേ തപോവനങ്ങളെ രക്ഷിക്കേണ്ടത്.

രാജാവ്: (ഇതാണ് നേരിട്ട് ചെല്ലാനുള്ള അവസരം) പേടിക്കേണ്ട പേടിക്കേണ്ട.... (എന്നു പാതി പറഞ്ഞു നിർത്തീട്ടു വിചാരം) രാജാവെന്നുള്ള സംഗതി വെളിപ്പെട്ടുപോകുമല്ലോ; ആകട്ടെ, ഇങ്ങനെ പറയാം.

ശകുന്തള: ഈ ദുഷ്ടൻ വിട്ടുപോകുന്നില്ല. ഞാൻ വേറൊരിടത്തേക്കു പൊയ്ക്കളയാം. (മാറിനിന്ന് ഉഴറിക്കൊണ്ട്) എന്നിട്ടും പിന്തുടരുന്നുണ്ടല്ലോ.

രാജാവ്: (വേഗത്തിൽ അടുത്ത് ചെന്നിട്ട്)

**ആരിവൻ, ഖലരെ നിഗ്രഹിക്കുമെപ്പൗരവൻ നൃപതി നാടുവാഴവേ,**
**ഭീരുവാകിയ തപസ്വികന്യയിൽ സൈര്യവൃത്തി തുടരുന്നു ധൃഷ്ടനായ്?** 21

(എല്ലാവരും രാജാവിനെക്കണ്ട് അല്പം സംഭ്രമിക്കുന്നു)

അനസൂയാ: ആര്യ! ന ഖലു കിമപ്യത്യാഹിതം. ഇയം നൗ പ്രിയസഖീ മധുകരേണാഭിഭൂയമാനാ കാതരീഭൂതാ. (ഇതി ശകുന്തലാം ദർശയതി).

രാജാ: (ശകുന്തലാഭിമുഖോ ഭൂത്വാ) അപി തപോ വർധതേ?

(ശകുന്തലാ സാധ്വസാദവചനാ തിഷ്ഠതി)

അനസൂയാ: ഇദാനീമതിഥിവിശേഷലാഭേന. ഹലാ ശകുന്തലേ! ഗച്ഛോടജം. ഫലമിശ്രമർഘമുപഹര. ഇദം പാദോദകം ഭവിഷ്യതി.

രാജാ: ഭവതീനാം സൂനൃതയൈവ ഗിരാകൃതമാതിഥ്യം.

പ്രിയംവദാ: തേന ഹ്യസ്യാം പ്രഛായശീതലായാം സപ്തപർണ വേദികായാം മുഹൂർത്തമുപവിശ്യ പരിശ്രമവിനോദം കരോത്വാര്യഃ.

രാജാ: നൂനം യൂയമപ്യനേന കർമണാ പരിശ്രാന്താഃ.

അനസൂയാ: ഹലാ ശകുന്തലേ! ഉചിതം നഃ പര്യുപാസനമതിഥീനാം. അത്രോപവിശാമഃ. (ഇതി സർവാ ഉപവിശന്തി)

ശകുന്തലാ: (ആത്മഗതം) കിം നു ഖല്വിമം പ്രേക്ഷ്യ തപോവന വിരോധിനോ വികാരസ്യ ഗമനീയാസ്മി സംവൃത്താ?

രാജാ: (സർവാ വിലോക്യ) അഹോ! സമവയോരൂപരമണീയം ഭവതീനാം സൗഹാർദം.

പ്രിയംവദാ: (ജനാന്തികം) അനസൂയേ കോ നു ഖല്വേഷ ചതുര ഗംഭീരാകൃതിർമധുരം പ്രിയമാലപൻ പ്രഭാവവാനിവ ലക്ഷ്യതേ?

അനസൂയാ: സഖി! മമാപ്യസ്തി കൗതൂഹലം പൃച്ഛാമി താവദേനം. (പ്രകാശം) ആര്യസ്യ മധുരാലാപജനിതോ വിശ്രംഭോ മാം മന്ത്രയതേ കതമ ആര്യേണ രാജർഷിവംശോ$f$ലങ്ക്രിയതേ കതമോ വാ വിരഹ പര്യുത്സുകജനഃ കുതോ ദേശഃ? കിംനിമിത്തം വാ സുകുമാര തരോ$f$പി തപോവനഗമനപരിശ്രമസ്യാത്മാ പദമുപനീതഃ?

അനസൂയ: അത്യാപത്തൊന്നുമില്ല. ഞങ്ങളുടെ ഈ പ്രിയസഖി വണ്ടിന്റെ ശല്യംകൊണ്ട് അല്പമൊന്ന് പേടിച്ചുവശായി എന്നേയുള്ളൂ. (ശകുന്തളയെ ചൂണ്ടിക്കാണിക്കുന്നു.)

രാജാവ്: (ശകുന്തളയുടെ നേരെതിരിഞ്ഞ്) തപസ്സു വേണ്ടുംവണ്ണം നടക്കുന്നുണ്ടല്ലോ? (ശകുന്തള പരിഭ്രമിച്ച് മിണ്ടാതെ നിൽക്കുന്നു.)

അനസൂയ: ഉണ്ട്, ഇന്ന് വിശേഷിച്ചും വിശിഷ്ടനായ അതിഥിയെ ലഭിക്കകൊണ്ട്. സഖി ശകുന്തളേ, ആശ്രമത്തിൽച്ചെന്നു ഫലങ്ങളും പൂജാസാമാനങ്ങളും എടുത്തുകൊണ്ടുവരൂ. പാദ്യത്തിന് ഈ വെള്ളം തന്നെ മതിയാകും.

രാജാവ്: ഇരിക്കട്ടേ, നിങ്ങളുടെ ഈ പ്രിയവാക്കുകൊണ്ടുതന്നെ എനിക്ക് അതിഥിസത്കാരം സിദ്ധിച്ചുകഴിഞ്ഞു.

അനസൂയ: എന്നാൽ, ആര്യൻ, തണലും തണുപ്പുമുള്ള ഈ പാലച്ചുവട്ടിലെ തറയിലിരുന്നു സ്വല്പനേരം വിശ്രമിക്കണം.

രാജാവ്: നിങ്ങളും ജോലിചെയ്തു ക്ഷീണിച്ചിരിക്കുകയാണല്ലോ!

അനസൂയ: തോഴി, ശകുന്തളേ, അതിഥിയെ ശുശ്രൂഷിക്കേണ്ടത് നമ്മുടെ ധർമ്മമാണല്ലോ; വരൂ, നമുക്കും ഇരിക്കാം. (എല്ലാവരും ഇരിക്കുന്നു)

ശകുന്തള: (വിചാരം) എന്താണിത്? ഇദ്ദേഹത്തിനെ കണ്ടമാത്രയിൽ തപോവനവിരോധിയായ വികാരം എന്റെ മനസ്സിൽ കടന്നുകൂടിയല്ലോ.

രാജാവ്: (എല്ലാവരേയും നോക്കീട്ട്) കൊള്ളാം, ആകൃതിയിലും വയസ്സിലും ഉള്ള പൊരുത്തംകൊണ്ടു നിങ്ങളുടെ സഖ്യം വളരെ രമണീയമായിരിക്കുന്നു.

പ്രിയംവദ: (സ്വകാര്യമായിട്ട്) അനസൂയേ, ഇദ്ദേഹം ആരായിരിക്കും? കണ്ടാൽ കോമളനും ഗംഭീരനുമായിരിക്കുന്നു. സരസമായും പ്രിയമായും സംസാരിക്കുന്നുമുണ്ട്. ഏതോ ഒരു പ്രഭുവാണ് എന്നു തോന്നുന്നു. എന്നാൽ നല്ല ദാക്ഷിണ്യവുമുണ്ട്.

അനസൂയ: തോഴി, ഇതിൽ എനിക്കും കൗതുകമുണ്ട്; ചോദിച്ചുകളയാം. (വെളിവായിട്ട്) ആര്യന്റെ മധുരമായ സംഭാഷണം കേട്ടു ഞാൻ ധൈര്യപ്പെടുകയാൽ ശങ്കവിട്ടു ചോദിച്ചുകൊള്ളുന്നു. ഏതൊരു രാജർഷിവംശത്തെയാണ് ആര്യൻ അലങ്കരിക്കുന്നത്? ഏത് ദേശക്കാർ ക്കാണ് ഇപ്പോൾ ആര്യന്റെ വേർപാടുകൊണ്ട് ഉത്കണ്ഠപ്പെടേണ്ടിവന്നിരിക്കുന്നത്? എന്തു സംഗതിവശാലായിരിക്കുമോ ഈ കോമളമായ ശരീരത്തെ തപോവനസഞ്ചാരക്ലേശത്തിനു പാത്രമാക്കിത്തീർക്കുന്നത്?

ശകുന്തലാ: (ആത്മഗതം) ഹൃദയ! മോത്താമ്യ. ഏഷാ ത്വയാ ചിന്തിതാന്യനസൂയാ മന്ത്രയതേ.

രാജാ: (ആത്മഗതം) കഥമിദാനീം ആത്മാനം നിവേദയാമി? കഥം വാത്മാപഹാരം കരോമി? ഭവതു ഏവം താവദേനാം വക്ഷ്യേ. (പ്രകാശം) ഭവതി! യഃ പൗരവേണ രാജ്ഞാ ധർമാധികാരേ നിയുക്തഃ സോഹമവിഘ്നക്രിയൗപലംഭായ ധർമാരണ്യമിദം ആയാതഃ.

അനസൂയാ: സനാഥാ ഇദാനീം ധർമചാരിണഃ.

(ശകുന്തലാ ശൃംഗാരലജ്ജാം രൂപയതി)

അനസൂയാ: (ഉഭയോരാകാരം വിദിത്വാ ജനാന്തികം) ഹലാ ശകുന്തലേ! യദ്യത്രാദ്യ താതഃ സംനിഹിതോ ഭവേത്–

ശകുന്തലാ: തതഃ കിം ഭവേത്?

സഖ്യൗ: ഇമം ജീവിതസർവസ്വേനാപ്യതിഥിവിശേഷം കൃതാർഥം കരിഷ്യതി.

ശകുന്തലാ: യുവാമപേതം. കിമപി ഹൃദയേ കൃത്വാ മന്ത്രയേഥേ ന യുവയോർവചനം ശ്രോഷ്യാമി.

രാജാ: വയമപി താവദ്ഭവത്യോഃ സഖീഗതം കിമപി പൃച്ഛാമഃ.

സഖ്യൗ: ആര്യ! അനുഗ്രഹ ഇവേയമഭ്യർഥനാ.

രാജാ: ഭഗവാൻ കാശ്യപഃ ശാശ്വതേ ബ്രഹ്മണി സ്ഥിത ഇതി പ്രകാശഃ. ഇയം ച വഃ സഖീ തദാത്മജേതി കഥമേതത്?

അനസൂയാ: ശൃണോത്വാര്യഃ. അസ്തി കോഽപി കൗശിക ഇതി ഗോത്രനാമധേയോ മഹാപ്രഭാവോ രാജർഷിഃ.

രാജാ: അസ്തി. ശ്രൂയതേ.

അനസൂയാ: തമാവയോഃ പ്രിയസഖ്യാഃ പ്രഭവമവഗച്ഛ. ഉജ്ഝിതായാഃ ശരീരസംവർധനാദിഭിസ്താതകാശ്യപോഽസ്യാഃ പിതാ.

രാജാ: ഉജ്ഝിതശബ്ദേന ജനിതം മേ കൗതൂഹലം. ആമൂലാച്ഛ്രോതു-മിച്ഛാമി.

ശകുന്തള: (വിചാരം) മനസ്സേ! ബദ്ധപ്പെടേണ്ട; നീ ആലോചിക്കുന്നതു തന്നെ അതാ അനസൂയ ചോദിക്കുന്നു.

രാജാവ്: (വിചാരം) എന്താണിവിടെ ഇപ്പോൾ വേണ്ടത്? എന്റെ വാസ്തവം സ്പഷ്ടമാകരുത്; ആളുമാറിപ്പറയാതെ കഴിക്കയും വേണം. ആകട്ടെ. ഇവളോടിങ്ങനെ പറയാം. (വെളിവായിട്ട്) ഭദ്രേ, പുരുവംശ രാജാവ് ധർമ്മാധികാരിയായി നിയമിച്ചിട്ടുള്ള ആളാണ് ഞാൻ; ക്രിയകൾ വിഘ്നം കൂടാതെ നടക്കുന്നോ എന്നു നോക്കുന്നതിനായിട്ടാണ് ഈ ധർമ്മാരണ്യത്തിൽ വന്നത്.

അനസൂയ: ഇപ്പോൾ ധർമ്മചാരികൾക്കു നാഥനുണ്ടായി.

(ശകുന്തള ശൃംഗാരലജ്ജ നടിക്കുന്നു)

സഖിമാർ: (രാജാവിന്റേയും ശകുന്തളയുടേയും ഭാവം കണ്ടിട്ടു സ്വകാര്യമായി) തോഴി, ശകുന്തളേ, അച്ഛൻ ഇന്നിവിടെ ഉണ്ടായിരുന്നെങ്കിൽ...

ശകുന്തള: (കോപം നടിച്ചിട്ട്) എന്നാലന്താ?

സഖിമാർ: തന്റെ ജീവിതസർവ്വസ്വവും കൊടുത്ത് ഈ വിശിഷ്ടനായ അതിഥിയെ തൃപ്തിപ്പെടുത്തുമായിരുന്നു.

ശകുന്തള: പോകുവിൻ, നിങ്ങൾ എന്തോ മനസ്സിൽ വച്ചുകൊണ്ട് പറകയാണ്; നിങ്ങളുടെ വാക്ക് എനിക്ക് കേൾക്കണ്ട.

രാജാവ്: ഞാനും നിങ്ങളുടെ സഖിയെക്കുറിച്ച് അല്പം ചോദിച്ചു കൊള്ളട്ടെ?

അനസൂയ: ആര്യ, ഈ അപേക്ഷ ഞങ്ങൾക്ക് ഒരു അനുഗ്രഹം ആണല്ലോ.

രാജാവ്: കാശ്യപഭഗവാൻ നിത്യബ്രഹ്മചാരി എന്നു പ്രസിദ്ധമാണ്; നിങ്ങളുടെ ഈ സഖി അദ്ദേഹത്തിന്റെ പുത്രിയാണെന്നും പറയുന്നു; ഇതെങ്ങനെയാണ്?

അനസൂയ: ആര്യൻ കേട്ടുകൊണ്ടാലും. കുശികഗോത്രത്തിൽ വിശ്വാ-മിത്രൻ എന്നു പേരായി മാഹാപ്രഭാവനായ ഒരു രാജർഷിയുണ്ടല്ലോ.

രാജാവ്: ഉണ്ട്. കേട്ടിട്ടുണ്ട്.

അനസൂയ: അദ്ദേഹത്തിൽനിന്നാണ് ഞങ്ങളുടെ പ്രിയസഖിയുടെ ഉത്പത്തി. അദ്ദേഹം ഉപേക്ഷിക്കനിമിത്തം എടുത്തുവളർത്തുകയാൽ കാശ്യപൻ ഇവളുടെ അച്ഛനായി.

രാജാവ്: ഉപേക്ഷിക്കുക എന്ന വാക്ക് എനിക്ക് കൗതുകം ജനിപ്പിക്കുന്നു. ആദ്യം മുതൽ കേട്ടാൽക്കൊള്ളാം.

അനസൂയാ: ശൃണോത്വാര്യഃ. ഗൗതമീതീരേ പുരാ കില തസ്യ രാജർഷേരുഗ്രേ തപസി വർതമാനസ്യ കിമപി ജാതശങ്കൈർദേവൈർ മേനകാ നാമാപ്സരാഃ പ്രേഷിതാ നിയമവിഘ്നകാരിണീ.

രാജാ: അസ്ത്യേതദന്യസമാധിഭീരുത്വം ദേവാനാം.

അനസൂയാ: തതോ വസന്തോദാരസമയേ തസ്യാ ഉന്മാദയിതൃരൂപം പ്രേക്ഷ്യ. (ഇത്യർധോക്തേ ലജ്ജയാ വിരമതി)

രാജാ: പരസ്താജ്ജ്ഞായത ഏവ. സർവഥാപ്സരഃസംഭവൈഷാ.

അനസൂയാ: അഥ കിം?

രാജാ: ഉപപദ്യതേ.

**മാനുഷീഷു കഥം വാ സ്യാദസ്യ രൂപസ്യ സംഭവഃ**
**ന പ്രഭാതരലം ജ്യോതിരുദേതി വസുധാതലാത്** 22

(ശകുന്തലാ ƒധോമുഖീ തിഷ്ഠതി)

രാജാ: (ആത്മഗതം) ലബ്ധാവകാശോ മേ മനോരഥഃ. കിം തു സഖ്യാ പരിഹാസോദാഹൃതാം വരപ്രാർഥനാം ശ്രുത്വാ ധൃതദ്വൈധീഭാവകാതരം മേ മനഃ.

പ്രിയംവദാ: (സസ്മിതം ശകുന്തലാം വിലോക്യ നായകാഭിമുഖീ ഭൂത്വാ) കിം പുനരപി വക്തുകാമ ഇവാര്യഃ.

(ശകുന്തലാ സഖീമംഗുല്യാ തർജയതി)

രാജാ: സമ്യഗുപലക്ഷിതം ഭവത്യാ. അസ്തി നഃ സച്ചരിതശ്രവണ ലോഭാദന്യദപി പ്രഷ്ടവ്യം.

പ്രിയംവദാ: അലം വിചാര്യ. അനിയന്ത്രണാനുയോഗസ്തപസ്വി ജനോ നാമ.

രാജാ: ഇതി സഖീം തേ ജ്ഞാതുമിച്ഛാമി –

**വൈഖാനസം കിമനയാ വ്രതമാപ്രദാനാ–**
**ദ്വ്യാപാരരോധി മദനസ്യ നിഷേവിതവ്യം?**
**അത്യന്തമാത്മസദൃശേക്ഷണവല്ലഭാഭി–**
**രാഹോ നിവത്സ്യതി സമം ഹരിണാംഗനാഭിഃ?** 23

അനസൂയ: ആര്യൻ കേട്ടുകൊണ്ടാലും, പണ്ട് ആ രാജർഷി ഉഗ്രമായി തപസ്സു ചെയ്തുകൊണ്ടിരിക്കുമ്പോൾ ദേവന്മാർ എന്തോ ശങ്കിച്ചിട്ട് മേനക എന്ന അപ്സരസ്ത്രീയെ തപസ്സു മുടക്കുവാനായി പറഞ്ഞയച്ചു.

രാജാവ്: ശരി, മറ്റുള്ളവരുടെ തപസ്സിനെക്കുറിച്ച് ദേവന്മാർക്കു ശങ്ക പതിവുണ്ട്. എന്നിട്ടോ?

അനസൂയ: അനതരം വസന്തകാലത്തിന്റെ മൂർദ്ധന്യത്തിൽ മനസ്സു മയക്കുന്ന അവളുടെ ആകൃതി കണ്ടിട്ട്... (ഇത്രത്തോളമായപ്പോൾ ലജ്ജ കൊണ്ടു നിർത്തുന്നു.)

രാജാവ്: ശേഷം മനസ്സിലായി, ആകക്കൂടെ അപ്സരസ്ത്രീയിൽ ജനിച്ചവളാണിവൾ?

അനസൂയ: അതെ.

രാജാവ്: യോജിക്കുന്നു.

**മനുഷ്യസ്ത്രീയിലുണ്ടാകാ മനോജ്ഞം രൂപമീവിധം**
**മിന്നിച്ചിന്നുന്ന തേജസ്സു മന്നിടത്തിലുദിക്കുമോ?** 22

(ശകുന്തള തലതാഴ്ത്തി നിൽക്കുന്നു.)

രാജാവ്: (വിചാരം) എനിക്ക് ആശയ്ക്ക് വകകിട്ടി; എന്നാൽ, സഖി വരപ്രാർത്ഥനയുള്ളതായി നേരമ്പോക്കു പറഞ്ഞതോർത്തിട്ട് എന്റെ മനസ്സു ശങ്കിച്ച് അധൈര്യപ്പെടുന്നുമുണ്ട്.

പ്രിയംവദ: (ശകുന്തളയെ നോക്കീട്ട് പുഞ്ചിരി തൂകീട്ടും, രാജാവിന്റെനേരെ തിരിഞ്ഞും) ആര്യന് ഇനിയും എന്തോ പറയാനുള്ളതുപോലെ തോന്നുന്നല്ലോ?

(ശകുന്തള സഖിയെ ചൂണ്ടുവിരൽ കാട്ടി ശാസിക്കുന്നു.)

രാജാവ്: ഭവതിക്ക് തോന്നിയത് ശരിതന്നെ. സച്ചരിത കേൾക്കുന്നതിലുള്ള ആഗ്രഹം നിമിത്തം നമുക്ക് വേറെ ചിലതുകൂടി ചോദിച്ചാൽക്കൊള്ളാമെന്നുണ്ട്.

പ്രിയംവദ; മടിക്കേണ്ട; തപസ്വി ജനങ്ങളോടു തടവുകൂടാതെ ചോദിക്കാമല്ലോ.

രാജാവ്: നിങ്ങളുടെ സഖിയെപ്പറ്റി ഇത്രയുംകൂടി അറിയണമെന്നുണ്ട്.

**വൈഖാനസവ്രതമനങ്ഗകലാവിരോധി**
**വേൾക്കുംവരേയ്ക്കിവൾ വഹിക്കണമെന്നുതാനോ?**
**എന്നേയ്ക്കുമേ മദിരലോചനസാമ്യസഖ്യം**
**ചിന്നും മൃഗീകുലമൊടൊത്തു വസിക്കയെന്നോ** 23

പ്രിയംവദാ: ആര്യ ധർമചരണേ$f$പി പരവശോ$f$യം ജനഃ. ഗുരോഃ പുനരസ്യാ അനുരൂപവരപ്രദാനേ സങ്കൽപഃ.

രാജാ: (ആത്മഗതം) ന ദുരവാപേയം ഖലു പ്രാർഥനാ.

**ഭവ ഹൃദയ! സാഭിലാഷം സംപ്രതി സന്ദേഹനിർണയോ ജാതഃ**
**ആശങ്കസേ യദഗ്നിം തദിദം സ്പർശക്ഷമം രത്നം** **24**

ശകുന്തലാ: (സരോഷമിവ) അനസൂയേ ഗമിഷ്യാമ്യഹം.

അനസൂയാ: കിംനിമിത്തം?

ശകുന്തലാ: ഇമാമസംബദ്ധപ്രലാപിനീം പ്രിയംവദാം ആര്യായൈ ഗൗതമ്യൈ നിവേദയിഷ്യാമി.

അനസൂയാ: സഖി! ന യുക്തമകൃതസത്കാരമതിഥിവിശേഷം വിസൃജ്യ സ്വഛന്ദതോ ഗമനം.

(ശകുന്തലാ ന കിഞ്ചിദുക്ത്വാ പ്രസ്ഥിതൈവ)

രാജാ: കഥം ഗച്ഛതി? (ഗ്രഹീതുമിച്ഛന്നിഗൃഹ്യാത്മാനം) (ആത്മഗതം) അഹോ ചേഷ്ടാപ്രതിരൂപികാ കാമിജനമനോവൃത്തിഃ അഹം ഹി –

**അനുയാസ്യന്മുനിതനയാം സഹസാ വിനയേന വാരിതപ്രസരഃ**
**സ്ഥാനാദനുച്ചലന്നപി ഗത്വേവ പുനഃ പ്രതിനിവൃത്തഃ** **25**

പ്രിയംവദാ: (ശകുന്തലാം നിരുധ്യ) ഹലാ! ന തേ യുക്തം ഗന്തും.

ശകുന്തലാ: (സഭ്രൂഭംഗം) കിംനിമിത്തം?

പ്രിയംവദാ: വൃക്ഷസേചനേ ദ്വേ ധാരയസി മേ. ഏഹി താവത് ആത്മാനം മോചയിത്വാ തതോ ഗമിഷ്യസി. (ഇതി ബലാദേനാം നിവർതയതി)

രാജാ: ഭദ്രേ! വൃക്ഷസേചനാദേവ പരിശ്രാന്താമത്രഭവതീം ലക്ഷയേ. തഥാ ഹ്യസ്യാഃ –

**സ്രസ്താം സാവതിമാത്രലോഹിതതലൗ ബാഹൂ ഘടോത്ക്ഷേപണാ**
**ദദ്യാപി സ്തനവേപഥും ജനയതി ശ്വാസഃ പ്രമാണാധികഃ**
**ബദ്ധം കർണശിരീഷരോധി വദനേ ഘർമാംഭസാം ജാലകം**
**ബന്ധേ സ്രംസിനി ചൈകഹസ്തയമിതാഃ പര്യാകുലാ മൂർധജാഃ** **26**

തദഹമേനാമനൃണാം കരോമി (ഇത്യംഗുലീയം ദാതുമിച്ഛതി).

പ്രിയംവദ: ധർമ്മാചരണത്തിൽപ്പോലും ഈയുള്ളവർക്ക് സ്വാതന്ത്ര്യമില്ല. അച്ഛനാകട്ടെ, ഇവളെ അനുരൂപനായ വരനു നൽകണമെന്നാണു സങ്കല്പം.

രാജാവ്: ഈ സങ്കല്പം സാധിക്കാത്തതല്ല. (വിചാരം)

**മനമേ, ഇനി ആശപൂണ്ടുകൊള്ളാം, വെറുതേ സംശയമെന്നു തീർച്ചവന്നു;**

**കനലെന്നു നിനച്ചതിക്കരത്തിൽ പെരുമാറാൻ കഴിവുള്ള രത്നമത്രേ 24**

ശകുന്തള: (കോപത്തോടുകൂടെ) അനസൂയേ, ഞാൻ പോകുന്നു.

അനസൂയ: എന്തിനായിട്ട്?

ശകുന്തള: ഈ പ്രിയംവദ അസംബന്ധം സംസാരിക്കുന്നത് ആര്യ ഗൗതമിയോടു ചെന്നറിയിക്കാൻ.

അനസൂയ: തോഴി, വിശിഷ്ടനായ ഈ അതിഥിയെ സത്കരിക്കാതെ തോന്നിയതുപോലെ പൊയ്ക്കളയുന്നതു യുക്തമല്ല. (ശകുന്തള ഒന്നും മിണ്ടാതെ പുറപ്പെടുന്നു.)

രാജാവ്: (വിചാരം) പോകയാണോ? (പിടിച്ചുനിറുത്താൻ കരുതി വീണ്ടും മനസ്സുറപ്പിച്ചിട്ടു വിചാരം) ആശ്ചര്യം! കാമികൾ, മനസ്സു പ്രവർത്തിച്ചാൽ അതനുസരിച്ച് ദേഹവും പ്രവർത്തിച്ചതുപോലെ, വിചാരിച്ചുപോകുന്നു. എനിക്കാകട്ടെ,

**കന്യകാനുഗമനത്തിനുദ്യമം വന്നതാശു വിനയം വലിക്കയാൽ**

**നീങ്ങിയില്ലൊരടിപോലുമിങ്ങുനിന്നെങ്കിലും നിനവു പോയി വന്നതായ്! 25**

പ്രിയംവദ: (ശകുന്തളയെ തടുത്തിട്ട്) തോഴി, നീ പൊയ്ക്കൂടാ.

ശകുന്തള: (പുരികം ചുളിച്ചുകൊണ്ട്) എന്തുകൊണ്ട്?

പ്രിയംവദ: ഞാൻ നിനക്കുവേണ്ടി രണ്ടു വൃക്ഷം നനച്ചിട്ടുണ്ട്. വരൂ! ആ കടം വീട്ടൂ! എന്നിട്ടു പോകാം. (പിടിച്ചു നിറുത്തുന്നു.)

രാജാവ്: ഭദ്രേ, വൃക്ഷങ്ങൾ നനച്ചിട്ടുതന്നെ ഈ മാന്യകന്യക തളർന്നതായിക്കാണുന്നു; എന്നാൾ, ഇവൾക്ക്

**ഉള്ളംകൈകൾ ചുകന്നു; തോളുകൾ തളർന്നീടുന്നു കുംഭം വഹി–**

**ച്ചുള്ളിൽത്തിങ്ങിന വീർപ്പിനാൽ കുതി തുടർന്നീടുന്നു വക്ഷഃസ്ഥലം**

**കൊള്ളാഞ്ഞാസ്യമതിൽ ശ്രമാംബുവിസരംപൂങ്കർണ്ണികാഗ്രങ്ങളിൽ**

**തുള്ളുന്നു ചിതറുന്നു കൂന്തലുമൊരേകൈകൊണ്ടു ബന്ധിക്കയാൽ 26**

അതിനാൾ ഇവളുടെ കടം ഞാൻ വീട്ടാം. (മോതിരം ഊരി നീട്ടുന്നു).

(ഉഭേ നാമമുദ്രാക്ഷരാണ്യനുവാച്യ പരസ്പരമവലോകയതഃ )

രാജാ: അലമസ്മാനന്യഥാ സംഭാവ്യ. രാജ്ഞഃ പരിഗ്രഹോയമിതി രാജപുരുഷ മാമവഗച്ഛത.

പ്രിയംവദാ: തേന ഹി നാർഹത്യംഗുലീയകമംഗുലീവിയോഗം ആര്യസ്യ. വചനേനാനൃണേദാനീമേഷാ (കിഞ്ചിദിവിഹസ്യ) ഹലാ ശകുന്തലേ! മോചിതാസ്യനുകമ്പിനാര്യേണ അഥവാ മഹാരാജേന. ഗച്ഛേദാനീം.

ശകുന്തലാ: (ആത്മഗതം) യദ്യാത്മനഃ പ്രഭവിഷ്യാമി. (പ്രകാശം) കാ ത്വം വിസ്രഷ്ടവ്യസ്യ രോദ്ധവ്യസ്യ വാ.

രാജാ: (ശകുന്തലാം വിലോക്യ ആത്മഗതം) കിം നു ഖലു യഥാ വയമസ്യാമേവമിയമപ്യസ്മാൻ പ്രതി സ്യാത്? അഥവാ ലബ്ധാവകാശാ മേ പ്രാർഥനാര. കുതഃ –

**വാചം ന മിശ്രയതി യദ്യപി മദ്വചോഭിഃ**
**കർണം ദദാത്യഭിമുഖം മയി ഭാഷമാണേ**
**കാമം ന തിഷ്ഠതി മദാനനസംമുഖീനാ**
**ഭൂയിഷ്ഠമന്യവിഷയാ ന തു ദൃഷ്ടിരസ്യാഃ** 27

(നേപഥ്യേ) ഭോ ഭോസ്തപസ്വിനഃ! സന്നിഹിതാസ്തപോവനസത്ത്വരക്ഷായൈ ഭവത പ്രത്യാസന്നഃ കില മൃഗയാവിഹാരീ പാർഥിവോ ദുഷ്യന്തഃ.

**തുരഗഖുരഹതസ്തഥാ ഹി രേണുർ**
**വിടപവിഷക്തജലാർദ്രവത്കലേഷു**
**പതതി പരിണതാരുണപ്രകാശഃ**
**ശലഭസമൂഹ ഇവാശ്രമദ്രുമേഷു** 28

അപി ച

**തീവ്രാഘാതപ്രതിഹതതരുസ്കന്ധലഗ്നൈകദന്തഃ**
**പാദാകൃഷ്ടവ്രതതിവലയാസംഗസഞ്ജാതപാശഃ**
**മൂർതോ വിഘ്നസ്തപസ ഇവ നോ ഭിന്നസാരംഗയൂഥോ**
**ധർമാരണ്യം പ്രവിശതി ഗജഃ സ്യന്ദനാലോകഭീതഃ** 29

(സർവാഃ കർണം ദത്ത്വാ കിഞ്ചിദിവ സംഭ്രാന്താഃ)

(സഖിമാർ നാമമുദ്ര കൊത്തിയിരിക്കുന്നതു വായിച്ചിട്ട് അന്യോന്യം നോക്കുന്നു.)

രാജാവ്: നമ്മെക്കുറിച്ച് നിങ്ങൾ അന്യഥാ ശങ്കിക്കേണ്ട. ഇതു രാജാവിന്റെ വകയായി കിട്ടീട്ടുള്ളതാണ്.

പ്രിയംവദ: എന്നാൽ, ഈ മോതിരം വിരലിൽനിന്നു വേർപെടുത്തുന്നതു ശരിയല്ല. ആര്യന്റെ വാക്കുകൊണ്ടുതന്നെ ഇവളുടെ കടം വീടി. (പുഞ്ചിരിയോടെ) തോഴി ശകുന്തളേ, ദയാലുവായ ആര്യൻ, അല്ലെങ്കിൽ മഹാരാജാവ്, നിന്റെ കടം വീട്ടി; ഇനി പോകാം.

ശകുന്തള: (വിചാരം) എനിക്ക് കഴിയുമായിരുന്നു എങ്കിൽ (വെളിവായി) നീ ആരാണ് പോകാനും നിൽക്കാനും പറവാൻ?

രാജാവ്: (ശകുന്തളയെ നോക്കി വിചാരം) നമുക്ക് അങ്ങോട്ടു തോന്നുന്നതു പോലെ ഇവൾക്ക് ഇങ്ങോട്ടും ഉണ്ടായിക്കാണുമോ? അല്ലെങ്കിൽ ശങ്കിക്കാനില്ല. എനിക്ക് മനോരാജ്യത്തിനു ധാരാളം വകയുണ്ട്.

**എൻ വാക്കിനോടിവൾ കലർന്നുരിയാടുകില്ലി**
**ങ്ങെന്നാലുമെൻ മൊഴികളിൽ ചെവി നൽകീടുന്നു;**
**എന്നാഭിമുഖ്യമതൊഴിക്കിലുമെന്തു ഹാനി?**
**പിന്നെങ്ങുമല്ലധികനേരമിവൾക്കു നോട്ടം** 27

(ആകാശത്തിൽ)

അല്ലയോ താപസന്മാരേ, തപോവനമൃഗങ്ങളെ രക്ഷിക്കുന്നതിനു ജാഗ്രതയായിരിപ്പിൻ; ദുഷ്ഷന്തമഹാരാജാവു വേട്ടയാടി അടുത്തുവന്നിരിക്കുന്നു. ഇതാ നോക്കുവിൻ

**തുരഗഖുരജമായ രേണുപുഞ്ജം മരവുരി തോരയിടും മരങ്ങളിന്മേൽ**
**ചരമഗിരി ചരാർക്കകാന്തിയോടേ ശലഭകുലങ്ങൾകണക്കണഞ്ഞിടുന്നു** 28

അത്രതന്നെയുമല്ല

**കൊമ്പാൽ പോംവഴി, കുത്തിവീഴ്ത്തിന മരക്കാലിന്റെ വമ്പിച്ചതാം**
**കൊമ്പും താങ്ങി; നടയ്ക്കിടയ്ക്കുടനുടക്കീടും പടർപ്പോടിതാ,**
**മുൻപിൽക്കണ്ടു രഥം, വിരണ്ടു, വഴിയേഭേദിച്ചു മാൻകൂട്ടവും**
**കൊമ്പൻ പാഞ്ഞുവരുന്നു നമ്മുടെ തപോവിഘ്നം വപുസ്സാർന്നതോ?** 29

(എല്ലാവരും ചെവികൊടുത്തു കേട്ട് കുറഞ്ഞൊന്നു സംഭ്രമിക്കുന്നു.)

രാജാ: (ആത്മഗതം) അഹോ ധിക്! പൗരാ അസ്മദന്വേഷിണസ്തപോ വനമുപരുന്ധന്തി. ഭവതു, പ്രതിഗമിഷ്യാമസ്താവത്

സഖ്യൗ: ആര്യ! അനേനാരണ്യകവൃത്താന്തേന പര്യാകുലാഃ സ്മഃ അനുജാനീഹി ന ഉടജഗമനായ.

രാജാ: (സസംഭ്രമം) ഗച്ഛന്തു ഭവത്യഃ. വയമപ്യാശ്രമപീഡാ യഥാ ന ഭവതി തഥാ പ്രയതിഷ്യാമഹേ.

(സർവേ ഉത്തിഷ്ഠന്തി)

സഖ്യൗ: ആര്യ! അസംഭാവിതാതിഥിസത്കാരം ഭൂയോ*ƒ*പി പ്രേക്ഷണ– നിമിത്തം ലജ്ജാമഹേ ആര്യം വിജ്ഞാപയിതും.

രാജാ: മാ മൈവംര. ദർശനേനൈവ ഭവതീനാം പുരസ്കൃതോ*ƒ*സ്മി.

ശകുന്തലാ: അനസൂയേ അഭിനവകുശസൂച്യാ പരിക്ഷതം മേ ചരണം. കുരബകശാഖാപരിലഗ്നം ച വൽകലം താവത്പരിപാലയത മാം യാവദേതന്മോചയാമി.

(ശകുന്തലാ രാജാനമവലോകയന്തീ സവ്യാജം വിലംബ്യ സഹ സഖീഭ്യാം നിഷ്ക്രാന്താ)

രാജാ: മന്ദൗത്സുക്യോ*ƒ*സ്മി നഗരഗമനം പ്രതി. യാവദനുയാത്രികാൻ സമേത്യ നാതിദൂരേ തപോവനസ്യ നിവേശയേയം ന ഖലു ശക്നോമി ശകുന്തലാവ്യാപാരാദാത്മാനം നിവർതയിതും മമ ഹി –

**ഗച്ഛതി പുരഃ ശരീരം ധാവതി പശ്ചാദസംസ്തുതം ചേതഃ**
**ചീനാംശുകമിവ കേതോഃ പ്രതിവാതം നീയമാനസ്യ** 30

(ഇതി നിഷ്ക്രാന്താഃ സർവേ)

(ഇതി പ്രഥമോ*ƒ*ങ്കഃ)

രാജാവ്: (വിചാരം) ഏ! ശല്യമായി. പൗരന്മാർ നമ്മെ അന്വേഷിച്ച് തപോവനത്തിൽക്കടന്നു ലഹള കൂട്ടുന്നു; ആകട്ടെ, പോയിട്ടു മടങ്ങി വരാം.

സഖിമാർ: ആര്യ, ഈ കാട്ടാനയുടെ സംഗതികേട്ടു ഞങ്ങൾക്കു ഭയമായിരിക്കുന്നു; പർണ്ണശാലയിലേയ്ക്കു പോകുന്നതിനു ഞങ്ങളെ അനുവദിക്കണം.

രാജാവ്: നിങ്ങൾ ഒട്ടും പരിഭ്രമിക്കേണ്ട, പോകുവിൻ; ഞാനും ആശ്രമ പീഡ വരാത്തവിധം വേണ്ട ഏർപ്പാടുചെയ്യാൻ ശ്രമിക്കാം.

(എല്ലാവരും എഴുന്നേൽക്കുന്നു.)

സഖിമാർ: ആര്യ, അതിഥിസത്കരംചെയ്യാത്ത ആര്യനെ ഇനിയും കാണണമെന്നപേക്ഷയോടുകൂടി ഞങ്ങൾ വിട്ടുപിരിയുന്നു.

രാജാവ്: അങ്ങനെ വിചാരിക്കരുത്; നിങ്ങളുടെ ദർശനംകൊണ്ടുതന്നെ എനിക്ക് സത്കാരം സിദ്ധിച്ചു.

(ശകുന്തള താമസത്തിനു കാരണമുണ്ടാക്കി രാജാവിനെ നോക്കിക്കൊണ്ടു സഖിമാരൊന്നിച്ചു പോയി.)

രാജാവ്: എനിക്കു നഗരത്തിലേയ്ക്കു പോകുന്നതിന് ഉത്സാഹം കുറഞ്ഞിരിക്കുന്നു. അങ്ങോട്ടുചെന്നു പരിവാരങ്ങളെ തേടിപ്പിടിച്ചു തപോവനത്തിനടുത്തുള്ള വല്ലേടത്തും താവളം ഉറപ്പിക്കാം. ശകുന്തളയെപ്പറ്റിയുള്ള വിചാരം പിൻവലിക്കുന്നതു സാദ്ധ്യമല്ല. എനിക്കാകട്ടെ,

**മുന്നോട്ടു നീങ്ങുന്നു ജഡം ശരീരം,**
**പിന്നോട്ടു പായുന്നു മനസ്സനീശം,**
**ഭിന്നിച്ച കാറ്റത്തു നയിച്ചിടുമ്പോൾ**
**ചിന്നും കൊടിക്കുള്ളൊരു കൂറപോലെ** 30

(പോയി.)

# ദ്വിതീയോƒങ്കഃ

(തതഃ പ്രവിശതി വിഷണ്ണോ വിദൂഷകഃ)

വിദൂഷകഃ: (നിഃശ്വസ്യ) ഭോ ദിഷ്ടം! ഏതസ്യ മൃഗയാശീലസ്യ രാജ്ഞോ വയസ്യഭാവേന നിർവിണ്ണോƒസ്മി. അയം മൃഗോƒയം വഹാരോƒയം ശാർദൂല ഇതി മധ്യാഹ്നേƒപി ഗ്രീഷ്മവിരലപാദപ ഛായാസു വനരാജിഷ്വാഹിണ്ഡ്യതേ അടവിതോടവീ. പത്രസങ്കരകഷായാണി കദുഷ്ണാനി ഗിരിനദീജലാനി പീയന്തേ. അനിയതവേലം ശൂല്യമാംസ ഭൂയിഷ്ഠ ആഹാരോ ഭുജ്യതേ. തുരഗാനുധാവനകണ്ടകിതസന്ധേ രാത്രാവപി നികാമം ശയിതവ്യം നാസ്തി. തതോ മഹത്യേവ പ്രത്യൂഷേ ദാസ്യാഃ പുത്രൈഃ ശകുനിലുബ്ധകൈർവനഗ്രഹണകോലാഹലേന പ്രതിബോധി– തോƒസ്മി. ഏതാവതാപി താവത് പീഡാ ന നിഷ്ക്രാമതി. തതോ ഗണ്ഡസ്യോപരി പിടകാ സംവൃത്താ. ഹ്യഃ കിലാസ്മാസ്വവഹീനേഷു തത്ര ഭവതോ മൃഗാനുസാരേണാശ്രമപദം പ്രവിഷ്ടസ്യ താപസകന്യകാ ശകുന്തലാ മമോദരസ്യാധന്യതയാ ദർശിതാ. സാമ്പ്രതം നഗരഗമനായ മനഃ കഥമപി ന കരോതി. അദ്യാപി തസ്യ താമേവ ചിന്തയതോƒ ക്ഷ്ണോഃ പ്രഭാതമാസീത്. കാ ഗതിഃ? യാവത്തം കൃതാചാരപരിക്രമം പശ്യാമി (ഇതി പരിക്രമ്യാവലോക്യ ച) ഏഷ ബാണാസനഹസ്താഭിര്യവനീഭിർവനപുഷ്പമാലാധാരിണീഭിഃ പരിവൃത ഇത ഏവാഗച്ഛതി പ്രിയ വയസ്യഃ. ഭവതു, അംഗഭംഗവികല ഇവ ഭൂത്വാ സ്ഥാസ്യാമി. യദ്യേവമപി നാമ വിശ്രമം ലഭേയ).

(ഇതി ദണ്ഡകാഷ്ഠമവലംബ്യ സ്ഥിതഃ)

(ഇതി വിഷ്കംഭഃ)

(തതഃ പ്രവിശതി യഥാനിർദിഷ്ടപരിവാരോ രാജാ)

രാജാ:

**കാമം പ്രിയാ ന സുലഭാ മനസ്തു തദ്ഭാവദർശനാശ്വാസി**
**അകൃതാർഥേƒപി മനസിജേ രതിമുഭയപ്രാർഥനാ കുരുതേ** 1

(സ്മിതം കൃത്വാ) ഏവമാത്മാഭിപ്രായസംഭാവിതേഷ്ടജനചിത്തവൃത്തിഃ പ്രാർഥയിതാ വിഡംബ്യതേ. തഥാ ഹി –

# രണ്ടാം അങ്കം

(അനന്തരം വിഷാദഭാവത്തിൽ വിദൂഷകൻ പ്രവേശിക്കുന്നു,)

വിദൂഷകൻ: (ദീർഘശ്വാസം വിട്ടുകൊണ്ട്) ഈ വേട്ടക്കാരൻ രാജാവിന്റെ തോഴരായിരുന്ന് എനിക്കു മതിയും കൊതിയും തീർന്നു. 'ഇതാ, ഒരു മാൻ അതാ, ഒരു പന്നി! അതാ, ഒരു കടുവാ' എന്നു പറഞ്ഞു വേനൽകൊണ്ടു തണൽ കുറയുന്ന വനനിരകളിൽ നട്ടുച്ചയ്ക്കുപോലും ഒരു കാട്ടിൽനിന്നും മറ്റൊരു കാട്ടിലേക്ക് ഓടും. ഇലകൾ വീണ് അഴുകി കയ്പും ചവർപ്പുമുള്ള കാട്ടുപുഴയിലെ ചൂടുവെള്ളമാണു കുടിക്കുന്നത്. ആഹാരം അധികവും ചുട്ടമാംസംതന്നെ; കാലനിയമവുമില്ല. കുതിര കളുടെ പിന്നാലെ ഓടിയോടി തുടകൾ അനക്കാൻ വയ്യാതായിത്തീർന്ന എനിക്ക് രാത്രിയിൽപ്പോലും നേരേ ഉറങ്ങാൻ സാധിക്കുന്നില്ല. പിന്നീടു പുലർച്ചയ്ക്കു വളരെമുമ്പുതന്നെ നായാടിപരിഷകൾ തേവിടിയാമക്കൾ ഇറങ്ങി കാടുതെളിക്കുന്ന ലഹളകൊണ്ടു ഞാൻ ഉണർന്നുപോകുന്നു. ഇത്ര എല്ലാംകൊണ്ടും അനർത്ഥം ഒഴിഞ്ഞില്ല. ഇപ്പോൾ കൂനിന്മേൽ കുരു പുറപ്പെട്ടിരിക്കുന്നു. ഇന്നലെ ഒപ്പം എത്താൻ കഴിയാതെ ഞാൻ പിന്നിലായിപ്പോയപ്പോൾ അദ്ദേഹം ഒരു മാനിനെ ഓടിച്ചു ചെന്നു തപോ വനത്തിൽക്കയറി എന്റെ വയറ്റിന്റെ കഷ്ടകാലംകൊണ്ടു ശകുന്തള എന്നൊരു താപസകന്യകയെക്കണ്ടു വശായി. ഇപ്പോൾ നഗരത്തിലേക്കു മടങ്ങുന്നതിന്റെ കഥപോലും മിണ്ടുന്നില്ല. ഇന്നലെ രാത്രിമുഴുവൻ അവളെത്തന്നെ ചിന്തിച്ചു കണ്ണടയ്ക്കാതെ നേരവും വെളുപ്പിച്ചു. വേറെ എന്താണു ഗതി? അദ്ദേഹത്തിന്റെ പ്രഭാതകൃത്യങ്ങൾ കഴിഞ്ഞോ എന്നു നോക്കാം. (ചുറ്റിനടന്നു നോക്കീട്ട്) കാട്ടുപൂക്കളുംചൂടി വില്ലും എടുത്തു കൊണ്ടു ചുറ്റിനില്ക്കുന്ന യവനസ്ത്രീകളുടെ കൂട്ടവുമായിട്ടു തോഴരിതാ ഇങ്ങോട്ടു തന്നെ വരുന്നു. ആകട്ടെ, അംഗഭംഗംകൊണ്ട് അസ്വാധീനം നടിച്ചു നില്ക്കാം. അങ്ങനെയെങ്കിലും അല്പം വിശ്രമം കിട്ടിയെങ്കിലോ? (എന്നു ദണ്ഡകാഷ്ഠമവലംബിച്ചു നില്ക്കുന്നു.)

(മുൻചൊന്ന പരിവാരങ്ങളോടുകൂടി രാജാവു പ്രവേശിക്കുന്നു.)

രാജാവ്:

**പ്രിയതമയെ ലഭിപ്പാൻ യോഗമുണ്ടെങ്കിലുണ്ടാം;**
**സ്വയമവളുടെ ഭാവം പാർത്തു ഹൃത്താശ്വസിപ്പൂ;**
**സ്മരവിരുതു ഫലിച്ചില്ലെങ്കിലും ചാരിതാർത്ഥ്യം**
**കരളിനരുളുമന്യോന്യാനുരാഗാവബോധം.** **1**

(പുഞ്ചിരി തൂകീട്ട്) തന്റെ അഭിപ്രായത്തിനൊത്തു താൻ കാമിക്കുന്ന ആളുകളുടെ മനോഗതം വ്യാഖ്യാനിച്ചിട്ടു കാമിജനത്തിന് ഈ വിധ മാണു ചതിപിണയുന്നത്.

**സ്നിഗ്ധം വീക്ഷിതമന്യതോ$f$പി നയനേ യത്പ്രേരയന്ത്യാ തയാ**
**യാതം യച്ച നിതംബയോർഗുരുതയാ മന്ദം വിലാസാദിവ**
**മാ ഗാ ഇത്യുപരുദ്ധയാ യദപി സാ സാസൂയമുക്താ സഖീ**
**സർവം തത്കില മത്പരായണമഹോ കാമീ സ്വതാം പശ്യതി 2**

വിദൂഷകഃ: (തഥാസ്ഥിത ഏവ) ഭോ വയസ്യ! ന മേ ഹസ്തൗ പ്രസരതഃ തദ്വാങ്മാത്രേണ ജയീക്രിയസേ.

രാജാ: കുതോ$f$യം ഗാത്രോപഘാതഃ ?

വിദൂഷകഃ: കുതഃ ഇതി ഭണസി സ്വയമക്ഷ്യാകുലീകൃത്യാശ്രുകാരണം പൃച്ഛസി.

രാജാ: ന ഖല്വാവഗച്ഛാമി

വിദൂഷകഃ: ഭോ വയസ്യ! യദ്വേതസഃ കുബ്ജലീലാം വിഡംബയതി തത്കിമാത്മനഃ പ്രഭാവേണ നനു നദീവേഗസ്യ?

രാജാ: നദീവേഗസ്തത്ര കാരണം.

വിദൂഷകഃ: മമാപി ഭവാൻ ഏവ.

രാജാ: കഥം?

വിദൂഷകഃ: യേന ത്വയാ ഏവം രാജകാര്യാണ്യുജ്ഝിത്വൈതാദൃശ ആകുലപ്രദേശേ വനചരവൃത്തിനാ ഭവിതവ്യം. യത്സത്യം പ്രത്യഹം ശ്വാപദസമുത്സാരണൈഃ സംക്ഷോഭിതസന്ധിബന്ധാനാം ഗാത്രാണാ–മനീശോ$f$സ്മി സംവൃത്തഃ. തത് പ്രസാദയിഷ്യാമി. വിസൃജ മാമേകാഹ മപി താവദ്വിശ്രമിതും.

രാജാ: (സ്വഗതം) അയം ചൈവമാഹ. മമാപി കാശ്യപസുതാമനു–സ്മൃത്യ മൃഗയാവിക്ലബം ചേതഃ. കുതഃ –

**ന നമയിതുമധിജ്യമസ്മി ശക്തോ**
**ധനുരിദമാഹിതസായകം മൃഗേഷു**
**സഹവസതിമുപേത്യ യൈഃ പ്രിയായാഃ**
**കൃത ഇവ മുഗ്ധവിലോകിതോപദേശഃ 3**

വിദൂഷകഃ: (രാജ്ഞോ മുഖം വിലോക്യ) അത്രഭവാൻ കിമപി ഹൃദയേ കൃത്വാ മന്ത്രയതി. അരണ്യേ മയാ രുദിതമാസീത്.

**പ്രേമം പൂണ്ടു പതിച്ചു ദൃഷ്ടി പുറമേ നോക്കുമ്പൊഴാണെങ്കിലും;**
**പോയീ മെല്ലെ വിലാസമൂലമതുപോൽ ശ്രോണീഭരത്താലവൾ;**
**നില്ലെന്നങ്ങു മറുത്തുചൊന്ന സഖിയോ ടീർഷ്യാകുലം ചൊല്ലിയെ**
**ന്നെല്ലാം മത്പരമാണുപോലു,മെതുമേ കാമിക്കഹോ! സ്വാർത്ഥമാം 2**

വിദൂഷകൻ: (ആ നില്പിൽത്തന്നെ നിന്നുകൊണ്ട്) എനിക്കു കൈ നീട്ടാൻ വയ്യ; വാക്കുകൊണ്ടു് ആചാരംചെയ്യാം: തോഴർക്കു വിജയം!

രാജാവ്: (പുഞ്ചിരിയിട്ടിട്ടു്) അസ്വാധീനം എന്താണു്?

വിദൂഷകൻ: തോഴരെന്താ, കണ്ണുംകുത്തി കണ്ണീരിന്റെ കാരണം ചോദിക്കുന്നതു്?

രാജാവ്: മനസ്സിലായില്ല.

വിദൂഷകൻ: തോഴരേ, ആറ്റുവഞ്ചി, കൂനന്റെ മട്ടു കാട്ടുന്നതു് എന്തുകൊണ്ടാണു്? തന്റെ സാമർത്ഥ്യംകൊണ്ടോ നദീവേഗംകൊണ്ടോ?

രാജാവ്: അതിനു കാരണം നദീവേഗമാണു്.

വിദൂഷകൻ: ഇതിനു തോഴരും.

രാജാവ്: അതെങ്ങനെ?

വിദൂഷകൻ: രാജ്യകാര്യങ്ങളുപേക്ഷിച്ച് ഈമട്ടിൽ കൊടുങ്കാട്ടിൽ കിടന്നു കാട്ടാളവൃത്തി അനുഷ്ഠിക്കണമെന്നാണല്ലോ അങ്ങേയ്ക്കു്. എനിക്കു ദിവസംപ്രതി ദുഷ്ടജന്തുക്കളെ ഓടിച്ചു സന്ധിബന്ധം ഉലഞ്ഞു. ദേഹം കൊണ്ടു് ഒന്നും വയ്യാതായി. അതിനാൽ മനസ്സുണ്ടായിട്ടു തോഴർ ഇന്നൊരു ദിവസമെങ്കിലും എന്നെ വിശ്രമിക്കാൻ അനുവദിക്കണം.

രാജാവ്: (വിചാരം) ഇയാൾ ഇങ്ങനെ പറയുന്നു; എനിക്കും കണ്വ പുത്രിയെ ഓർത്തിട്ടു വേട്ടയ്ക്കു മനസ്സു പ്രവർത്തിക്കുന്നില്ല. എന്തു കൊണ്ടെന്നാൽ,

**ഞാണേറ്റിയസ്ത്രവുണച്ചു, തൊടുത്തു ചാപ,**
**മേണങ്ങൾ നേർക്കിനി വലിപ്പതെനിക്കശക്യം;**
**ചേലാർന്ന ദൃഷ്ടി ദയിതയ്ക്കൊരുമിച്ചു വാണു**
**ചൊല്ലിക്കൊടുത്തതിവരായ് വരുമെന്നു തോന്നും 3**

വിദൂഷകൻ: (രാജാവിന്റെ മുഖത്തു നോക്കീട്ടു്) അവിടുന്നു് എന്തോ മനസ്സിൽവെച്ചു തനിയേ പിറുപിറുക്കയാണു്; ഞാൻ കാട്ടിൽക്കിടന്നു മുറവിളികൂട്ടിയതേ ഉള്ളു.

രാജാ: (സസ്മിതം) കിമന്യത്? അനതിക്രമണീയം മേ സുഹൃദ്വാക്യ-മിതി സ്ഥിതോ ƒസ്മി.

വിദൂഷകഃ: (പ്രസ്ഥാതുമിച്ഛതി) ചിരം ജീവ.

രാജാ: വയസ്യ! തിഷ്ഠ സാവശേഷം മേ വചഃ.

വിദൂഷകഃ: ആജ്ഞാപയതു ഭവാൻ.

രാജാ: വിശ്രാന്തേന ഭവതാ മാമന്യസ്മിന്നനായാസേ കർമണി സഹായേന ഭവിതവ്യം.

വിദൂഷകഃ: കിം മോദകഖണ്ഡികായാം?

രാജാ: യത്ര വക്ഷ്യാമി.

വിദൂഷകഃ: ഗൃഹീതഃ ക്ഷണഃ.

രാജാ: കഃ കോ ƒത്ര ഭോഃ?

(പ്രവിശ്യ)

ദൗവാരികഃ: (പ്രണമ്യ) ആജ്ഞാപയതു ഭർത്താ.

രാജാ: രൈവതക! സേനാപതിസ്താവദാഹൂയതാം.

ദൗവാരികഃ: തഥാ. (ഇതി നിഷ്ക്രമ്യ സേനാപതിനാ സഹ പുനഃ പ്രവിശ്യ) ഏഷ ആജ്ഞാവചനോത്കണ്ഠോ ഭർതേതോ ദത്തദൃഷ്ടിരേവ തിഷ്ഠതി. ഉപസർപത്വാര്യഃ.

സേനാപതി: (രാജാനമവലോക്യ) ദൃഷ്ടദോഷാ മൃഗയാ സ്വാമിനി കേവലം ഗുണ ഏവ സംവൃത്താ. തഥാ ഹി ദേവഃ –

**അനവരതധനുർജ്യാസ്ഫാലനക്രൂരപൂർവ**
**രവികിരണസഹിഷ്ണു സ്വേദലേശൈരഭിന്നം**
**അപചിതമപി ഗാത്രം വ്യായതത്വാദലക്ഷ്യം**
**ഗിരിചര ഇവ നാഗഃ പ്രാണസാരം ബിഭർതി** **4**

(ഉപേത്യ) ജയതു ജയതു സ്വാമീ. ഗൃഹീതശ്വാപദമരണ്യം കിമദ്യാ-പ്യവസ്ഥീയതേ?

രാജാ: മന്ദോത്സാഹഃ കൃതോ ƒസ്മി മൃഗയാപവാദിനാ മാഢവ്യേന.

രാജാവ്: (പുഞ്ചിരിയോടുകൂടി) മറ്റൊന്നുമല്ല; ബന്ധുവാക്യമതിക്രമിച്ചു കൂടെന്നു് ആലോചിച്ചുറയ്ക്കയായിരുന്നു.

വിദൂഷകൻ: അവിടുന്നു ദീർഘായുസ്സായിരിക്കണം! (പോകാൻ ഭാവിക്കുന്നു.)

രാജാവ്: നില്ക്കൂ. തോഴരേ, ഞാൻ മുഴുവൻ പറഞ്ഞുകഴിഞ്ഞില്ല.

വിദൂഷകൻ: തിരുമനസ്സുകൊണ്ടു് അരുളിച്ചെയ്യണം.

രാജാവ്: വിശ്രമിച്ചതിനുശേഷം, പ്രയാസമില്ലാത്ത ഒരു കാര്യത്തിൽ അങ്ങു് എനിക്കു സഹായിക്കണം.

വിദൂഷകൻ: കൊഴുക്കട്ട ഉടച്ചു മിഴുങ്ങുന്നതിലാണോ?

രാജാവ്: വരട്ടെ; ഇന്നതിലെന്നു പറയാം.

വിദൂഷകൻ: എന്നാൽ, ഞാൻ നില്ക്കാം.

രാജാവ്: ആരവിടെ?

ദ്വാരപാലൻ: (പ്രവേശിച്ചു വന്ദിച്ചിട്ടു്) കല്പന കാക്കുന്നു.

രാജാവ്: രൈവതക, സേനാപതിയെ വിളിച്ചുകൊണ്ടു വരൂ!

ദ്വാരപാലൻ: ഇറാൻ! (പോയി സേനാപതിയുമൊന്നിച്ചു തിരിയെ പ്രവേശിച്ചിട്ടു്) ഇതാ കല്പന കൊടുക്കാൻ തിടുക്കത്തോടെ തമ്പുരാൻ ഇങ്ങോട്ടുതന്നെ തൃക്കൺപാർത്തുകൊണ്ടു് എഴുന്നള്ളിയിരിക്കുന്നു; ആര്യൻ അടുത്തു ചെല്ലണം.

സേനാപതി: (രാജാവിനെ നോക്കിയിട്ടു്) നായാട്ടിനു ചില ദോഷങ്ങളുണ്ടെങ്കിലും സ്വാമിക്കതു ഗുണത്തിനായിത്തന്നെ തീർന്നിരിക്കുന്നു. ഈ തിരുമേനിക്കാകട്ടെ,

**ഉടലതിദൃഢം നിത്യം വില്ലാണ്ടിടുന്നൊരു വേലയാൽ;**
**കൊടിയവെയിലത്തോടാമൊട്ടും വിയർപ്പണയാതെ താൻ;**
**ചടവു തെളിയാ വ്യായാമംകൊണ്ടുദിച്ചൊരു കാന്തിയാൽ**
**അടവിയിലെഴും കൊമ്പനൊപ്പം കൊഴുത്തിതു സത്ത്വവും** 4

(അടുത്തു ചെന്നിട്ടു്) സ്വാമിക്കു വിജയം. കാട്ടിൽ മൃഗങ്ങളെ തെളിക്കൂട്ടിക്കഴിഞ്ഞു; എഴുന്നള്ളാൻ താമസമെന്തു്?

രാജാവ്: നായാട്ടുകൊണ്ടുള്ള തരക്കേടുകൾ ചൂണ്ടിക്കാണിച്ചു് മാഢവ്യൻ എനിക്കു് ഉത്സാഹഭംഗം ചെയ്തിരിക്കുന്നു.

സേനാപതി: (ജനാന്തികം) സഖേ! സ്ഥിരപ്രതിബന്ധോ ഭവ. അഹം താവത്സ്വാമിനശ്ചിത്തവൃത്തിമനുവർതിഷ്യേ. (പ്രകാശം) പ്രലപത്വേഷ വൈധേയഃ. നനു പ്രഭുരേവ നിദർശനം.

**മേദച്ഛേദകൃശോദരം ലഘു ഭവത്യുത്ഥാനയോഗ്യം വപുഃ**
**സത്ത്വാനാമപി ലക്ഷ്യതേ വികൃതിമച്ചിത്തം ഭയക്രോധയോഃ**
**ഉത്കർഷഃ സ ച ധന്വിനാം യദിഷവഃ സിധ്യന്തി ലക്ഷ്യേ ചലേ**
**മിഥ്യാ ഹി വ്യസനം വദന്തി മൃഗയാമീദൃഗ്വിനോദഃ കുതഃ 5**

വിദൂഷകഃ: അത്രഭവാൻ കഥമപി പ്രകൃതിമാപന്നഃ. ത്വം താവദ-ടവീതോ*f*ടവീമാഹിണ്ഡ്യ ഇദാനീം കസ്യാപി നരനാസികാ-ലോലുപസ്യ ജീർണർക്ഷിസ്യ മുഖേ പതിതോ ഭവസി.

രാജാ: ഭദ്രസേന! ആശ്രമസന്നികൃഷ്ടേ സ്ഥിതാഃ സ്മഃ അതസ്തേ

വചോ നാഭിനന്ദാമി. അദ്യ താവത് -

**ഗാഹന്താം മഹിഷാ നിപാനസലിലം ശൃംഗൈർമുഹുസ്താഡിതം**
**ഛായാബദ്ധകദംബകം മൃഗകുലം രോമന്ഥമഭ്യസ്യതു**
**വിശ്രബ്ധം ക്രിയതാം വരാഹതതിഭിർമുസ്താക്ഷതിഃ പല്വലേ**
**വിശ്രാമം ലഭതാമിദം ച ശിഥിലജ്യാബന്ധമസ്മദ്ധനുഃ 6**

സേനാപതി: യത്പ്രഭവിഷ്ണവേ രോചതേ.

രാജാ: തേന ഹി നിവർതയ പൂർവഗതാൻ വനഗ്രാഹിണഃ, യഥാ ന മേ സൈനികാസ്തപോവനം ദൂരാദേവ പരിഹരന്തി തഥാ നിഷേദ്ധവ്യാഃ. പശ്യ -

**ശമപ്രധാനേഷു തപോധനേഷു ഗൂഢം ഹി ദാഹാത്മകമസ്തി തേജഃ**
**സ്പർശാനുകൂലാ ഇവ സൂര്യകാന്താസ്തദന്യതേജോ*f*ഭിഭവാദ്വമന്തി 7**

സേനാപതി: യദാജ്ഞാപയതി സ്വാമീ.

വിദൂഷകഃ: ധ്വംസതാം തേ ഉത്സാഹവൃത്താന്തഃ.

(നിഷ്ക്രാന്തഃ സേനാപതിഃ)

രാജാ: (പരിജനം വിലോക്യ) അപനയന്തു ഭവത്യോ മൃഗയാവേഷം. രൈവതക! ത്വമപി സ്വം നിയോഗമശൂന്യം കുരു.

സേനാപതി: (വിദൂഷകനോടു സ്വകാര്യമായിട്ട്) സ്നേഹിതാ, അങ്ങു പിടിച്ച പിടി വിടാതെ മുറുക്കിക്കൊള്ളണം; ഞാൻ സ്വാമിയുടെ തിരുവുള്ള ത്തിനു ചേർന്ന് ഉണർത്തിക്കാൻപോകുന്നു. (വെളിവായിട്ട്) ഈ മൂർഖൻ വല്ലതും പുലമ്പിക്കൊള്ളട്ടെ. ഇവിടെ തിരുമേനിതന്നെ ഒരു ദൃഷ്ടാന്ത മാണല്ലോ.

**നേർക്കും മേദസ്സൊരുങ്ങീട്ടുദര,മുടൽ വഴങ്ങീട്ടു മെയ്യായമുണ്ടാം;**
**നോക്കാം നാല്ക്കാലികൾക്കും ഭയവുമരിശവും കൊണ്ടെഴും ഭാവഭേദം;**
**കിട്ടും വില്ലാളിവീരർക്കിഷ്ടഗുണമിളകും ലാക്കിലേല്പിച്ചു മെച്ചം;**
**വേട്ടയ്ക്കോതുന്നു ദോഷം വെറുതെ; ഇതു കണക്കില്ല വേറേ വിനോദം 5**

വിദൂഷകൻ: തിരുമനസ്സിൽ പ്രകൃതിഭേദം ഉണ്ടായിരുന്നതു മാറി. താൻ കാടുനീളെ അലഞ്ഞ് മനുഷ്യരുടെ മൂക്കിൽ ചാടിക്കടിക്കുന്ന വല്ല കിഴട്ടു കരടിയുടേയും വായിൽച്ചെന്നു വീഴും.

രാജാവ്: ഭദ്രസേനാ, ആശ്രമസമീപത്തിലാണല്ലോ നമ്മുടെ താമസം; അതുകൊണ്ടു തന്റെ അഭിപ്രായം ഞാൻ അഭിനന്ദിക്കുന്നില്ല. ഇന്നേ ദിവസമാകട്ടേ,

**നീരിൽ പോത്തുകൾ കൊമ്പുലച്ചു കളിയാടീടട്ടെ കേടെന്നിയേ;**
**സാരംഗം തണലിൽക്കിടന്നയവിറക്കീടട്ടെ കൂട്ടത്തൊടേ;**
**സവൈരം സൂകരപങ്ക്തി മുസ്തകൾ കഴിക്കട്ടേ തടാകങ്ങളിൽ;**
**ചേരാതേ ഗുണബന്ധനം നടു നിവർത്തീടട്ടെയെൻ വില്ലിതും 6**

സേനാപതി: തിരുമനസ്സിലെ ഇഷ്ടം.

രാജാവ്: അതിനാൽ കാടുതെളിക്കാൻ പോയിട്ടുള്ളവരെ തിരികെ വിളിച്ചുകളയൂ; തപോവനവാസികൾക്ക് ഉപദ്രവത്തിനിടയാകാതെ പടയാളികളേയും തടയണം. നോക്കൂ,

**ദൃഷ്ടത്തിങ്കൽ പ്രശമധനരാം താപസന്മാരിലേറ്റ**
**ധൃഷ്ടം തേജസ്സതിനിഭൃതമായുണ്ടു വർത്തിച്ചിടുന്നു;**
**കാട്ടും പെട്ടെന്നവരതു പരൻ തന്റെ തേജസ്സിനോടായ്**
**മുട്ടുന്നേരം, കുളുർമകലരും സൂര്യകാന്തം കണക്കേ 7**

വിദൂഷകൻ: തന്റെ ഉത്സാഹമെല്ലാം കുന്തമായി. (സേനാപതി പോയി)

രാജാവ്: (പരിവാരങ്ങളെ നോക്കീട്ട്) നിങ്ങൾ നായാട്ടുവേഷം മാറ്റി ക്കൊൾവിൻ. രൈവതക, നീയും നിന്റെ ജോലിക്കു പൊയ്ക്കൊള്ളുക.

പരിജനഃ: യദ്ദേവ ആജ്ഞാപയതി.

(ഇതി നിഷ്ക്രാന്തഃ)

വിദൂഷകഃ: കൃതം ഭവതാ നിർമക്ഷികം. സാമ്പ്രതമേതസ്യാം പാദപച്ഛായായാം അവിരളൽതാവിതാനസനാഥേ ആസനേ നിഷീദതു ഭവാൻ. യാവദഹമപി സുഖാസീനോ ഭവാമി.

രാജാ: ഗച്ഛാഗ്രതഃ.

വിദൂഷകഃ: ഏതു ഭവാൻ.

(ഇത്യുഭൗ പരിക്രമ്യോപവിശതഃ)

രാജാ: മാഢവ്യ! അനവാപ്തചക്ഷുഃഫലോƒസി യേന ത്വയാ ദർശനീയം ന ദൃഷ്ടം.

വിദൂഷകഃ: നനു ഭവാനഗ്രതോ മേ വർതതേ.

രാജാ: സർവഃ കാന്തമാത്മീയം പശ്യതി. അഹം തു താം ഏവാശ്രമലലാമഭൂതാം ശകുന്തലാമധികൃത്യ ബ്രവീമി.

വിദൂഷകഃ: (സ്വഗതം) ഭവതു. അസ്യാവസരം ന ദാസ്യേ. (പ്രകാശം)

ഭോ വയസ്യ! തേ താപസകന്യകാഭ്യർഥനീയാ ദൃശ്യതേ?

രാജാ: സഖേ! ന പരിഹാര്യേ വസ്തുനി പൗരവാണാം മനഃ പ്രവർതതേ.

**സുരയുവതിസംഭവം കില മുനേരപത്യം തദുജ്ഝിതാധിഗതം**
**അർകസ്യോപരി ശിഥിലം ച്യുതമിവ നവമാലികാകുസുമം 8**

വിദൂഷകഃ: (വിഹസ്യ) യഥാ കസ്യാപി പിണ്ഡഖർജൂരൈരുദ്വേജിതസ്യ തിണ്ഡ്യാം തിന്തിണ്യാം അഭിലാഷോ ഭവേത്തഥാ സ്ത്രീരത്നപരിഭോഗിണഃ ഭവത ഇയമഭ്യർഥനാ.

രാജാ: ന താവദേനാം പശ്യസി യേനൈവമവാദീഃ.

വിദൂഷകഃ: തത്ഖലു രമണീയം യദ്ഭവതോƒപി വിസ്മയമുത്പാദ-യതി.

രാജാ: വയസ്യ! കിം ബഹുനാ?

പരിവാരങ്ങൾ: കല്പന (പോയി.)

വിദൂഷകൻ: തോഴർ, ഈച്ചകളെ എല്ലാം ആട്ടി ഓടിച്ചു; ഇനി വള്ളിപ്പടർപ്പുകൊണ്ടു മേൽക്കെട്ടി കെട്ടിയിട്ടുള്ള ഈ പാറയിന്മേൽ എഴുന്നെള്ളിയിരിക്കാം; ഞാനും ഒന്നിരുന്നു സുഖിക്കട്ടെ!

രാജാവ്: മുമ്പിൽ നടക്കൂ!

വിദൂഷകൻ: എഴുന്നള്ളാം. (രണ്ടുപേരും ചുറ്റിനടന്ന് ഇരിക്കുന്നു.)

രാജാവ്: മാഢവ്യ, തന്റെ കണ്ണിനു സാഫല്യം സിദ്ധിച്ചില്ല. കാണേണ്ടതു താൻ കണ്ടില്ലല്ലോ.

വിദൂഷകൻ: തിരുമേനി എന്റെ മുമ്പിൽ ഉണ്ടല്ലോ.

രാജാവ്: എല്ലാവർക്കും അവനവന്റേതു നല്ലതെന്നു തോന്നും. ഞാനാകട്ടെ, ആശ്രമത്തിന്നലങ്കാരഭൂതയായ ആ ശകുന്തളയെപ്പറ്റിയാണ് പറഞ്ഞത്.

വിദൂഷകൻ: (വിചാരം) ഇദ്ദേഹത്തിന് അവസരം കൊടുത്തുകൂടാ. (വെളിവായിട്ട്) തോഴരേ, താപസകന്യകയെ ആഗ്രഹിക്കുക അങ്ങേയ്ക്കു ശരിയല്ല.

രാജാവ്: സഖേ, വർജ്ജിക്കേണ്ട വസ്തുക്കളിൽ പൌരവന്മാരുടെ മനസ്സു പ്രവർത്തിക്കയില്ല.

**അപ്പെൺകിടാവു കുശികാത്മജനപ്സരസ്സി**
**ലുത്പന്നനായ മകളാണ,വർപക്കൽനിന്നും**
**പില്ലാടെരിക്കിനുടെ കമ്പതിൽ വീണ മല്ലീ**
**പുഷ്പംകണക്കിവളണഞ്ഞിതു കണ്വഹസ്തം** 8

വിദൂഷകൻ: (ചിരിച്ചിട്ട്) പേരീന്തൽപ്പഴം തിന്നു ചെടിച്ചവന്ന് വാളൻപുളിയിൽ രുചി തോന്നുന്നതുപോലെയാണ് സ്ത്രീരത്നങ്ങളെ അഭിഭവിപ്പിക്കുന്ന അങ്ങയുടെ ഈ ആഗ്രഹം.

രാജാവ്: താനവളെക്കണ്ടില്ല; അതാണിങ്ങനെ പറയുന്നത്.

വിദൂഷകൻ: എന്നാൽ അവളുടെ രൂപലാവണ്യം കേമം തന്നെ ആയിരിക്കണം; അങ്ങേയ്ക്കുകൂടി അതു വിസ്മയം ജനിപ്പിച്ചല്ലോ.

രാജാവ്: തോഴരേ, ചുരുക്കിപ്പറഞ്ഞുകളയാം.

**ചിത്രേ നിവേശ്യ പരികൽപിതസത്ത്വയോഗാ**
**രൂപോച്ചയേന മനസാ വിധിനാ കൃതാ നു?**
**സ്ത്രീരത്നസൃഷ്ടിരപരാ പ്രതിഭാതി സാ മേ**
**ധാതുർവിഭുത്വമനുചിന്ത്യ വപുശ്ച തസ്യാഃ** 9

വിദൂഷകഃ: യദ്യേവം പ്രത്യാദേശ ഇദാനീം രൂപവതീനാം സാ.

രാജാ: ഇദം ച മേ മനസി വർതതേ –

**അനാഘ്രാതം പുഷ്പം കിസലയമലൂനം കരരുഹൈ–**
**രനാവിദ്ധം രത്നം മധു നവമനാസ്വാദിതരസം**
**അഖണ്ഡം പുണ്യാനാം ഫലമിവ ച തദ്രൂപമനഘം**
**ന ജാനേ ഭോക്താരം കമിഹ സമുപസ്ഥാസ്യതി വിധിഃ** 10

വിദൂഷകഃ: തേന ഹി ലഘു പരിത്രായതാമേനാം ഭവാൻ. മാ കസ്യാപി തപസ്വിന ഇംഗുദീതൈലമിശ്ര ചിക്കണശീർഷസ്യ ആരണ്യകസ്യ ഹസ്തേ നിപതതു.

രാജാ: പരവതീ ഖലു തത്രഭവതീ. ന ച സംനിഹിതോƒത്ര ഗുരുജനഃ.

വിദൂഷകഃ: അഥ ഭവന്തമന്തരേണ കീദൃശസ്തസ്യാ ദൃഷ്ടിരാഗഃ?

രാജാ: നിസർഗാദേവാപ്രഗൽഭസ്തപസ്വികന്യാജനഃ, തഥാപി തു –

**അഭിമുഖേ മയി സംഹൃതമീക്ഷിതം ഹസിതമന്യനിമിത്തകൃതോദയം**
**വിനയവാരിതവൃത്തിരതസ്തയാ ന വിവൃതോ മദനോ ന ച സംവൃതഃ** 11

വിദൂഷകഃ: ന ഖലു സാ ദൃഷ്ടമാത്രസ്യ തവാങ്കം സമാരോഹതി?

രാജാ: മിഥഃ പ്രസ്ഥാനേ പുനഃ ശാലീനതയാപി കാമമാവിഷ്കൃതോ ഭാവസ്തത്രഭവത്യാ. തഥാ ഹി –

**ദർഭാങ്കുരേണ ചരണഃ ക്ഷത ഇത്യകാണ്ഡേ**
**തന്വീ സ്ഥിതാ കതിചിദേവ പദാനി ഗത്വാ**
**ആസീദ്വിവൃത്തവദനാ ച വിമോചയന്തീ**
**ശാഖാസു വൽകലമസക്തമപി ദ്രുമാണാം** 12

വിദൂഷകഃ: തേന ഹി ഗൃഹീതപാഥേയോ ഭവ.  കൃതം ത്വയോപവനം തപോവനമിതി പശ്യാമി.

**ചിത്രത്തിലാദ്യമെഴുതീട്ടുയിർ ചേർത്തതാമോ?**
**ചിത്തത്തിൽവെച്ചഴകുചേർത്തു രചിച്ചതാമോ?**
**ബ്രഹ്മപ്രഭാവവുമവൾക്കെഴുമാ വപുസ്സു**
**മോർമ്മിക്കിലീയൊരബലാമണിസൃഷ്ടി വേറെ 9**

വിദൂഷകൻ: അങ്ങനെയാണെങ്കിൽ സുന്ദരിമാർക്കെല്ലാം മാനഭംഗത്തിനിടയായയല്ലോ.

രാജാവ്: ഇതുംകൂടി എന്റെ വിചാരത്തിലുണ്ട്.

**മൂക്കിൽച്ചേർക്കാത്ത പുഷ്പം; നഖവിദലനമേൽക്കാത്ത പുത്തൻ പ്രവാളം**
**മെയ്യിൽച്ചാർത്താത്ത രത്നം; രസനയതിലണയ്ക്കാത്തതായുള്ള പൂന്തേൻ;**
**പൂർണ്ണം പുണ്യത്തിനുള്ളോരുപചിതഫലവും താനവൾക്കുള്ള രൂപം;**
**പാർത്തില്ലീ, ഞാനെവന്നോ, വിധിയിതനുഭവിക്കുന്നതിന്നേകിടുന്നൂ? 10**

വിദൂഷകൻ: എന്നാൽ തോഴർ ഉടനെതന്നെ ചെന്ന് അവരളെ രക്ഷപ്പെടുത്തണം; ഓടലെണ്ണ തടകി തല മിനുക്കുന്ന വല്ല വനവാസിയുടേയും കൈയിൽ അകപ്പെടാൻ ഇടയാകരുത്.

രാജാവ്: ആ മാന്യകന്യക പരാധീനയാണ്! അച്ഛൻ അവിടെ ഇല്ല താനും.

വിദൂഷകൻ: ആകട്ടെ, അങ്ങേപ്പേരിൽ അവളുടെ നോട്ടം എങ്ങനെ ആയിരുന്നു?

രാജാവ്: താപസകന്യകമാർക്കു സ്വതേതന്നെ പ്രഗല്ഭത കുറയും; അങ്ങനെയാണെങ്കിലും,

**ഞാൻ നോക്കുമപ്പൊഴുതു ദൃഷ്ടികൾ പിൻവലിച്ചാൾ;**
**അന്യം നിമിത്തമുളവാക്കി ഹസിച്ചുകൊണ്ടാൾ;**
**മര്യാദയോർത്തു വെളിവായ്ത്തെളിയിച്ചുമില്ല;**
**മാരന്റെ ചേഷ്ടയവളൊട്ടു മറച്ചുമില്ല 11**

വിദൂഷകൻ: അങ്ങേക്കണ്ടമാത്രയിൽ വന്നുമടിയിൽ കയറിയില്ല, ഇല്ലേ?

രാജാവ്: തങ്ങളിൽ പിരിയുന്ന സമയത്താകട്ടെ, ലജ്ജ ഇരുന്നിട്ടും അവൾ വേണ്ടുംവണ്ണം ഭാവം വെളിപ്പെടുത്തുകയുണ്ടായി; എങ്ങനെയെന്നാൽ,

**കൊണ്ടൽവേണിയൊരു രണ്ടുനാലടി നടന്നതില്ലതിനുമുമ്പുതാൻ**
**കൊണ്ടു ദർഭമുന കാലിലെന്നു വെറുതെ നടിച്ചു നിലകൊണ്ടുതേ;**
**കണ്ണവും ബത! തിരിച്ചുനോക്കിയവൾ വൽക്കലാഞ്ചലമിലച്ചലിൽ**
**ക്കൊണ്ടുടക്കുമൊരു മട്ടുകാട്ടി വിടുവിച്ചിടുന്ന കപടത്തൊടേ 12**

വിദൂഷകൻ: എന്നാൽ, കഴിച്ചുകൂട്ടാം; പൊതിച്ചോറെങ്കിലുമായല്ലോ; തപസ്വികൾക്ക് ഇനി ഉപദ്രവങ്ങളൊന്നും വരികയില്ല.

രാജാ: സഖേ! തപസ്വിഭിഃ കൈശ്ചിത് പരിജ്ഞാതോ𝑓സ്മി. ചിന്തയ താവത്, കേനാപദേശേന പുനരാശ്രമപദം ഗച്ഛാമഃ.

വിദൂഷകഃ: കോ𝑓പരോ𝑓പദേശഃ? ത്വം രാജാ, നീവാരഷഷ്ഠഭാഗം മേ തപസാ ഉപഹരന്ത്വിതി.

രാജാ: മൂർഖ! അന്യത്ഭാഗധേയമേതേഷാം രക്ഷണേ നിപതതി, യദ്രത്നരാശീനപി വിഹായാഭിനന്ദ്യം. പശ്യ–

**യദുത്തിഷ്ഠതി വർണേഭ്യോ നൃപാണാം ക്ഷയി തത്ഫലം**
**തപഃഷഡ്ഭാഗമക്ഷയ്യം ദദത്യാരണ്യകാ ഹി നഃ** 13

(നേപഥ്യേ) ഹന്ത സിദ്ധാർഥൗ സ്വഃ

രാജാ: (കർണം ദത്ത്വാ) അയേ! ധീരപ്രശാന്തഃ സ്വനഃ. തപസ്വിഭിർ ഭവിതവ്യം.

(പ്രവിശ്യ)

ദൗവാരികഃ: ജയതു ജയതു ഭർതാ. ഏതൗ ദ്വൗ ഋഷികുമാരൗ പ്രതീഹാരഭൂമിമുപസ്ഥിതൗ.

രാജാ: തേന ഹ്യവിലംബിതം പ്രവേശയ തൗ.

ദൗവാരികഃ: ഏഷ പ്രവേശയാമി (ഇതി നിഷ്ക്രമ്യ ഋഷികുമാരാഭ്യാം സഹ പ്രവിശ്യ) ഇത ഇതോ ഭവന്തൗ.

(ഉഭൗ രാജാനം വിലോകയതഃ)

പ്രഥമഃ: അഹോ ദീപ്തിമതോ𝑓പി വിശ്വസനീയതാസ്യ വപുഷഃ. അഥവാ ഉപപന്നമേതദസ്മിൻ ഋഷിഭ്യോ നാതിഭിന്നേ രാജനി. കുതഃ –

**അധ്യാക്രാന്താ വസതിരമുനാപ്യാശ്രമേ സർവഭോഗ്യേ**
**രക്ഷായോഗാദയമപി തപഃ പ്രത്യഹം സഞ്ചിനോതി**
**അസ്യാപി ദ്യാം സ്പൃശതി വശിനശ്ചാരണദ്വന്ദ്വഗീതഃ**
**പുണ്യഃ ശബ്ദോ മുനിരിതി മുഹുഃ കേവലം രാജപൂർവഃ** 14

ദ്വിതീയഃ: ഗൗതമ! അയം സ വലഭിത്സഖോ ദുഷ്യന്തഃ.

പ്രഥമഃ: അഥ കിം?

ദ്വിതീയഃ: തേന ഹി –

രാജാവ്: തോഴരേ, തപസ്വികളിൽ പിലർ എന്നെ കണ്ടറിയുകയുണ്ടായി. ആലോചിക്കൂ. ഇനി എന്തു കാരണം പറഞ്ഞാണ് നാം ആശ്രമത്തിൽക്കടന്നുകൂടുക?

വിദൂഷകൻ: മറ്റെന്താണു കാരണം വേണ്ടതു്! അങ്ങു രാജാവല്ലേ? താപസപ്പരിഷകളോടു വരിനെല്ലിന്റെ ആറിൽ ഒന്നു കരം തരാൻ പറയണം.

രാജാവ്: പോകൂ! മടയ! തപസ്വികൾ തരുന്ന കരം വേറെയാണു്; അതിനു രത്നരാശികളേക്കാൾ ഞാൻ വിലയും വയ്ക്കുന്നുണ്ടു്. നോക്കൂ.

**നാട്ടിലെ പ്രജകൾ നൽകിടും ഫലം നഷ്ടമാകുമൊരുനാൾ നൃപർക്കഹോ!**
**കാട്ടിലുള്ള മുനിവർഗ്ഗമോ തപഷ്ഷഷ്ഠഭാഗമരുളുന്നു ശാശ്വതം 13**

(അണിയറയിൽ) ഞങ്ങളുടെ കാര്യം സാധിച്ചു.

രാജാവ്: (ചെവിയോർത്തിട്ടു്) ധീരശാന്തമായ സ്വരം കൊണ്ടു തപസ്വികളാണെന്നു തോന്നുന്നു.

ദ്വാരപാലകൻ: (പ്രവേശിച്ചിട്ടു്) തമ്പുരാനു വിജയം! രണ്ടു മഹർഷികുമാരന്മാർ വന്നു കാത്തു നിൽക്കുന്നു.

രാജാവ്: എന്നാൽ, ഉടൻതന്നെ, അവരെ കൂട്ടിക്കൊണ്ടു വരൂ.

ദ്വാരപാലകൻ: ഇതാ, കൂട്ടിക്കൊണ്ടു വന്നു. (പോയി മഹർഷിമാ രൊന്നിച്ചു പ്രവേശിച്ചിട്ടു്) ഇതാ, ഇതിലെ വരാം.

ഒന്നാമൻ: ഇദ്ദേഹം തേജസ്വിയാണെങ്കിലും കാഴ്ചയ്ക്കു സൗമ്യനായിരിക്കുന്നു. അല്ലെങ്കിൽ ഇതു യോജിക്കുന്നതു തന്നെ. ഈ രാജാവിനു് ഋഷികളെക്കാൾ വളരെ ഭേദമൊന്നുമില്ലല്ലോ.

**ഇപ്പുണ്യാത്മാവിനും തൻ വസതി സുഖദമാമാശ്രമത്തിങ്കലത്രേ;**
**കെൽപോടിപ്പാർത്തലം കാത്തിവനുമുരുതപം സംഭരിക്കുന്നുനിത്യം;**
**ഇപ്പോഴും വാഴ്ത്തുമാറുണ്ടിവനെ മുനിപദം കൊണ്ടു വിദ്യാധരന്മാർ**
**ചൊൽപൊങ്ങും രാജശബ്ദത്തെയുമുപപദമായ്ചേർപ്പതൊന്നേ വിശേഷം14**

രണ്ടാമൻ: ഗൗതമ, ഇദ്ദേഹമല്ലേ ഇന്ദ്രന്റെ സഖാവായ ദുഷ്ഷന്തൻ?

ഒന്നാമൻ: അതേ.

രണ്ടാമൻ: എന്നാൽ,

**നൈതച്ചിത്രം യദയമുദധിശ്യാമസീമാം ധരിത്രീ-**
**മേകഃ കൃത്സ്നാം നഗരപരിഘപ്രാംശുബാഹുർഭുനക്തി**
**ആശംസന്തേ സമിതിഷു സുരാ ബദ്ധവൈരാ ഹി ദൈത്യൈ-**
**രസ്യാധിജ്യേ ധനുഷി വിജയം പൗരുഹൂതേ ച വജ്രേ** 15

ഉഭൗ: (ഉപഗമ്യ) വിജയസ്വ രാജൻ!

രാജാ: (ആസനാദുത്ഥായ) അഭിവാദയേ ഭവന്തൗ.

ഉഭൗ: സ്വസ്തി ഭവതേ. (ഇതി ഫലാന്യുപഹരതഃ)

രാജാ: (സപ്രണാമം പരിഗൃഹ്യഃ) ആജ്ഞാപയിതുമിച്ഛാമി.

ഉഭൗ: വിദിതോ ഭവാനാശ്രമവാസിനാമിഹസ്ഥഃ. തേന ഭവന്തം പ്രാർഥയന്തേ.

രാജാ: കിമാജ്ഞാപയന്തി?

ഉഭൗ: തത്രഭവതഃ കണ്വസ്യ മഹർഷേരസാന്നിധ്യാദ്രക്ഷാംസി ന ഇഷ്ടിവിഘ്നമുത്പാദയന്തി. തത്കതിപയരാത്രം സാരഥിദ്വിതീയേന ഭവതാ സനാഥീക്രിയതാമാശ്രമ ഇതി.

രാജാ: അനുഗൃഹീതോƒസ്മി

വിദൂഷകഃ: (അപവാര്യ) ഏഷേദാനീമനുകൂലാ തേƒഭ്യർഥനാ.

രാജാ: (സ്മിതം കൃത്വാ) രൈവതക! മദ്വചനാദുച്യതാം സാരഥിഃ സബാണാസനം രഥമുപസ്ഥാപയേതി.

ദൗവാരികഃ: യദ്ദേവ ആജ്ഞാപയതി. (ഇതി നിഷ്ക്രാന്തഃ)

ഉഭൗ: (സഹർഷം)

**അനുകാരിണി പൂർവേഷാം യുക്തരൂപമിദം ത്വയി**
**ആപന്നാഭയസത്രേഷു ദീക്ഷിതാഃ ഖലു പൗരവാഃ** 16

രാജാ: (സപ്രണാമം) ഗച്ഛതാം പുരോ ഭവന്തൗ. അഹമപ്യനുപദ- മാഗത ഏവ.

ഉഭൗ: വിജയസ്വ. (ഇതി നിഷ്ക്രാന്തൗ)

രാജാ: മാഢവ്യ! അപ്യസ്തി ശകുന്തലാദർശനേ കുതൂഹലം?

**അക്ഷീണായതപീനമാം ഭുജയുഗം കൊണ്ടബ്ധിപര്യന്തമാ**
**മിക്ഷോണീതലമാകെയേകനിവനും ശാസിപ്പതാശ്ചര്യമോ?**
**ഇന്നേരം സുരസംഹതിക്കരിജയാശാലംബനം രണ്ടുതാൻ!;**
**ഒന്നിദ്ധന്വി കുലച്ച ചാപ,മപരം ജംഭാരിദംഭോളിയും** 15

മഹർഷികുമാരന്മാർ: (അടുത്തു ചെന്ന്) രാജാവിനു വിജയം!

രാജാവ്: (എഴുന്നേറ്റിട്ട്) ഭവാന്മാർക്ക് അഭിവാദനം!

മഹർഷിമാർ: അങ്ങേയ്ക്കു ശ്രേയസ്സ്. (ഫലങ്ങൾ കൊണ്ടുചെന്നു കൊടുക്കുന്നു.)

രാജാവ്: (വണക്കത്തോടുകൂടി വാങ്ങീട്ട്) കല്പന കേൾക്കാൻ ആഗ്രഹിക്കുന്നു.

മഹർഷിമാർ: അങ്ങിവിടെ താമസിക്കുന്നതായി ആശ്രമവാസികൾക്ക് അറിവുകിട്ടി; അതിനാൽ അവർ അങ്ങേ അടുക്കൽ അപേക്ഷിക്കുന്നു.

രാജാവ്: എന്താണവരുടെ കൽപന?

മഹർഷിമാർ: കുലപതി കണ്വൻ ഇവിടെ ഇല്ലാത്തതു കൊണ്ട് രാക്ഷസന്മാർ ഞങ്ങൾക്ക് യാഗവിഘ്നം ചെയ്യുന്നു. അതിനാൽ, രക്ഷയ്ക്കായിട്ട് ഏതാനും ദിവസം സാരഥിയുമൊന്നിച്ചു ഭവാൻ ആശ്രമത്തെ അലങ്കരിക്കണം എന്ന്.

രാജാവ്: എനിക്കു് അനുഗ്രഹമായി.

വിദൂഷകൻ: (സ്വകാര്യമായിട്ട്) ഈ അപേക്ഷ അങ്ങേയ്ക്കനുകൂലം തന്നെ.

രാജാവ്: (പുഞ്ചിരിയിട്ടിട്ട്) രൈവതക, സാരഥിയോടു തേരും വില്ലും ഒരുക്കാൻ പറയൂ.

ദ്വാരപാലകൻ: തമ്പുരാന്റെ കൽപന. (പോയി)

മഹർഷിമാർ: (സന്തോഷത്തോടെ)

**യുക്തം പൂർവ്വികവർത്മാവിൽ വർത്തിക്കുന്ന ഭവാനിതു്;**
**ആർത്തത്രാണമഹാസത്രം കാത്തിരിപ്പവർ പൗരവർ** 16

രാജാവ്: മുമ്പേ എഴുന്നള്ളാം; ഞാൻ ഇതാ, പിന്നാലെ വന്നുകഴിഞ്ഞു.

മഹർഷിമാർ: രാജാവിനു വിജയം! (പോയി.)

രാജാവ്: മാഢവ്യ, തനിക്കു ശകുന്തളയെക്കാണ്മാൻ കൗതുകമുണ്ടോ?

വിദൂഷകഃ: പ്രഥമം സപരിവാഹമാസീത്. ഇദാനീം രാക്ഷസ–വൃത്താന്തേന ബിന്ദുരപി നാവശേഷിതഃ.

രാജാ: മാ ഭൈഷീഃ! നനു മത്സമീപേ വർതിഷ്യസേ.

വിദൂഷകഃ: ഏഷ രാക്ഷസാദ്രക്ഷിതോ*ƒ*സ്മി.

(പ്രവിശ്യ)

ദൗവാരികഃ: ദേവ! സജ്ജോ രഥോ ഭർതുർവിജയപ്രസ്ഥാന–മപേക്ഷതേ. ഏഷ പുനർനഗരാദ്ദേവീനാമാജ്ഞപ്തിഹരഃ കരഭക ആഗതഃ.

രാജാ: (സാദരം) കിമമ്ബാഭിഃ പ്രേഷിതഃ?

ദൗവാരികഃ: അഥ കിം?

രാജാ: നനു പ്രവേശ്യതാം.

ദൗവാരികഃ: തഥാ. (ഇതി നിഷ്ക്രമ്യ കരഭകേണ സഹ പ്രവിശ്യ) ഏഷ ഭർതാ ഉപസർപതു.

കരഭകഃ: ജയതു ജയതു ഭർതാ! ദേവ്യാജ്ഞാപയതി – 'ആഗാമിനി ചതുർഥദിവസേ പ്രവൃത്തപാരണോ മേ ഉപവാസോ ഭവിഷ്യതി. തത്ര ദീർഘായുഷാ*ƒ*വശ്യം സംഭാവയിതവ്യം' ഇതി.

രാജാ: ഇതസ്തപസ്വികാര്യം, ഇതോ ഗുരുജനാജ്ഞാ. ദ്വയമപ്യനതി–ക്രമണീയം. കിമത്ര പ്രതിവിധേയം?

വിദൂഷകഃ: ത്രിശങ്കുരിവാന്തരാ തിഷ്ഠ.

രാജാ: സത്യമാകുലീഭൂതോ*ƒ*സ്മി.

**കൃത്യയോർഭിന്നദേശത്വാദ് ദ്വൈധീഭവതി മേ മനഃ**
**പുരഃ പ്രതിഹതം ശൈലേ സ്രോതഃ സ്രോതോവഹോ യഥാ 17**

(വിചിന്ത്യ) സഖേ! ത്വമമ്ബാഭിഃ പുത്ര ഇതി പ്രതിഗൃഹീതഃ. അതോ ഭവാനിതഃ പ്രതിനിവൃത്യ തപസ്വികാര്യവ്യഗ്രമാനസം മാമാവേദ്യ തത്ര ഭവതീനാം പുത്രകൃത്യമനുഷ്ഠാതുമർഹതി

വിദൂഷകഃ: ന ഖലു മാം രക്ഷോഭീരുകം ഗണയസി?

വിദൂഷകൻ: ആദ്യം കവിഞ്ഞൊഴുകുന്നുണ്ടായിരുന്നു. ഇപ്പോൾ ഈ രാക്ഷസവൃത്താന്തം കേട്ടതിൽപ്പിന്നെ ഒരു തുള്ളിപോലും ശേഷിച്ചിട്ടില്ല.

രാജാവ്: ഭയപ്പെടേണ്ട, താൻ എന്റെ അടുക്കൽ അല്ലേ നിൽക്കാൻ പോകുന്നത്?

വിദൂഷകൻ: എന്നാൽ എനിക്കു രാക്ഷസഭയമില്ല.

ദ്വാരപാലകൻ: (പ്രവേശിച്ചിട്ട്) ഇതാ, പള്ളിത്തേര് ഒരുക്കി നിർത്തി യിരിക്കുന്നു; വിജയത്തിന്നായി എഴുന്നള്ളാം. എന്നാൽ രാജധാനിയിൽ നിന്ന് അമ്മത്തമ്പുരാക്കന്മാർ കല്പിച്ചയച്ച വർത്തമാനം അറിയിക്കു ന്നതിന് കരഭകൻ വന്നിട്ടുണ്ട്.

രാജാവ്: (ആദരവോടുകൂടി) അമ്മമാർ പറഞ്ഞയച്ചിട്ടോ?

ദ്വാരപാലകൻ: ഇറാൻ! അതെ.

രാജാവ്: എന്നാൽ, കൂട്ടിക്കൊണ്ടുവരൂ.

ദ്വാരപാലകൻ: ഇറാൻ! (പോയി, കരഭകൻ ഒന്നിച്ചു പ്രവേശിച്ച്) ഇതാ, എഴുന്നള്ളിയിരിക്കുന്നു. അങ്ങോട്ടു ചെല്ലൂ.

കരഭകൻ: തമ്പുരാനു വിജയം! അമ്മത്തമ്പുരാക്കന്മാർ കല്പിച്ചയച്ചി– രിക്കുന്നു. "ഇന്നേക്കു നാലാംദിവസം ഞങ്ങൾക്കു വ്രതം കാലംകൂടുന്നു; അന്നത്തേക്ക് ഉണ്ണി ഇവിടെ എത്തേണ്ടത് അത്യാവശ്യമാണ്" എന്ന്.

രാജാവ്: ഒരിടത്തു തപസ്വികാര്യം. മറ്റൊരിടത്ത് അമ്മമാരുടെ കല്പന; രണ്ടും അതിക്രമിച്ചുകൂടാ; ഇവിടെ എന്തു ഞാൻ ചെയ്യേണ്ടൂ?

വിദൂഷകൻ: ത്രിശങ്കുവിനെപ്പോലെ നമുക്കു നിൽക്കണം.

രാജാവ്: തോഴരേ, കളിയല്ല. സത്യമായിട്ടു ഞാൻ കുഴങ്ങിവശായി.

**ഭിന്നിച്ച കൃത്യദ്വയമങ്ങുമിങ്ങുമൊന്നിച്ചു ചെയ്യാൻ കഴിയായ്കമൂലം**
**കുന്നിൽത്തടഞ്ഞാൽ പുഴയെന്നപോലെ മന്ദിച്ചു രണ്ടായ്പ്പിരിയുന്നു ചിത്തം 17**

(ആലോചിച്ചിട്ട്) തോഴരേ, അമ്മമാർ അങ്ങേ പുത്രനായിട്ടാണ് സ്വീകരിച്ചിരിക്കുന്നത്. അതിനാൽ അങ്ങ് ഇവിടെ നിന്നു മടങ്ങി തപസ്വികാര്യത്തിൽ എനിക്കുള്ള ബദ്ധപ്പാട് അറിയിച്ച് അവർക്കു പുത്ര കാര്യം അനുഷ്ഠിക്കണം.

വിദൂഷകൻ: എനിക്കു രാക്ഷസന്മാരെ ഭയമാണെന്നു മാത്രം വിചാരിച്ചു പോകരുത്.

രാജാ: (സസ്മിതം) കഥമേതദ് ഭവതി സംഭാവ്യതേ?

വിദൂഷകഃ: യഥാ രാജാനുജേന ഗന്തവ്യം തഥാ ഗച്ഛാമി.

രാജാ: നനു തപോവനോപരോധഃ പരിഹരണീയ ഇതി സർവാനാനു-യാത്രികാംസ്ത്വയൈവ സഹ പ്രസ്ഥാപയാമി.

വിദൂഷകഃ: (സഗർവം) തേന ഹി യുവരാജ ഇദാനീം അസ്മി സംവൃത്തഃ.

രാജാ: (സ്വഗതം) ചപലോ*f*യം വടുഃ. കദാചിദസ്മത്പ്രാർഥനാമന്തഃ-പുരേഭ്യഃ കഥയേത്. ഭവതു, ഏനമേവം വക്ഷ്യേ. (വിദൂഷകം ഹസ്തേ ഗൃഹീത്വാ) (പ്രകാശം) വയസ്യ! ഋഷിഗൗരവാദാശ്രമം ഗച്ഛാമി. ന ഖലു സത്യമേവ താപസകന്യകായാം മമാഭിലാഷഃ. പശ്യ –

**ക്വ വയം ക്വ പരോക്ഷമന്മഥോ മൃഗശാവൈഃ സമമേധിതോ ജനഃ**
**പരിഹാസവിജല്പിതം സഖേ! പരമാർഥേന ന ഗൃഹ്യതാം വചഃ 18**

വിദൂഷകഃ: അഥ കിം?

(ഇതി നിഷ്ക്രാന്താഃ സർവേ)

ഇതി ദ്വിതീയോ*f*ങ്കഃ

രാജാവ്: ഐ! അങ്ങേപ്പറ്റി അങ്ങനെ ശങ്കിക്കാനിടയില്ലല്ലോ.

വിദൂഷകൻ: എന്നാൽ, മഹാരാജാവിന്റെ അനുജനപ്പോലെ തന്നെ എന്നെ പറഞ്ഞയയ്ക്കണം.

രാജാവ്: തപോവനവാസികൾക്കു ശല്യത്തിനിടകൂടാതെ കഴിക്കണ മല്ലോ. പരിവാരങ്ങളെയെല്ലാം അങ്ങേ ഒരുമിച്ച് അയച്ചുകളയാം.

വിദൂഷകൻ: എന്നാൽ, ഞാനിന്നു യുവരാജാവായിച്ചമഞ്ഞു.

രാജാവ്: (വിചാരം) ഇയാളൊരു വിടുവായനാണ്. എന്റെ ഇപ്പോഴത്തെ മനോരാജ്യങ്ങൾ അന്തഃപുരത്തിൽച്ചെന്നു പ്രസ്താവിച്ചു എന്നു വരാം. ഇരിക്കട്ടെ, ഇയാളോടിങ്ങനെ പറയാം. (വിദൂഷകനെ കൈയ്ക്കു പിടിച്ചു കൊണ്ട് വെളിവായി) തോഴരേ, മഹർഷിമാരിലുള്ള ഗൗരവം വിചാരി ച്ചാണു ഞാൻ ആശ്രമത്തിലേക്കു പോകുന്നത്; തപസ്വികന്യകയുടെ പേരിൽ പരമാർത്ഥമായിട്ടും എനിക്ക് അനുരാഗം ഒന്നും ഇല്ല. നോക്കൂ.

**സ്മരകഥയറിയാതെ മാൻകിടാങ്ങൾ**
**ക്കരികിൽ വളർന്നവൾ ഞാനുമെങ്ങുചേരും?**
**അരുളി കളിവചസ്സു തോഴരേ, ഞാൻ;**
**കരുതരുതായതു കാര്യമായ്ബ്ഭവാനും** 18

വിദൂഷകൻ: അങ്ങനെതന്നെ.

(എല്ലാവരും പോയി.)

# തൃതീയോƒങ്കഃ

(തതഃ പ്രവിശതി കുശാനാദായ യജമാനശിഷ്യഃ)

ശിഷ്യഃ: അഹോ മഹാനുഭാവഃ! പാർഥിവോ ദുഷ്യന്തഃ യത്പ്രവിഷ്ട മാത്ര ഏവാശ്രമം തത്രഭവതി നിരുപദ്രവാണി നഃ കർമാണി പ്രവൃത്താനി.

**കാ കഥാ ബാണസന്ധാനേ ജ്യാശബ്ദേനൈവ ദൂരതഃ**
**ഹുങ്കാരേണേവ ധനുഷഃ സ ഹി വിഘ്നാനപോഹതി** 1

യാവദിമാന്വേദിസംസ്തരണാർഥം ദർഭാനൃത്വിഗ്ഭ്യ ഉപഹരാമി. (പരിക്രമ്യാവലോക്യ ച ആകാശേ) പ്രിയംവദേ! കസ്യേദമുശീരാനുലേപനം മൃണാളവന്തി ച നളിനീപത്രാണി നീയന്തേ? (ശ്രുതിമഭിനീയ) കിം ബ്രവീഷി? 'ആതപലംഘനാദ്ബലവദസ്വസ്ഥാ ശകുന്തലാ. തസ്യാഃ ശരീരനിർവാപണായ' ഇതി. തദ് ത്വരിതം ഉപഗമ്യതാം സഖീ. സാ ഖലു ഭഗവതഃ കണ്വസ്യ കുലപതേരുച്ഛ്വസിതം. അഹമപി താവദ്വൈതാനികം ശാന്ത്യുദകമസ്യൈ ഗൗതമീഹസ്തേ വിസർജയിഷ്യാമി.

(ഇതി നിഷ്ക്രാന്തഃ)

**(ശുദ്ധവിഷ്കംഭകഃ)**

(തതഃ പ്രവിശതി കാമയമാനാവസ്ഥോ രാജാ)

രാജാ: (സചിന്തം നിഃശ്വസ്യ)

**ജാനേ തപസോ വീര്യം സാ ബാലാ പരവതീതി മേ വിദിതം**
**അലമസ്മി തതോ ഹൃദയം തഥാപി നേദം നിവർതയിതും** 2

(മദനബാധാം നിരൂപ്യ) ഭഗവൻ കുസുമായുധ ത്വയാ ചന്ദ്രമസാ ച വിശ്വസനീയാഭ്യാമതിസന്ധീയതേ കാമിജനസാർഥഃ. കുതഃ –

**തവ കുസുമശരത്വം ശീതരശ്മിത്വമിന്ദോർ–**
**ദ്വയമിദമയഥാർഥം ദൃശ്യതേ മദ്വിധേഷു**
**വിസൃജതി ഹിമഗർഭൈരഗ്നിമിന്ദുർമയൂഖൈ–**
**സ്ത്വമപി കുസുമബാണാൻ വജ്രസാരീകരോഷി** 3

# മൂന്നാം അങ്കം

(അനന്തരം ദർഭയെടുത്തുകൊണ്ട് യജമാനശിഷ്യൻ പ്രവേശിക്കുന്നു)

ശിഷ്യൻ: അമ്പ! ദുഷ്ഷന്തമഹാരാജാവ് മഹാനുഭാവൻ തന്നെ. അദ്ദേഹം ആശ്രമത്തിൽ പ്രവേശിച്ചമാത്രയിൽ ഞങ്ങൾക്കു കർമ്മവിഘ്ന ങ്ങളെല്ലാം നീങ്ങിയിരിക്കുന്നു.

**ഉഗ്രഹുംകൃതികണക്കു വില്ലിൽനിനുദ്ഗമിച്ച ഗുണഘോഷമൊന്നുതാൻ**
**ഭഗ്നമാക്കി മഖവിഘ്നമൊക്കവേമാർഗ്ഗണം വിടുകിലെന്തഹോ! കഥ? 1**

ഇനി വേദിസംസ്തരണത്തിനുള്ള ഈ ദർഭപ്പുല്ല് ഋത്വിക്കുകൾക്ക് കൊണ്ടുചെന്നു കൊടുക്കാം. (ചുറ്റ് നടന്നുനോക്കി ആകാശത്തിൽ ലക്ഷ്യം ബന്ധിച്ച്) പ്രിയംവദേ, ആർക്കാണ് ഈ രാമച്ചം അരച്ചതും ഇലകളയാത്ത താമരവളയങ്ങളും കൊണ്ടുപോകുന്നത്? (കേട്ടതായി നടിച്ച്) എന്തു പറയുന്നു.? വെയിൽ കൊള്ളുകയാൽ ശകുന്തളയ്ക്കു വളരെ സുഖ ക്കേടായിരിക്കുന്നു; അവളുടെ ഉഷ്ണശാന്തിക്കായിട്ട് എന്നോ? എന്നാൽ, ശീതോപചാരങ്ങൾ ജാഗ്രതയായി ചെയ്യണം; അവൾ കുലപതിയുടെ പ്രാണനാണ്; ഞാനും അവൾക്കു യാഗതീർത്ഥം ഗൗതമിവശം കൊടു ത്തയയ്ക്കാം.

(പോയി)

**(വിഷ്കംഭം)**

(അനന്തരം കാമുകാവസ്ഥയിലിരിക്കുന്ന രാജാവ് പ്രവേശിക്കുന്നു)

രാജാവ്: (നെടുവീർപ്പിട്ടിട്ട്)

**അറിവേൻ തപഃപ്രഭാവം പരവതിയക്കന്യയെന്നുമോർക്കുന്നേൻ;**
**കരളോ പിന്നിവളിൽത്താൻ പിരിയാനരുതാതെ പതിയുന്നു 2**

(കാമപീഡ നടിച്ചുകൊണ്ട്) മന്മഥഭഗവാനേ, അങ്ങും ചന്ദ്രനും വിശ്വസ്ത വേഷം കെട്ടിക്കൊണ്ട് കാമിജനങ്ങളെ ചതിക്കുന്നുവല്ലോ. എങ്ങനെയെ ന്നാൽ,

**സ്മര,കുസുമശരൻ നീ ഇന്ദുശീതാംശുവെന്നും,**
**പറവതു പൊളിയെന്നേ മദ്വിധന്മാർ ധരിപ്പൂ;**
**എരികനൽ പനിതന്നിൽ ചേർത്തിവൻ പൂനിലാവാൽ**
**ച്ചൊരിയു,മരിയ വജ്രംപോലെ പൂവമ്പു നീയും 3**

(സഖേദം പരിക്രമ്യ) ക്വ നു ഖലു സംസ്ഥിതേ കർമണി സദസ്യൈരഭ്യനുജ്ഞാതഃ ഖിന്നമാത്മാനം വിനോദയാമി? (നിഃശ്വസ്യ) കിം നു ഖലു മേ പ്രിയാദർശനാദൃതേ ശരണമന്യത്? യാവദേനാ–മന്വിഷ്യാമി. (സൂര്യമവലോക്യ) ഇമാമുഗ്രാതപവേലാം പ്രായേണ ലതാവലയവത്സു മാലിനീ തീരേഷു സസഖീജനാ ശകുന്തലാഗമയതി. തത്രൈവ താവദ്ഗച്ഛാമി. (പരിക്രമ്യ സംസ്പർശം രൂപയിത്വാ) അഹോ! പ്രവാതസുഭഗോƒയമുദ്ദേശഃ

**ശക്യമരവിന്ദസുരഭിഃ കണവാഹീ മാലിനീതരംഗാണാം**
**അംഗൈരനംഗതപ്തൈരവിരലമാലിംഗിതും പവനഃ 4**

(പരിക്രമ്യാവലോക്യ ച) അസ്മിൻ വേതസപരിക്ഷിപ്തേ ലതാ–മണ്ഡപേ സന്നിഹിതയാ ശകുന്തലയാ ഭവിതവ്യം. തഥാ ഹി –

**അഭ്യുന്നതാ പുരസ്താദവഗാഢാ ജഘനഗൗരവാത് പശ്ചാത്**
**ദ്വാരേƒസ്യ പാണ്ഡുസികതേ പദപങ്ക്തിർദൃശ്യതേƒഭിനവാ 5**

യാവദ്വിടപാന്തരേണാവലോകയാമി. (പരിക്രമ്യ തഥാ കൃത്വാ സഹർഷം) അയേ! ലബ്ധം നേത്രനിർവാണം. ഏഷാ മേ മനോരഥപ്രിയതമാ സകുസുമാസ്തരണം ശിലാപട്ടമധിശയാനാ സഖീഭ്യാമന്വാസ്യതേ. ഭവതു ശ്രോഷ്യാമ്യാസാം വിസ്രംഭകഥിതാനി. (ഇതി വിലോകയൻ സ്ഥിതഃ)

(തതഃ പ്രവിശതി യഥോക്തവ്യാപാരാ സഹസഖീഭ്യാം ശകുന്തലാ)

സഖ്യൗ: (ഉപവീജ്യ) (സസ്നേഹം) ഹലാ ശകുന്തലേ! അപി സുഖയതേ നലിനീപത്രവാതഃ?

ശകുന്തലാ: കിം വീജയതോ മാം സഖ്യൗ?

(സഖ്യൗ വിഷാദം നാടയിത്വാ പരസ്പരമവലോകയതഃ)

രാജാ: ബലവദസ്വസ്ഥശരീരാ ശകുന്തലാ ദൃശ്യതേ. (സവിതർകം) തത്കിമയമാതപദോഷഃ സ്യാത്? ഉത മദനദോഷഃ ഉഭയഥാ മേ മനസി വർതതേ. (സാഭിലാഷം നിർവർണ്യ) അഥവാ കൃതം സന്ദേഹേന.

(ഖേദഭാവത്തോടെ ചുറ്റി നടന്നിട്ട്) ഇപ്പോളത്തെ യാഗകർമ്മങ്ങൾ അവസാനിക്കയാൽ സദസ്യന്മാർ എന്നെ വിശ്രമിക്കാൻ അനുവദിച്ചിരീക്കുന്നു; ഇനി ഇവിടെ ഇരുന്ന് എന്തു വിനോദംകൊണ്ടാണു മുഷിച്ചൽ തീർക്കേണ്ടത്? (നെടുവീർപ്പിട്ടിട്ട്) പ്രിയയെച്ചെന്നു കാണുകയല്ലാതെ വേറൊരു ഗതിയും കാണുന്നില്ല. അവളെത്തന്നെ കണ്ടുപിടിക്കാൻ നോക്കാം. (സൂര്യനെ നോക്കീട്ട്) ഈ വെയിൽ കടുക്കുന്ന ഉച്ചസമയത്ത് ശകുന്തള സഖിമാരുമൊന്നിച്ച് മാലിനീതീരത്തിലെ വള്ളിക്കുടിലുകളിലാണ് ഇരിക്കുക പതിവ്; അങ്ങോട്ടുതന്നെ പൊയ്ക്കളയാം. (ചുറ്റിനടന്ന് സ്പർശസുഖം നടിച്ചിട്ട്) ഇവിടം നല്ല കാറ്റുള്ള പ്രദേശമാണല്ലോ!

**തരമുണ്ടു, മാലിനിയിലെച്ചെറുശീകരവും സരോഗസൗരഭ്യവും**
**ചൊരിയുന്ന തെന്നലിവിടെ സ്മരതാപമിയന്ന മേനിമേൽപ്പുണരാൻ 4**

(പിന്നെയും ചുറ്റിനടന്നു നോക്കീട്ട്) ആറ്റുവഞ്ചിക്കു നടുക്കുള്ള ഈ ലതാമണ്ഡപത്തിലായിരിക്കണം, ശകുന്തള. എന്തുകൊണ്ടെന്നാൽ,

**മുൻഭാഗമൊട്ടുയർന്നും പിൻഭാഗം ജഘനഭാരനതമായും**
**ചേവടികളുണ്ടു കാണ്മാനവിടെപ്പുതുതായ്പ്പതിഞ്ഞു വെണ്മണലിൽ 5**

ഈ മരക്കാലുകളുടെ ഇടയിൽക്കൂടി നോക്കാം. (അങ്ങനെ ചെയ്തിട്ട്) ആവൂ! കണ്ണിന് ആനന്ദമായി; ഇതാ, എന്റെ പ്രിയതമ പാറപ്പുറത്ത് പൂമെത്ത വിരിച്ചു കിടക്കുന്നു. സഖിമാർ അടുത്തിരുന്നു ശുശ്രൂഷിക്കുന്നുമുണ്ട്. ആകട്ടെ, ഇവരുടെ സ്വൈര്യസംഭാഷണം കേൾക്കാം. (നോക്കിക്കൊണ്ട് നിൽക്കുന്നു)

(അനന്തരം മുൻചൊന്നമട്ടിൽ സഖിമാരും ശകുന്തളയും പ്രവേശിക്കുന്നു)

സഖിമാർ: (ശകുന്തളയെ വീശിക്കൊണ്ട് സ്നേഹത്തോടുകൂടി) തോഴി ശകുന്തളേ, ഈ താമരയിലകൊണ്ടു വീശീട്ട് നിനക്കു സുഖം തോന്നുന്നുണ്ടോ?

ശകുന്തള: തോഴിമാർ എന്നെ വീശുന്നുണ്ടോ?

(സഖിമാർ വിഷാദത്തോടെ അന്യോന്യം നോക്കുന്നു.)

രാജാവ്: ശകുന്തളയുടെ സുഖക്കേടു ബലപ്പെട്ടിരിക്കുന്നു എന്നു തോന്നുന്നു; ഇതു വെയിൽനിമിത്തമോ അതോ മന്മഥൻനിമിത്തമോ? രണ്ടുപ്രകാരവും എനിക്കു തോന്നുന്നുണ്ട്. (സൂക്ഷിച്ചുനോക്കീട്ട്) അല്ലെങ്കിൽ സംശയിക്കാനില്ല,

**സ്തനന്യസ്തോശീരം പ്രശിഥിലമൃണാലൈകവലയം**
**പ്രിയായാഃ സാബാധം കിമപി കമനീയം വപുരിദം**
**സമസ്താപഃ കാമം മനസിജനിദാഘപ്രസരയോർന**
**തു ഗ്രീഷ്മസ്യൈവം സുഭഗമപരാദ്ധം യുവതിഷു** 6

പ്രിയംവദാ: (ജനാന്തികം) അനസൂയേ! തസ്യ രാജർഷേഃ പ്രഥമ ദർശനാരഭ്യ പര്യുത്സുകമനാ ആപന്നേവ ശകുന്തലാ. കിം നു ഖല്വസ്യാ–സ്തന്നിമിത്തോ$f$യമാതങ്കോ ഭവേത്?

അനസൂയാ: സഖി! മമാപീദൃശ്യാശങ്കാ ഹൃദയസ്യ. ഭവതു പ്രക്ഷ്യാമി താവദേനാം. (പ്രകാശം) സഖി! പ്രഷ്ടവ്യാസി കിമപി. ബലീയാൻ ഖലു തേ സന്താപഃ.

ശകുന്തലാ: (പൂർവാർധേന ശയനാദുത്ഥായ) ഹലാ! കിം വക്തുകാമാസി?

അനസൂയാ: ഹലാ ശകുന്തലേ! അനഭ്യന്തരേ ഖല്വാവാം മദനഗതസ്യ വൃത്താന്തസ്യ. കിം തു യാദൃശീതിഹാസനിബന്ധേഷു കാമയമാനാ–നാമവസ്ഥാ ശ്രൂയതേ താദൃശീം തവ പശ്യാമി. കഥയ കിംനിമിത്തം തേ സന്താപഃ? വികാരം ഖലു പരമാർഥതോ$f$ജ്ഞാത്വാ$f$നാരംഭഃ പ്രതീകാരസ്യ.

രാജാ: അനസൂയാമപ്യനുഗതോ മദീയസ്തർകഃ. ന ഹി മേ സ്വാഭി പ്രായേണ ദർശനം.

ശകുന്തലാ: (ആത്മഗതം) ബലീയാൻ ഖലു മേ$f$ഭിനിവേശഃ. ഇദാനീ–മപി സഹസൈതയോർന ശക്നോമി നിവേദയിതും.

പ്രിയംവദാ: സഖി ശകുന്തലേ! സുഷ്ഠു ഏഷാ ഭണതി. കിമാത്മന ആതങ്കമുപേക്ഷസേ? അനുദിവസം ഖലു പരിഹീയസേംഗൈഃ. കേവലം ലാവണ്യമയീ ഛായാ ത്വാം ന മുഞ്ചതി.

രാജാ: അവിതഥമാഹ പ്രിയംവദാ. തഥാ ഹി –

**ക്ഷാമക്ഷാമകപോലമാനനമുരഃ കാഠിന്യമുക്തസ്തനം**
**മധ്യഃക്ലാന്തതരഃ പ്രകാമവിനതാവംസൗ ഛവിഃ പാണ്ഡുരാ**
**ശോച്യാ ച പ്രിയദർശനാ ച മദനക്ലിഷ്ടേയമാലക്ഷ്യതേ**
**പത്രാണാമിവ ശോഷണേന മരുതാ സ്പൃഷ്ടാ ലതാ മാധവീ** 7

**കൈത്തണ്ടിൽ ശ്ലഥമാം മൃണാളവലയം, മാറത്തു രാമച്ചവും**
**ചാർത്തീട്ടുള്ളൊരു മേനിയെത്ര സുഭഗം താപാർത്തമാണെങ്കിലും**
**തോന്നാം ഗ്രീഷ്മജവും സ്മരോദ്ഭവവുമാം സന്താപമിങ്ങൊന്നുപോ**
**ലെന്നാലങ്ഗനമാരിലാതപരുജയ്ക്കിക്കാന്തി കാണായ്‌വരാ 6**

പ്രിയംവദ: (സ്വകാര്യമായി) അനസൂയേ, ആ രാജർഷിയെ ആദ്യമായി ക്കണ്ടതുമുതൽ ശകുന്തളയ്ക്ക് ഒരു മനോരാജ്യത്തിന്റെ മട്ടു കാണു ന്നുണ്ട്. അതുനിമിത്തംതന്നെ ആയിരിക്കുമോ ഈ സുഖക്കേട്?

അനസൂയ: എനിക്കും സംശയമുണ്ട്. ഇരിക്കട്ടെ, ചോദിക്കാം. (വെളിവായിട്ട്) തോഴീ, നിന്നോടൊരു സംഗതി ചോദിക്കേണ്ടിയിരിക്കുന്നു. നിനക്കു താപം കുറെ അധികം കാണുന്നല്ലോ.

ശകുന്തള: (കിടക്കയിൽനിന്നു പാതി എഴുന്നേറ്റിട്ട്) സഖീ! നീ എന്താണു പറയാൻ വിചാരിക്കുന്നത്?

അനസൂയ: തോഴി ശകുന്തളേ, മന്മഥവൃത്താന്തത്തെപ്പറ്റി ഒന്നും ഞങ്ങൾക്കു നല്ല രൂപമില്ല; എന്നാൽ ഇതിഹാസങ്ങളിൽ കാമിജന ങ്ങളുടെ അവസ്ഥയെക്കുറിച്ച് ഏതുവിധം കേട്ടിട്ടുണ്ടോ അതുവിധം ഒരവസ്ഥ നിനക്കു കാണുന്നു. പറയൂ! നിന്റെ ഈ സന്താപത്തിനു കാരണമെന്താണ്? രോഗം ശരിയായറിയാതെ ചികിത്സയരുതല്ലോ.

രാജാവ്: എന്റെ ഊഹംതന്നെ അനസൂയയ്ക്കും ഉണ്ടായി; എനിക്കു സ്വാർത്ഥംകൊണ്ടു തോന്നിയതല്ല.

ശകുന്തള: (വിചാരം) എന്റെ മനോരഥം പുറത്താകരുതെന്ന് എനിക്കു വലിയ നിർബന്ധമുണ്ട്; ഇവരോടുപോലും തുറന്നു പറഞ്ഞുകളയാൻ എനിക്കു മനസ്സുവരുന്നില്ല.

പ്രിയംവദ: തോഴി, ഇവൾ പറയുന്നതു ശരിയാണ്. നിന്റെ സുഖക്കേട് നീ എന്താണ് വകവയ്ക്കാത്തത്? ദിവസംപ്രതി നിനക്കു ക്ഷീണം വർദ്ധിക്കുന്നുവല്ലോ; ലാവണ്യംകൊണ്ടുള്ള കാന്തിവിശേഷം മാത്രം പോയിട്ടില്ലെന്നേയുള്ളു.

രാജാവ്: പ്രിയംവദ പറഞ്ഞതു പരമാർത്ഥംതന്നെ.

**ഒട്ടി ഹന്ത! കവിൾത്തടം കുചമതിൽക്കാഠിന്യമസ്പഷ്ടമായ്,**
**തട്ടി വാട്ടമരയ്ക്ക; തോളുകൾ തുലോം താഴ്ന്നു; വിളർത്തൂനിറം;**
**കോട്ടം മന്മഥനാലണഞ്ഞിടുകിലും തന്വങ്ഗി രമ്യാങ്ഗിതാൻ**
**കോടക്കാറ്റടിയേറ്റു വെള്ളില കൊഴിഞ്ഞിട്ടുള്ള വാസന്തിപോൽ 7**

ശകുന്തലാ: സഖി! കസ്യ വാന്യസ്യ കഥയിഷ്യാമി. കിന്ത്വായാസയിത്രീദാനീം വാം ഭവിഷ്യാമി.

ഉഭേ: അത ഏവ ഖലു നിർബന്ധഃ. സ്നിഗ്ധജനസംവിഭക്തം ഹി ദുഃഖം സഹ്യവേദനം ഭവതി.

രാജാ:

**പൃഷ്ടാ ജനേന സമദുഃഖസുഖേന ബാലാ**
**നേയം ന വക്ഷ്യതി മനോഗതമാധിഹേതും**
**ദൃഷ്ടോ വിവൃത്യ ബഹുശോ$f$പ്യനയാ സതൃഷ്ണ–**
**മത്രാന്തരേ ശ്രവണകാതരതാം ഗതോ$f$സ്മി** 8

ശകുന്തലാ: സഖി! യതഃപ്രഭൃതി മമ ദർശനപഥമാഗതഃ സ തപോവനരക്ഷിതാ രാജർഷിഃ (ഇത്യർധോക്തേ ലജ്ജാം നാടയതി).

ഉഭേ: കഥയതു പ്രിയസഖീ.

ശകുന്തലാ: തത ആരഭ്യ തദ്ഗതേനാഭിലാഷേണൈതദവസ്ഥാസ്മി സംവൃത്താ.

രാജാ: (സഹർഷം) ശ്രുതം ശ്രോതവ്യം.

**സ്മര ഏവ താപഹേതുർനിർവാപയിതാ സ ഏവ മേ ജാതഃ**
**ദിവസ ഇവാഭ്രശ്യാമസ്തപാത്യയേ ജീവലോകസ്യ** 9

ശകുന്തലാ: തദ്യദി വാമനുമതം, തഥാ വർതേഥാം യഥാ തസ്യ രാജർഷേരനുകമ്പനീയാ ഭവാമി. അന്യഥാവശ്യം സിഞ്ചത മേ തിലോദകം.

രാജാ: സംശയച്ഛേദി വചനം.

പ്രിയംവദാ: (ജനാന്തികം) അനസൂയേ! ദൂരഗതമന്മഥാ$f$ക്ഷമേയം കാലഹരണസ്യ. യസ്മിൻബദ്ധഭാവൈഷാ, സ ലലാമഭൂതഃ പൗരവാണാം തദ്യുക്തമസ്യാ അഭിലാഷോ$f$ഭിനന്ദിതും.

അനസൂയാ: തഥാ യഥാ ഭണസി. (പ്രകാശം) സഖി! ദിഷ്ട്യാനുരൂപസ്തേ$f$ഭിനിവേശഃ. സാഗരമുജ്ഝിത്വാ കുത്ര വാ മഹാനദ്യവതരതി? ക ഇദാനീം സഹകാരമന്തരേണാതിമുക്തലതാം പല്ലവിതാം ലഭതേ?

ശകുന്തള: തോഴി, മറ്റാരോടു ഞാൻ പറയേണ്ടു? പക്ഷേ, നിങ്ങളെ എനിക്കു ശ്രമപ്പെടുത്തേണ്ടിവരുന്നു.

സഖിമാർ: അതിനാൽതന്നെയാണു നിർബന്ധം. പങ്കുകൊള്ളുന്ന സ്നേഹിതരിൽ വീതിച്ചുതീർന്നാൽ ദുഃഖത്തിന്റെ തീവ്രതയ്ക്കു കുറവു വരണമല്ലോ.

രാജാവ്:

**ഉൾക്കേടെന്തെന്ന ചോദ്യം സുഖവുമസുഖവും പങ്കുകൊള്ളുന്നൊരാൾതാൻ**
**സോത്കണ്ഠം ചെയ്കയാലച്ചടുലമിഴി കഥിക്കാതിരിക്കില്ല തത്ത്വം.**
**നോക്കീട്ടുണ്ടാസ്ഥയോടേ പലകുറിയിവളീയെന്നെയെന്നാലുമയ്യോ!**
**തത്കാലത്തേക്കിളക്കം കരളിനിവളുരയ്ക്കുന്നതെന്തെന്നു കേൾപ്പാൻ 8**

ശകുന്തള: സഖി, തപോവനത്തിന് രക്ഷിതാവായ ആ രാജർഷിയെ എന്ന് എനിക്ക് കാണാൻ ഇടയായോ, അന്നുമുതൽ അദ്ദേഹത്തിന്റെ പേരിലുള്ള അഭിലാഷംകൊണ്ടു ഞാൻ ഈ അവസ്ഥയിലായി.

രാജാവ്: (സന്തോഷത്തോടെ) കേൾക്കേണ്ടതു കേട്ടു.

**സന്താപമേകാനുമകറ്റുവാനും ചെന്താർശരൻ താനൊരു ഹേതുവായി;**
**ഇക്കണ്ട ലോകത്തിനു വർഷമേകാൻ കാർകൊണ്ടെഴും വാസരമെന്നപോലെ 9**

ശകുന്തള: അതുകൊണ്ടു നിങ്ങൾക്കു സമ്മതമാണെങ്കിൽ ആ രാജർഷിക്ക് എന്റെ പേരിൽ ദയ തോന്നത്തക്കവണ്ണം പ്രവർത്തിക്കണം; അല്ലാത്തപക്ഷം, താമസിയാതെ നിങ്ങൾക്ക് എന്റെ ഉദകക്രിയ ചെയ്യേണ്ടിവരും.

രാജാവ്: സംശയം തീർത്തുതന്നെ പറഞ്ഞു.

പ്രിയംവദ: (സ്വകാര്യമായിട്ട്) അനസൂയേ, ഇവൾക്കു കാമാവസ്ഥ മൂർച്ഛിച്ചുകഴിഞ്ഞു; ഇനി കാലതാമസം പാടില്ല. ഇവളുടെ അഭിലാഷം പ്രവർത്തിച്ചത് പുരുവംശത്തിനലങ്കാരഭൂതനായ ആളിലുമാണല്ലോ. അതിനാൽ നാം അതിനെ അഭിനന്ദിക്കണം.

അനസൂയ: (സ്വകാര്യമായിട്ട്) നീ പറഞ്ഞതു ശരിതന്നെ. (വെളിവായിട്ട്) ഭാഗ്യവശാൽ ഉചിതമായിട്ടുതന്നെയാണു നിനക്ക് ആഗ്രഹം തോന്നിയത്. മഹാനദി സമുദ്രത്തിലല്ലാതെ ചെന്നുചേരുമോ?

പ്രിയംവദ: തളിർത്തിരിക്കുന്ന മുല്ലവള്ളിയെ തേന്മാവല്ലാതെ കൈ–ക്കൊള്ളുമോ?

രാജാ: കിമത്ര ചിത്രം, യദി വിശാഖേ ശശാങ്കലേഖാമനുവർതേതേ.

അനസൂയാ: സഖി! കഃ പുനരുപായോ ഭവേദ്യേനാവിലംബിതം നിഭൃതം ച സഖ്യാ മനോരഥം സമ്പാദയാവഃ?

പ്രിയംവദാ: നിഭൃതമിതി ചിന്തനീയം ഭവേത്. ശീഘ്രമിതി സുകരം.

അനസൂയാ: കഥമിവ?

പ്രിയംവദാ: നനു സ രാജർഷിരസ്യാം സ്നിഗ്ധദൃഷ്ട്യാ സൂചിതാഭിലാഷ ഏതാന്ദിവസാൻ പ്രജാഗരകൃശോ ലക്ഷ്യതേ.

രാജാ: സത്യമിത്ഥംഭൂത ഏവാസ്മി. തഥാ ഹി –

**ഇദമശിശിരൈരന്തസ്താപാദ്വിവർണമണീകൃതം**
**നിശി നിശി ഭുജന്യസ്താപാംഗപ്രസാരിഭിരശ്രുഭിഃ**
**അനഭിലുലിതജ്യാഘാതാങ്കം മുഹുർമണിബന്ധനാത്**
**കനകവലയം സ്രസ്തം സ്രസ്തം മയാ പ്രതിസാര്യതേ** 10

പ്രിയംവദാ: (വിചിന്ത്യ) ഹലാ! മദനലേഖോƒസ്യ ക്രിയതാം. തം സുമനോഗോപിതം കൃത്വാ ദേവപ്രസാദസ്യാപദേശേന തസ്യ ഹസ്തം പ്രാപയിഷ്യാമി.

അനസൂയാ: രോചതേ മേ സുകുമാരഃ അയം പ്രയോഗഃ. കിം വാ ശകുന്തലാ ഭണതി?

ശകുന്തലാ: കിം നിയോഗോ വാം വികല്പ്യതേ.

പ്രിയംവദാ: തേന ഹ്യാത്മന ഉപന്യാസപൂർവം ചിന്തയ താവത്കിമപി ലലിതപദബന്ധനം.

ശകുന്തലാ: ഹലാ! ചിന്തയാമ്യഹം അവധീരണാഭീരുകം പുനർ വേപതേ മേ ഹൃദയം.

രാജാ: (സഹർഷം)

**അയം സ തേ തിഷ്ഠതി സംഗമോത്സുകോ**
**വിശങ്കസേ ഭീരു യതോƒവധീരണാം**
**ലഭേത വാ പ്രാർഥയിതാ ന വാ ശ്രിയം**
**ശ്രിയാ ദുരാപഃ കഥമീപ്സിതോ ഭവേത്** 11

രാജാവ്: വിശാഖാനക്ഷത്രം രണ്ടും ചന്ദ്രലേഖയെ അനുവർത്തിക്കുന്നതിൽ ആശ്ചര്യം വല്ലതുമുണ്ടോ?

അനസൂയ: സഖിയുടെ മനോരഥം താമസിയാതെയും ഗൂഢമായും സാധിക്കുന്നതിന് എന്താണുപായം?

പ്രിയംവദ: ഗൂഢമെന്ന സംഗതിയിൽ ആലോചിപ്പാനുണ്ട്; ശീഘ്ര–മെന്നത് എളുതാണ്.

അനസൂയ: അതെങ്ങനെ?

പ്രിയംവദ: ആ രാജർഷി ഇവളെ സ്നേഹഭാവത്തോടെ നോക്കിക്കൊണ്ട് അഭിലാഷം സൂചിപ്പിക്കാറുണ്ട്. ഈയിടെ അദ്ദേഹത്തിന് ഉർള്ള ച്ചടവും കാണുന്നു.

രാജാവ്: ശരി! എന്റെ അവസ്ഥ ഇങ്ങനെതന്നെ ആയിത്തീർന്നിരിക്കുന്നു.

**കൈത്തണ്ടിൽച്ചേർത്ത ഗണ്ഡംവഴിയിരവുകളിൽ പാരമുഷ്ണിച്ച കണ്ണീ**
**രുൾത്താപത്താലൊലിച്ചിട്ടൊളിതെളിവുകുറഞ്ഞുള്ള രത്നങ്ങളോടെ**
**സ്വസ്ഥാനംവിട്ടു തട്ടാതരിയഗുണകിണഗ്രന്ഥിയിൽപ്പോലുമൂരി–**
**പ്പേർത്തും താഴുന്ന തങ്കത്തരിവള മുകളിൽച്ചേർത്തിടുന്നേൻ സദാ ഞാൻ10**

പ്രിയംവദ: (ആലോചിച്ചിട്ട്) എന്നാൽ അദ്ദേഹത്തിനൊരു കാമലേഖനം എഴുതുക. അതു ഞാൻ പൂവിൽ പൊതിഞ്ഞു പ്രസാദം കൊടുക്കുന്ന കൂട്ടത്തിൽ അദ്ദേഹത്തിന്റെ കൈയിൽ എത്തിക്കാം.

അനസൂയ: എനിക്കു നന്നേ ബോധിച്ചു. നല്ല ഉപായം; ഒരു പ്രയാസ–വുമില്ല. ശകുന്തളയ്ക്കെന്താണഭിപ്രായം?

ശകുന്തള: നിങ്ങളുടെ തീർച്ചയിൽ എനിക്ക് മറിച്ചുണ്ടോ?

പ്രിയംവദ: എന്നാൽ, തന്റെ സ്ഥിതി കാണിച്ച് ഒരു ലളിതമായ ശ്ലോകം ഉണ്ടാക്കാൻ ആലോചിക്കൂ!

ശകുന്തള: ആലോചിക്കാം; എന്നാൽ അദ്ദേഹം തള്ളിക്കളഞ്ഞാലോ എന്നു പേടിച്ച് എന്റെ മനസ്സു പിടിയ്ക്കുന്നു.

രാജാവ്:

**ഊഹിക്കുന്നു നിരസനമെവൻ ചെയ്വതായ്ക്കോതരേ! നീ**
**മോഹിച്ചായാളിഹ ഭവതിയെത്താനിതാ കാത്തുനില്പൂ**
**ആശിച്ചാൽ ശ്രീയൊരുവനു ലഭിച്ചെന്നുമില്ലെന്നുമാവാം;**
**താനാശിച്ചാലൊരുവനെയവൻ ശ്രീക്കു ദുർല്ലഭ്യനാമോ? 11**

സഖ്യൗ: അയി ആത്മഗുണാവമാനിനി! ക ഇദാനീം ശരീര–നിർവാപയിത്രീം ശാരദീം ജ്യോത്സ്നാം പടാന്തേന വാരയതി.

ശകുന്തലാ: (സസ്മിതം) നിയോജിതേദാനീമസ്മി.

(ഇത്യുപവിഷ്ടാ ചിന്തയതി)

രാജാ: സ്ഥാനേ ഖലു വിസ്മൃതനിമേഷേണ ചക്ഷുഷാ പ്രിയാമവ–ലോകയാമി. യതഃ –

**ഉന്നമിതൈകഭ്രൂലതമാനനമസ്യാഃ പദാനി രചയന്ത്യാഃ**
**കണ്ടകിതേന പ്രഥയതി മയ്യനുരാഗം കപോലേന** 12

ശകുന്തലാ: ഹലാ! ചിന്തിതം മയാ ഗീതവസ്തു. അസംനിഹിതാനി പുനർലേഖനസാധനാനി.

പ്രിയംവദാ: ഏതസ്മിൻ ശുകോദരസുകുമാരേ നലിനീപത്രേ നഖൈർ നിക്ഷിപ്തവർണം കുരു.

ശകുന്തലാ: (യഥോക്തം രൂപയിത്വാ) ഹലാ! ശൃണുതമിദാനീം സംഗതാർഥം ന വേതി.

ഉഭേ: അവഹിതേ സ്വഃ.

ശകുന്തലാ: (വാചയതി)

**തവ ന ജാനേ ഹൃദയം മമ പുനഃ കാമോ ദിവാƒപി രാത്രാവപി**
**നിർഘൃണ! തപതി ബലീയസ്ത്വയി വൃത്തമനോരഥായാ അംഗാനി** 13

രാജാ: (സഹസോപസൃത്യ)

**തപതി തനുഗാത്രി മദനസ്ത്വാമനിശം മാം പുനർദഹത്യേവ**
**ഗ്ലപയതി യഥാ ശശാങ്കം ന തഥാ ഹി കുമുദ്വതീം ദിവസഃ** 14

സഖ്യൗ: (വിലോക്യ സഹർഷമുത്ഥായ) സ്വാഗതമവിലംബിനോ മനോരഥസ്യ.

(ശകുന്തലാƒഭ്യുത്ഥാതുമിച്ഛതി)

രാജാ: അലമലമായാസേന.

സഖിമാർ: നിന്റെ ഗുണങ്ങളെ നീ അവമാനിക്കുകയാണ്! ശരീരസുഖ–ത്തിനുള്ള ശരച്ചന്ദ്രികയെ ആരെങ്കിലും മുണ്ടിന്റെ തുമ്പുകൊണ്ടു മറയ്ക്കുമോ?

ശകുന്തള: (പുഞ്ചിരിയോടെ) നിങ്ങളുടെ വരുതിപോലെയാവാം (ഇരുന്നാ–ലോചിക്കുന്നു.)

രാജാവ്: ഇമ ചിമ്മുന്നതിനുകൂടി മറന്നു ഞാൻ എന്റെ പ്രിയതമയെ നോക്കുന്നത് ഒട്ടും അസ്ഥാനത്തിലല്ല. എന്തെന്നാൽ,

**കളഭാഷിണി ചില്ലിയൊന്നുയർത്തീട്ടുളവാക്കാനൊരു പദ്യമോർത്തിടുമ്പോൾ**
**പുളകോദ്ഗമമിക്കവിൾത്തടത്തിൽ തെളിയിക്കുന്നിതു ഹന്ത! രാഗമെന്നിൽ 12**

ശകുന്തള: ഞാൻ ശ്ലോകം ആലോചിച്ചുവച്ചിരിക്കുന്നു. എഴുത്തുസമാന മൊന്നും ഇവിടെ ഇല്ലല്ലോ.

പ്രിയംവദ: കിളിയുടെ വയറുപോലെ മിനുസമായ ഈ താമരയിലയിൽ നഖം കൊണ്ടെഴുതാം.

ശകുന്തള: (പറഞ്ഞതുപോലെ ചെയ്തിട്ട്) തോഴിമാരേ, അർത്ഥം യോജി ച്ചുവോ എന്നു നോക്കുവിൻ

സഖിമാർ: ഞങ്ങൾ ശ്രദ്ധിച്ചുകേൾക്കാം.

ശകുന്തള: (വായിക്കുന്നു)

**നിന്നുടെ ചിത്തമറിഞ്ഞില്ലെന്മനമോ മാരദേവനിരവുപകൽ**
**നിർദ്ദയ, നീറ്റുന്നു തുലോം നിങ്കൽച്ചേരും, മനോരഥംമൂലം 13**

രാജാവ്: (ഝടിതി അടുത്തുചെന്ന്)

**നിന്നെക്കൃശാംഗി, മദനൻ ബത! നീറ്റിടുന്നു;**
**പിന്നെന്നെയോ സപദി ചുട്ടുപൊടിച്ചിടുന്നു;**
**ചന്ദ്രന്നു വാസരകൃതം ക്ലമമെത്രമാത്രം**
**കുന്നിക്കുമത്രവരികില കുമുദ്വിതിക്ക് 14**

സഖിമാർ: (രാജാവിനെക്കണ്ടു സന്തോഷത്തോടെ എഴുന്നേറ്റ്) കൈയോടെ ഫലിച്ച സഖിയുടെ മനോരഥത്തിനു സ്വാഗതം!

(ശകുന്തള എഴുന്നേൽക്കാൻ ഭാവിക്കുന്നു.)

രാജാവ്: വേണ്ട! വേണ്ട! ശ്രമപ്പെടരുത്.

**സന്ദഷ്ടകുസുമശയനാന്യാശുക്ലാന്തബിസഭംഗസുരഭീണി**
**ഗുരുപരിതാപാനി ന തേ ഗാത്രാണ്യുപചാരമർഹന്തി 15**

അനസൂയാ: ഇതഃ ശിലാതലൈകദേശമലങ്കരോതു വയസ്യഃ.

(രാജോപവിശതി. ശകുന്തലാ സലജ്ജാ തിഷ്ഠതി)

പ്രിയംവദാ: ദ്വയോരപി യുവയോരന്യോന്യാനുരാഗഃ പ്രത്യക്ഷഃ സഖീ സ്നേഹഃ പുനർമാം പുനരുക്തവാദിനീം കരോതി.

രാജാ: ഭദ്രേ! നൈതത്പരിഹാര്യം വിവക്ഷിതം ഹ്യനുക്തമനുതാപം ജനയതി.

പ്രിയംവദാ: ആപന്നസ്യ വിഷയനിവാസിനോ ജനസ്യാർതിഹരേണ രാജ്ഞാ ഭവിതവ്യമിത്യേഷ വോ ധർമഃ.

രാജാ: നാസ്മാത്പരം.

പ്രിയംവദാ: തേന ഹീയമാവയോഃ പ്രിയസഖീ ത്വാമുദ്ദിശ്യേദ-മവസ്ഥാന്തരം ഭഗവതാ മദനേനാരോപിതാ. തദർഹസ്യഭ്യുപപത്ത്യാ ജീവിതമസ്യാ അവലംബിതും.

രാജാ: ഭദ്രേ! സാധാരണോ*f*യം പ്രണയഃ. സർവഥാനുഗൃഹീതോസ്മി

ശകുന്തലാ: (അനസൂയാമവലോക്യ) ഹലാ! കിമന്തഃപുരവിരഹപര്യു-ത്സുകസ്യ രാജർഷേരുപരോധേന.

രാജാ: സുന്ദരി!

**ഇദമനന്യപരായണമന്യഥാ ഹൃദയസന്നിഹിതേ! ഹൃദയം മമ**
**യദി സമർഥയസേ മദിരേക്ഷണേ! മദനബാണഹതോ?സ്മി ഹതഃ പുനഃ 16**

അനസൂയാ: വയസ്യ! ബഹുവല്ലഭാ രാജാനഃ ശ്രൂയന്തേ. യഥാ നൗ പ്രിയസഖീ ബന്ധുജനശോചനീയാ ന ഭവതി തഥാ നിർവാഹയ.

രാജാ: ഭദ്രേ! കിം ബഹുനാ?

**പരിഗ്രഹബഹുത്വേ*f*പി ദ്വേ പ്രതിഷ്ഠേ കുലസ്യ മേ**
**സമുദ്രരസനാ ചോർവീ സഖീ ച യുവയോരിയം 17**

ഉഭേ: നിർവൃതേ സ്വഃ.

**വിലുളിതവിസവാസനയേറ്റലർമെത്തയിലെസ്സുമങ്ങളും പറ്റി**
**സ്ഫുടതാപമായ്ത്തളരുമീയുടൽകൊണ്ടുപചാരമാചരിക്കരുതേ** 15

അനസൂയ: ഈ പാറയുടെ ഒരു ഭാഗത്തിരുന്നു തോഴർ അതിനെ അലങ്കരിക്കണം.

(രാജാവ് ഇരിക്കുന്നു. ശകുന്തള ലജ്ജിക്കുന്നു.)

പ്രിയംവദ: നിങ്ങൾക്ക് രണ്ടുപേർക്കും അന്യോന്യാനുരാഗം പ്രത്യക്ഷ–മാണ്. സഖീസ്നേഹമാകട്ടെ, എന്നെക്കൊണ്ട് പിഷ്ടപേഷം ചെയ്യിക്കുന്നു.

രാജാവ്: ഭദ്രേ, ഇതു തടുക്കാവതല്ല. പറവാൻ തോന്നുന്നതു പറയാഞ്ഞാൽ പശ്ചാത്താപത്തിനിടവരും.

പ്രിയംവദ: പ്രജകളിൽ ഒരാൾക്ക് ഒരാപത്തു നേരിട്ടാൽ അതു തീർത്തു രക്ഷിക്കയത്രേ നിങ്ങളുടെ ധർമ്മം.

രാജാവ്: ഇതിനേക്കാൾ ഉപരി മറ്റൊന്നും ഇല്ല.

പ്രിയംവദ: എന്നാൽ, അങ്ങുനിമിത്തമായി ഞങ്ങളുടെ ഈ പ്രിയ സഖിയെ മന്മഥഭഗവാൻ ഈ അവസ്ഥയിലാക്കിയിരിക്കുന്നു; ഇവളെ അനുഗ്രഹിച്ചു പ്രാണരക്ഷ ചെയ്യണം.

രാജാവ്: ഭദ്രേ, ഈ പ്രാർത്ഥന ഇരുഭാഗക്കാർക്കും ഒന്നുപോലെയത്രേ! എല്ലാംകൊണ്ടും എനിക്ക് അനുഗ്രഹമായി.

രാജാവ്:

**അനന്യഗതിയെന്മനസ്സിതു മറിച്ചു ശങ്കിക്കൊലാ;**
**നിനയ്ക്കുക നിനക്കിരിപ്പനിശമെന്റെ ഹൃത്തിങ്കലേ;**
**അനന്യജശരങ്ങളാൽ നിഹതനായൊരീയെന്നെ നീ**
**പുനശ്ച നിഹനിക്കൊലാ പഴിചമച്ചുരച്ചീവിധം** 16

അനസൂയ: സഖേ, രാജാക്കന്മാർക്കും ഭാര്യമാർ അസംഖ്യം ഉണ്ട്. എന്നാണ് കേൾവി; ഞങ്ങളുടെ ഈ തോഴിയെപ്പറ്റി ബന്ധുജനങ്ങൾക്കു ശോചിക്കാനിടവരാത്തവിധത്തിൽ അങ്ങു നിർവ്വഹിക്കണം.

രാജാവ്: ഭദ്രേ, എന്തിനേറെപ്പറയുന്നു?

**കളത്രമൈത്രയായാലും കുലത്തിന്നൂന്നു രണ്ടുതാൻ;**
**ഒന്നബ്ധികാഞ്ചിയാമൂഴി, മറ്റതീയുറ്റതോഴിയും** 17

സഖിമാർ: ഞങ്ങൾക്കു തൃപ്തിയായി.

പ്രിയംവദാ: (സദൃഷ്ടിക്ഷേപം) അനസൂയേ ഏഷ ഇതോദത്തദൃഷ്ടി–രുത്സുകോ മൃഗപോതകോ മാതരമന്വിഷ്യതി. ഏഹി സംയോജയാവ ഏനം. (ഇത്യുഭേ പ്രസ്ഥിതേ)

ശകുന്തലാ: ഹലാ! അശരണാസ്മി. അന്യതരാ യുവയോരാഗച്ഛതു.

ഉഭേ: പൃഥിവ്യാ യഃ ശരണം സ തവ സമീപേ വർതതേ.

(ഇതി നിഷ്ക്രാന്തേ)

ശകുന്തലാ: കഥം ഗതേ ഏവ?

രാജാ: അലമാവേഗേന. നന്വയമാരാധയിതാ ജനസ്തവ സമീപേ വർതതേ.

**കിം ശീതലൈഃ ക്ലമവിനോദിഭിരാർദ്രവാതാൻ**
**സഞ്ചാരയാമി നലിനീദലതാലവൃന്തൈഃ**
**അങ്കേ നിധായ കരഭോരു യഥാസുഖം തേ**
**സംവാഹയാമി ചരണാവുത പദ്മതാമ്രൗ** 18

ശകുന്തലാ: ന മാനനീയേഷ്വാത്മാനമപരാധയിഷ്യേ. (ഇത്യുത്ഥായ ഗന്തുമിച്ഛതി)

രാജാ: സുന്ദരി അനിർവാണോ ദിവസഃ ഇയം ച തേ സമാവസ്ഥാ.

**ഉത്സൃജ്യ കുസുമശയനം നലിനീദലകല്പിതസ്തനാവരണം**
**കഥമാതപേ ഗമിഷ്യസി പരിബാധാപേലവൈരംഗൈഃ** 19

(ഇതി ബലാദേനാം നിവർതയതി)

ശകുന്തലാ: പൗരവ! രക്ഷ വിനയം മദനസന്തപ്താപി ന ഖല്വാത്മനഃ പ്രഭവാമി.

രാജാ: ഭീരു! അലം ഗുരുജനഭയേന. ദൃഷ്ട്വാ ന തേ ഗൃഹീതധർമാ തത്രഭവാനത്ര ദോഷം ഗ്രഹീഷ്യതി കുലപതിഃ. പശ്യ –

**ഗാന്ധർവേണ വിവാഹേന ബഹവ്യോ രാജർഷികന്യകാഃ**
**ശ്രൂയന്തേ പരിണീതാസ്താഃ പിതൃഭിശ്ചാഭിനന്ദിതാഃ** 20

ശകുന്തലാ: മുഞ്ച താവന്മാം ഭൂയോƒപി സഖീജനമനുമാനയിഷ്യേ.

രാജാ: ഭവതു, മോക്ഷ്യാമി.

പ്രിയംവദ: (ചുറ്റി നോക്കിക്കൊണ്ട്) അനസൂയേ, ഇതാ ഈ മാൻകുട്ടി അങ്ങോട്ടും ഇങ്ങോട്ടും തനിയെ അന്ധാളിച്ചുനോക്കുന്നു. തള്ളയെ കാണാഞ്ഞിട്ടായിരിക്കണം. വരൂ നമുക്ക് അതിനെ തള്ളയുടെ അടുക്കൽ കൊണ്ടുചെന്നു വിടാം. (രണ്ടുപേരും പോകുന്നു.)

ശകുന്തള: എനിക്കു തുണയില്ലല്ലോ; ആരെങ്കിലും ഒരാൾ പോയാൽ മതി.

സഖിമാർ: ഭൂമിയൊട്ടുക്ക് തുണയായുള്ള ആളല്ലയോ നിന്റെ അടുക്കൽ ഉള്ളത്? (പോയി)

ശകുന്തള: അല്ലാ, പൊയ്ക്കളഞ്ഞോ?

രാജാവ്: പരിഭ്രമിക്കേണ്ട! ശുശ്രൂഷയ്ക്കു വേണ്ടുന്ന ആൾ അടുത്തു തന്നെ ഉണ്ട്.

**നീർത്തുള്ളിയാർന്ന കുളിർകാറ്റെഴുമാലനട്ടം**
**ചാർത്തേണമോ സുഖദമാം നളിനീദളത്താൽ?**
**ചെന്താരിനൊത്ത ചരണം മടിയിൽ കരേറ്റി**
**ച്ചിത്തത്തിനൊത്ത കരഭോരു, തലോടണോ ഞാൻ 18**

ശകുന്തള: മാന്യന്മാരെക്കൊണ്ടു വിടുപണി എടുപ്പിച്ചിട്ടുള്ള കുറ്റം എനിക്കു വന്നുകൂടാ. (എഴുന്നേറ്റു പോകാൻ ഭാവിക്കുന്നു)

രാജാവ്: സുന്ദരീ, വെയിലാറീട്ടില്ല. നിന്റെ ശരീരസ്ഥിതിയും ഈവിധം ഇരിക്കുന്നു.

**മലർമെത്ത വെടിഞ്ഞു, മാറിടം നീ കമലത്തിൻ ദളപാളികൊണ്ടു മൂടി,**
**തുയിൽമെത്തിടുമംഗകങ്ങളോടേ വെയിലത്തങ്ങു ഗമിക്ക യുക്തമാണോ 19**

(തടഞ്ഞുനിറുത്തുന്നു.)

ശകുന്തള: പൗരവ, മര്യാദ ലംഘിക്കരുത്; കാമപാരവശ്യം ഇരുന്നാലും എന്റെ ആത്മാവ് എനിക്കു സ്വാധീനമല്ല.

രാജാവ്: ഭയശീലേ, ഗുരുജനങ്ങളെ ഓർത്തു നീ ഭയപ്പെടേണ്ട. സങ്ഗതിയെറിയുമ്പോൾ ധർമ്മജ്ഞനായ കുലപതി നിന്റെ പേരിൽ ഒരു തെറ്റും ആരോപിക്കയില്ല. അത്രതന്നെയുമല്ല,

**ഗാന്ധർവ്വമായുള്ള വിവാഹബന്ധം സന്ധിച്ച രാജർഷി കുമാരിമാരെ**
**പണ്ടുള്ള നാളും നിജബന്ധുവർഗ്ഗം കൊണ്ടാടിയെന്നായ്പ്പല കേൾവിയുണ്ട് 20**

ശകുന്തള: ആകട്ടെ, ഇപ്പോൾ എന്നെ വിടണം. സഖിമാരോടു ഞാൻ ഒരിക്കൽക്കൂടി ചോദിച്ചുകൊള്ളട്ടെ!

രാജാവ്: എന്നാൽ വിട്ടയയ്ക്കാം.

ശകുന്തലാ: കദാ?

രാജാ:

**അപരിക്ഷതകോമലസ്യ യാവത്കുസുമസ്യേവ നവസ്യ ഷട്പദേന**
**അധരസ്യ പിപാസതാ മയാ തേ സദയം സുന്ദരി ഗൃഹ്യതേ രസോ$f$സ്യ 21**

(ഇതി മുഖമസ്യാഃ സമുന്നമയിതുമിച്ഛതി. ശകുന്തലാ പരിഹരതി നാട്യേന)

(നേപഥ്യേ: ചക്രവാകവധുകേ! ആമന്ത്രയസ്വ സഹചരം. ഉപസ്ഥിതാ രജനീ)

ശകുന്തലാ: (സസംഭ്രമം) പൗരവ! അസംശയം മമ ശരീരവൃത്താന്തോപ–ലംഭായാര്യാ ഗൗതമീത ഏവാഗച്ഛതി. തദ്വിടപാന്തരിതോ ഭവ.

രാജാ: തഥാ. (ഇത്യാത്മാനമാവൃത്യ തിഷ്ഠതി)

(തതഃ പ്രവിശതി പാത്രഹസ്താ ഗൗതമീ സഖ്യൗ ച)

സഖ്യൗ: ഇത ഇത ആര്യാ ഗൗതമീ.

താപസീ: (ശകുന്തലാമുപേത്യ) ജാതേ! അപി ലഘുസന്താപാനി തേ$f$ംഗാനി?

ശകുന്തലാ: ആര്യേ! അസ്തി മേ വിശേഷഃ.

താപസീ: അമുനാ ശാന്തിദർഭോദകേന നിരാബാധമേവ തേ ശരീരം ഭവിഷ്യതി. (ശിരസി ശകുന്തലാമഭ്യുക്ഷ്യ) വത്സേ! പരിണതോ ദിവസഃ. ഏഹി, ഉടജമേവ ഗച്ഛാമഃ. (ഇതി പ്രസ്ഥിതാഃ)

ശകുന്തലാ: (ആത്മഗതം) ഹൃദയ പ്രഥമമേവ സുഖോപനതേ മനോരഥേ കാതരഭാവം ന മുഞ്ചസി. സാനുശയവിഘടിതസ്യ കഥം തേ സാമ്പ്രതം സന്താപഃ. (പദാന്തരേ സ്ഥിത്വാ പ്രകാശം) ലതാഗൃഹ, സന്താപഹാരക! ആമന്ത്രയേ ത്വാം ഭൂയോ$f$പി പരിഭോഗായ. (ഇതി ദുഃഖേന നിഷ്ക്രാന്താ ശകുന്തലാ സഹേതരാഭിഃ)

ശകുന്തള: എപ്പോൾ?

രാജാവ്:

**മധുരൂഷിതമാം പുതു പ്രസൂനം വിധുരൻ ഭൃങ്ഗകിശോരനെന്നപോലെ**
**അപരിക്ഷതചാരുശോഭനേ, നിന്നധരം ഞാൻ സദയം നുകർന്നുതീർന്നാൽ 21**

(മുഖം ഉയർത്താൻ ഭാവിക്കുന്നു.) (ശകുന്തള മുഖം തിരിച്ചുകളയുന്നു.)

(അണിയറയിൽ) ചക്രവാകീ, കൂട്ടുപിരിയാൻ ഒരുങ്ങിക്കൊള്ളൂ; രാത്രി അടുത്തുവരുന്നു.

ശകുന്തള: (സംഭ്രമത്തോടുകൂടി) പൗരവ, സംശയമില്ല. എന്റെ ദേഹ–സ്ഥിതി അന്വേഷിക്കാൻ ആര്യഗൗതമി ഇങ്ങോട്ടുതന്നെ വരികയാണ്; ഈ വൃക്ഷത്തിനിടയിൽ മറഞ്ഞുനിൽക്കണം.

രാജാവ്: അങ്ങനെതന്നെ (മറഞ്ഞുനിൽക്കുന്നു)

(അനന്തരം ജലപാത്രം എടുത്തുംകൊണ്ട് ഗൗതമിയും ഒന്നിച്ചു സഖിമാരും പ്രവേശിക്കുന്നു.)

സഖിമാർ: അമ്മേ, ഇതാ, ഇങ്ങനെ വരാം.

ഗൗതമി: (ശകുന്തളയുടെ അടുക്കൽച്ചെന്ന്) കുഞ്ഞേ, നിനക്കു സുഖ–ക്കേടിനു കുറവുണ്ടോ?

ശകുന്തള: ഭേദമുണ്ട്.

ഗൗതമി: ഈ തീർത്ഥംകൊണ്ടു നല്ല വാശിയാകും. (ശകുന്തളയുടെ തലയിൽ തീർത്ഥം തളിച്ചിട്ട്) കുഞ്ഞേ, നേരം സന്ധ്യയാകാറായി; വരൂ! ആശ്രമത്തിലേക്കുതന്നെ പോകാം. (പുറപ്പെടുന്നു.)

ശകുന്തള: (വിചാരം) മനസ്സേ, ആഗ്രഹം സാധിക്കുന്നതിന് അവസരം തനിയെ വന്നുചേർന്നപ്പോൾ നിനക്കു ഭയംകൊണ്ടു സങ്കോചമായിരുന്നു; അതു തെറ്റിയതിന്റെശേഷം ഇപ്പോൾ പശ്ചാത്തപിക്കുന്നതെന്തിന്? (ഒന്നുരണ്ടടി നടന്നു തിരിഞ്ഞുനിന്നിട്ട്, വെളിവായി) താപശാന്തിക്കുപകരിച്ച വള്ളിക്കുടിലേ, നിന്നോടു തത്കാലം ഞാൻ യാത്രചോദിക്കുന്നു; താമസിയാതെ കാണാം. (മറ്റുള്ളവരൊന്നിച്ച് ദുഃഖഭാവത്തോടെ പോയി.)

രാജാ: (പൂർവസ്ഥാനമുപേത്യ സനിഃശ്വാസം) അഹോ! വിഘ്നവത്യഃ പ്രാർഥിതാർഥസിദ്ധയഃ. മയാ ഹി –

**മുഹുരംഗുലിസംവൃതാധരോഷ്ഠം പ്രതിഷേധാക്ഷരവിക്ലബാഭിരാമം**
**മുഖമംസവിവർതി പക്ഷ്മലാക്ഷ്യാഃ കഥമപ്യുന്നമിതം ന ചുംബിതം തു 22**

ക്വ നു ഖലു സമ്പ്രതി ഗച്ഛാമി? അഥ വാ ഇഹൈവ പ്രിയാപരിഭുക്തമുക്തേ ലതാവലയേ മുഹൂർതം സ്ഥാസ്യാമി. (സർവതോƒവലോക്യ)

**തസ്യാഃ പുഷ്പമയീ ശരീരലുലിതാ ശയ്യാ ശിലായാമിയം**
**ക്ലാന്തോ മന്മഥലേഖ ഏഷ നലിനീപത്രേ നഖൈരർപിതഃ**
**ഹസ്താദ് ഭ്രഷ്ടമിദം ബിസാഭരണമിത്യാസജ്യമാനേക്ഷണോ**
**നിർഗന്തും സഹസാ ന വേതസഗൃഹാച്ഛക്നോമി ശൂന്യാദപി 23**

(ആകാശേ) രാജൻ!

**സായന്തനേ സവനകർമണി സമ്പ്രവൃത്തേ**
**വേദിം ഹുതാശനവതീം പരിതഃ പ്രയസ്താഃ**
**ഛായാശ്ചരന്തി ബഹുധാ ഭയമാദധാനാഃ**
**സന്ധ്യാപയോദകപിശാഃ പിശിതാശനാനാം 24**

രാജാ: അയമഹമാഗച്ഛാമി (ഇതി നിഷ്ക്രാന്തഃ)

**ഇതി തൃതീയോƒങ്കഃ**

രാജാവ്: (മുൻനിന്നിടത്തു ചെന്നു നെടുവീർപ്പുവിട്ട്) ആഗ്രഹിച്ച കാര്യം സാധിക്കുന്നതിൽ എങ്ങനെയെല്ലാം വിഘ്നം വന്നുചേരുന്നു! എനിക്കാകട്ടെ,

**വിരൽക്കൊണ്ടധരം മറച്ചു, ചേലൊടരുതേ എന്നുരചെയ്ത്, വക്ത്രപദ്മം**
**തരളാക്ഷി തിരിച്ചതൊന്നുയർത്താൻ തരമായി; നുകരാൻ കഴിഞ്ഞതില്ല 22**

ഇനി എങ്ങോട്ടാണു പോകേണ്ടത്? അല്ലെങ്കിൽ പ്രിയതമയ്ക്കു വിശ്രമസ്ഥാനമായിരുന്ന ഈ വള്ളിക്കുടിലിൽത്തന്നെ കുറേനേരംകൂടി ഇരിക്കാം. (എല്ലായിടത്തും ചുറ്റിനോക്കിയിട്ട്)

**ഇക്കല്ലിൽ പുഷ്പതല്പം ദയിതതമ കിടന്നിട്ടു കേടാർന്നതത്രേ,**
**ശുഷ്കം പദ്മച്ഛദം പിന്നിതു നഖലിപിയേറ്റൊരു നൽകാമലേഖം**
**അക്കൈത്തണ്ടിങ്കൽനിന്നൂർന്നൊരു ബിസവളയാണിക്കിടക്കുന്നതെന്നും**
**നോക്കുമ്പോൾ ഞാനശക്തൻ വിടുവതിനിവിടം ശൂന്യമെന്നാലുമിപ്പോൾ 23**

(ആകാശത്തിൽ) അല്ലയോ രാജാവേ!

**സൈ്വര്യം സന്ധ്യയ്ക്കു വേണ്ടുന്നൊരു സവനവിധിക്കായൊരുങ്ങിത്തുടങ്ങു**
**നേരം ഹോമാഗ്നികുണ്ഡപ്രകരഭരിതമാം യാഗശാലാന്തരത്തിൽ,**
**പാരം ചെമ്പിച്ചു സന്ധ്യാജലധരനിരപോൽ രൂപഭേദങ്ങളോടേ**
**ഘോരം രാത്രിഞ്ചരന്മാരുടെ നിഴൽനികരം സഞ്ചരിക്കുന്നു ചാരേ 24**

രാജാവ്: ഇതാ ഞാൻ വന്നുകഴിഞ്ഞു. (പോയി)

# ചതുർത്ഥോƒങ്കഃ

അനസൂയാ: ഹലാ, പ്രിയംവദേ! യദ്യപി ഗാന്ധർവേണ വിധിനാ നിർവൃത്തകല്യാണാ ശകുന്തലാƒനുരൂപഭർതൃഗാമിനീ സംവൃത്തേതി നിർവൃതം മേ ഹൃദയം, തഥാപ്യേതാവച്ചിന്തനീയം.

പ്രിയംവദാ: കഥമിവ?

അനസൂയാ: അദ്യ സ രാജർഷിരിഷ്ടിം പരിസമാപ്യർഷിഭിർ–വിസർജിത ആത്മനോ നഗരം പ്രവിശ്യാന്തഃപുരസമാഗത ഇതോഗതം വൃത്താന്തം സ്മരതി വാ ന വേതി.

പ്രിയംവദാ: വിസ്രബ്ധാ ഭവ. ന താദൃശാ ആകൃതിവിശേഷാ ഗുണവിരോധിനോ ഭവന്തി. താത ഇദാനീമിമം വൃത്താന്തം ശ്രുത്വാ ന ജാനേ കിം പ്രതിപത്സ്യത ഇതി.

അനസൂയാ: യഥാഹം പശ്യാമി തഥാ തസ്യാനുമതം ഭവേത്.

പ്രിയംവദാ: കഥമിവ?

അനസൂയാ: ഗുണവതേ കന്യകാ പ്രതിപാദനീയേത്യയം താവത് പ്രഥമഃ സങ്കൽപഃ. തം യദി ദൈവമേവ സമ്പാദയതി നന്വപ്രയാസേന കൃതാർഥോ ഗുരുജനഃ.

പ്രിയംവദാ: (പുഷ്പഭാജനം വിലോക്യ) സഖി! അവചിതാനി ബലികർമ–പര്യാപ്താനി കുസുമാനി.

അനസൂയാ: നനു സഖ്യാഃ ശകുന്തലായാഃ സൗഭാഗ്യദേവതാർചനീയാ.

പ്രിയംവദാ: യുജ്യതേ. (ഇതി തദേവ കർമാരഭതേ)

(നേപഥ്യേ) അയമഹം ഭോഃ!

അനസൂയാ: (കർണം ദത്ത്വാ) സഖി! അതിഥീനാമിവ നിവേദിതം.

പ്രിയംവദാ: നനൂടജസന്നിഹിതാ ശകുന്തലാ.

അനസൂയാ: അദ്യ പുനർഹൃദയേനാസന്നിഹിതാ. അലമേതാവദ്ഭിഃ കുസുമൈഃ. (ഇതി പ്രസ്ഥിതേ)

# നാലാം അങ്കം

(അനന്തരം പൂ പറിച്ചുകൊണ്ട് സഖിമാർ പ്രവേശിക്കുന്നു.)

അനസൂയ: പ്രിയംവദേ, ഗാന്ധർവ്വവിധിപ്രകാരം വേളികഴിഞ്ഞ് ശകുന്തളയ്ക്ക് ഭർത്തൃസംസർഗ്ഗം ലഭിച്ചതിനാൽ എനിക്ക് മനസ്സിനു സമാധാനമായി. എങ്കിലും ഇത്രയും ആലോചിപ്പാനുണ്ട്.

പ്രിയംവദ: എന്താണ്?

അനസൂയ: യാഗകർമ്മം അവസാനിക്കയാൽ മഹർഷിമാരുടെ അനുവാദത്തോടുകൂടി രാജധാനിയിലേക്കു പോയി, അന്തഃപുരത്തിൽ ചെന്നുകൂടിയ രാജാവ് ഇവിടത്തെ വർത്തമാനം വല്ലതും ഓർക്കുന്നുണ്ടോ ഇല്ലയോ എന്നാണ്.

പ്രിയംവദ: വിശ്വസിച്ചിരിക്കൂ. അപ്രകാരമുള്ള മാഹാനുഭാവന്മാർക്കു പ്രകൃതിഗുണം ഇല്ലാതിരിക്കില്ല. ഇനി അച്ഛൻ വന്നു വർത്തമാനം എല്ലാം അറിയുമ്പോൾ എന്താണാവോ ഭാവം?

അനസൂയ: എനിക്കു തോന്നുന്നത് അദ്ദേഹത്തിനു സമ്മതം ആയിരിക്കും എന്നാണ്.

പ്രിയംവദ: അതെങ്ങനെ?

അനസൂയ: കന്യകയെ ഗുണവാനായ വരനു കൊടുക്കണം എന്നാണ് അച്ഛന് മുഖ്യസങ്കല്പം; അത് ഈശ്വരൻതന്നെ നടത്തുകയാണെങ്കിൽ അദ്ദേഹത്തിനു പ്രയാസം കൂടതെതന്നെ കാര്യം സാധിച്ചുവല്ലോ.

പ്രിയംവദ: അതു ശരിയാണ്. (പൂക്കൂടയിൽ നോക്കീട്ട്) തോഴീ, പൂജയ്ക്കു വേണ്ടിടത്തോളം പൂ പറിച്ചുകഴിഞ്ഞു.

അനസൂയ: ശകുന്തളയ്ക്ക് സൗഭാഗ്യദേവതയെ അർച്ചിക്കാനുംകൂടി വേണമല്ലോ.

പ്രിയംവദ: ശരിതന്നെ. (പിന്നെയും പൂ പറിക്കുന്നു.)

(അണിയറയിൽ) ഹേ, ഞാനിതാ വന്നിട്ടുണ്ട്.

അനസൂയ: (ചെവിയോർത്തിട്ട്) അതിഥിയുടെ വിളിപോലെ തോന്നുന്നു.

പ്രിയംവദ: ശകുന്തള പർണ്ണശാലയിൽ ഉണ്ടല്ലോ.

അനസൂയ: ഇപ്പോഴത്തെ മട്ടിന് മനസ്സവിടെ ഉണ്ടയിരിക്കയില്ല. ആട്ടെ, പൂവിപ്പോൾ ഇത്ര മതി. (പുറപ്പെടുന്നു.)

(നേപഥ്യേ) ആഃ അതിഥിപരിഭാവിനി!

**വിചിന്തയന്തീ യമനന്യമാനസാ**
**തപോധനം വേത്സി ന മാമുപസ്ഥിതം**
**സ്മരിഷ്യതി ത്വാം ന സ ബോധിതോ$f$പി സൻ**
**കഥാം പ്രമത്തഃ പ്രഥമം കൃതാമിവ** 1

പ്രിയംവദാ: ഹാ ധിക്! ഹാ ധിക്! അപ്രിയമേവ സംവൃത്തം കസ്മിന്നപി പൂജാർഹേ$f$പരാദ്ധാ ശൂന്യഹൃദയാ ശകുന്തലാ. (പുനർ വിലോക്യ) ന ഖലു യസ്മിൻകസ്മിന്നപി. ഏഷ ദുർവാസാഃ സുലഭ-കോപോ മഹർഷിഃ. തഥാ ശപ്ത്വാ ചടുലോത്ഫുല്ലദുർവാരയാ ഗത്യാ പ്രതിനിവൃത്തഃ. കോ$f$ന്യോ ഹുതവഹാദ്ദഗ്ധും പ്രഭവതി?

അനസൂയാ: ഗച്ഛ! പാദയോഃ പ്രണമ്യ നിവർതയൈനം. യാവദഹ-മർഘോദകമുപകല്പയാമി.

പ്രിയംവദാ: തഥാ.

(ഇതി നിഷ്ക്രാന്താ)

അനസൂയാ: (പദാന്തരേ സ്ഖലിതം നിരൂപ്യ) അഹോ! ആവേഗസ്ഖലിതയാ ഗത്യാ പ്രഭ്രഷ്ടം മമാഗ്രഹസ്താത്പുഷ്പഭാജനം. (ഇതി പുഷ്പോച്ചയം രൂപയതി)

(പ്രവിശ്യ)

പ്രിയംവദാ: സഖി! പ്രകൃതിവക്രഃ സ കസ്യാനുനയം പ്രതി-ഗൃഹ്ണാതി? കിമപി പുനഃ സാനുക്രോശഃ മയാ കൃതഃ.

അനസൂയാ: (സസ്മിതം) തസ്മിൻ ബഹുതരം തദപി കഥയ കഥയ.

പ്രിയംവദാ: യദാനുനീതോ നിവർതിതും നേച്ഛതി തദാ വിജ്ഞാപിതോ മയാ.

അനസൂയാ: കഥമിവ?

പ്രിയംവദാ: ഭഗവൻ ത്വയ് പൂർവഭക്തിം പ്രേക്ഷ്യ അവിജ്ഞാത-തപഃപ്രഭാവസ്യ ദുഹിതൃജനസ്യ ഏകോ$f$പരാധോ മർഷയിതവ്യ ഇതി.

അനസൂയാ: തതസ്തതഃ!

(അണിയറയിൽ) ഏ! അത്രയ്ക്കായോ? അതിഥികളെ നീ അവമാനിച്ചു തുടങ്ങിയോ?

**ധ്യാനിച്ചുംകൊണ്ടവനെയറിയാതൊന്നുമേ സന്തതം നീ**
**മാനിക്കേണ്ടും മുനിയിവിടെ ഞാൻ വന്നതും കാണ്മതില്ല,**
**അന്ധാളിപ്പോൻ താനതു കഥയും വിട്ടുപോകുന്നപോൽ നിൻ**
**ബന്ധം നീ പോയ്പ്പറകിലുമവൻ സർവ്വവും വിസ്മരിക്കും 1**

പ്രിയംവദ: അയ്യോ! കഷ്ടം, കഷ്ടം! അതുതന്നെ വന്നു കലാശിച്ചു; മനോരാജ്യക്കാരിയായ ശകുന്തള ഏതോ ഒരു മാന്യനെ പൂജിക്കാതെ തെറ്റു വരുത്തിവച്ചു. (നോക്കീട്ട്) ഏതോ ഒരാളല്ല; ഇതാ, ആ ശുണ്ഠിക്കാരൻ ദുർവ്വാസാവുമഹർഷി അങ്ങനെ ശപിച്ചിട്ട് ബദ്ധപ്പെട്ടു മടങ്ങുന്നു. അഗ്നിയല്ലാതെ ദഹിപ്പിക്കുമോ?

അനസൂയ: നീ ചെന്ന് കാല്ക്കൽ വീണ് അദ്ദേഹത്തെ തിരിയെ വിളിക്കൂ. ഞാൻ പോയി അതിഥിസത്കാരത്തിനു വേണ്ട ഒരുക്കം ചെയ്യാം.

പ്രിയംവദ: അങ്ങനെതന്നെ. (പോയി.)

അനസൂയ: (ഒന്നു രണ്ടടി നടന്നു കാലിടറീട്ട്) അയ്യോ! പരിഭ്രമിച്ചു കാലിടറീട്ട് എന്റെ കൈയ്യിൽനിന്നു പൂക്കൂട വീണുപോയി. (പൂക്കൾ പെറുക്കുന്നു.)

പ്രിയംവദ: (പ്രവേശിച്ച്) കുടിലസ്വഭാവവനായ അദ്ദേഹം ആരുടെ എങ്കിലും നല്ലവാക്കു കേൾക്കുമോ? അല്പം അദ്ദേഹത്തിന് ഒരലിവ് തോന്നിക്കാനേ എനിക്കു കഴിഞ്ഞുള്ളൂ.

അനസൂയ: അദ്ദേഹത്തിന്റെ അടുക്കൽ ഇത്ര എങ്കിലും സാധിച്ചതു വലിയ കാര്യമായി. പറയൂ.

പ്രിയംവദ: തിരികെ വരാൻ അദ്ദേഹത്തിനു മനസ്സില്ലെന്നു കണ്ടപ്പോൾ ഞാൻ ഉണർത്തിച്ചു, "പരമാർത്ഥം അറിയാത്ത പുത്രിയുടെ ഒരപരാധം പൂർവ്വഭക്തിയോർത്തു ക്ഷമിപ്പാറാകണം" എന്ന്.

അനസൂയ: എന്നിട്ടോ?

പ്രിയംവദാ: തതോ "ന മേ വചനമന്യഥാഭവിതുമർഹതി. കിന്ത്വഭിജ്ഞാനാഭരണദർശനേന ശാപോ നിവർതിഷ്യത" ഇതി മന്ത്രയമാണ ഏവാന്തർഹിതഃ.

അനസൂയാ: ശക്യമിദാനീമാശ്വസിതും. അസ്തി തേന രാജർഷിണാ സംപ്രസ്ഥിതേന സ്വനാമധേയാങ്കിതമംഗുലീയകം സ്മരണീയമിതി സ്വയം പിനദ്ധം. തസ്മിൻ സ്വാധീനോപായാ ശകുന്തലാ ഭവിഷ്യതി.

പ്രിയംവദാ: സഖി! ഏഹി ദേവകാര്യം താവദസ്യാ നിർവർതയാവഃ

(ഇതി പരിക്രാമതഃ)

പ്രിയംവദാ: (വിലോക്യ) അനസൂയേ! പശ്യ താവത് വാമഹസ്തോപഹിതവദനാ*ƒƒ*ലിഖിതേവ പ്രിയസഖീ ഭർതൃഗതയാ ചിന്തയാത്മാനമപി നൈഷാ വിഭാവയതി. കിം പുനരാഗന്തുകം?

അനസൂയാ: പ്രിയംവദേ! ദ്വയോരേവ നൗ മുഖേ ഏഷ വൃത്താന്തസ്തിഷ്ഠതു. രക്ഷിതവ്യാ ഖലു പ്രകൃതിപേലവാ പ്രിയസഖീ.

പ്രിയംവദാ: കോ നാമോഷ്ണോദകേന നവമാലികാം സിഞ്ചതി.

(ഇതി നിഷ്ക്രാന്തേ)

**ഇതി പ്രവേശകഃ**

(തതഃ പ്രവിശതി സുപ്തോത്ഥിതഃ ശിഷ്യഃ)

ശിഷ്യഃ: വേലോപലക്ഷണാർഥമാദിഷ്ടോ*ƒ*സ്മി പ്രവാസാത് പ്രതിനിവൃത്തേന തത്രഭവതാ കാശ്യപേന (പ്രകാശം) നിർഗതസ്താവദവലോകയാമി, കിയദവശിഷ്ടം രജന്യാ ഇതി. (പരിക്രമ്യാവലോക്യ ച) ഹന്ത! പ്രഭാതം തഥാ ഹി –

**യാത്യേകതോ*ƒ*സ്തശിഖരം പതിരോഷധീനാ–**
**മാവിഷ്കൃതാരുണപുരഃസര ഏകതോ*ƒ*ർകഃ**
**തേജോദ്വയസ്യ യുഗപദ്വ്യസനോദയാഭ്യാം**
**ലോകോ നിയമ്യത ഇവാത്മദശാന്തരേഷു** 2

അപി ച

പ്രിയംവദ: പിന്നീട്, "എന്റെ വാക്കു തെറ്റിച്ചുകൂടാ; അഭിജ്ഞാനമായിട്ട് വല്ല ആഭരണവും കാണിച്ചാൽ ശാപം നിവർത്തിക്കും'' എന്നു പിറുപിറുത്തുകൊണ്ട് തന്നെ അദ്ദേഹം അന്തർദ്ധാനം ചെയ്തു.

അനസൂയ: എന്നാൽ, ഇനി ആശ്വാസത്തിനു വക കിട്ടി. ആ രാജർഷി പുറപ്പെടുന്ന സമയം ഓർമ്മയ്ക്കായി തന്റെ പേർ കൊത്തിയിട്ടുള്ള മുദ്രമോതിരം അവളുടെ വിരലിൽ ഇടുവിച്ചിട്ടുണ്ടല്ലോ. അതുകൊണ്ടു ശാപനിവൃത്തിയ്ക്കുള്ള ഉപായം ശകുന്തളയ്ക്കു കൈവശം തന്നെ.

പ്രിയംവദ: വരൂ; നമുക്കു ചെന്നു തേവാരം നടത്തിയ്ക്കാം.

(രണ്ടുപേരും ചുറ്റി നടക്കുന്നു)

(നോക്കീട്ട്) അനസൂയേ, നോക്കൂ, ഇതാ, ശകുന്തള ഇടത്തു കൈയിൽ താടിയും താങ്ങി ഭർത്താവിനെ വിചാരിച്ചുകൊണ്ട് ചിത്രം പോലെ ഇരിക്കുന്നു. ഇവൾ തന്നെക്കൂടി അറിയുന്നില്ല. പിന്നെയാണോ അഥിതിയെ?

അനസൂയ: പ്രിയംവദേ, ഈ സംഗതി നമ്മുടെ രണ്ടാളുടെ ഉള്ളിൽ ഇരുന്നാൽ മതി; മൃദുസ്വഭാവയായ പ്രിയസഖിയെ രക്ഷിക്കണമല്ലോ.

പ്രിയംവദ: ആരാണ് മുല്ലയ്ക്കു കാഞ്ഞ വെള്ളമൊഴിക്കാൻ പോകു ന്നത്? (രണ്ടുപേരും പോയി)

**അങ്കാരംഭം**

(അനന്തരം ഉറങ്ങി എഴുന്നേറ്റ ഭാവത്തിൽ കണ്വശിഷ്യൻ പ്രവേശിക്കുന്നു.)

ശിഷ്യൻ: തീർത്ഥവാസം കഴിഞ്ഞു തിരികെ വന്നിരിക്കുന്ന കാശ്യപ ഭഗവാൻ എന്നെ നേരം നോക്കി വരുവാൻ ആജ്ഞാപിച്ചിരിക്കുന്നു. വെളിയിൽച്ചെന്നു പുലരാൻ എത്രയുണ്ടന്നു നോക്കാം. (ചുറ്റി നടന്നു നോക്കീട്ട്) ഓഹോ! പ്രകാശമായി.

**പറ്റുന്നിതസ്തഗിരിമേലൊരിടത്തുചന്ദ്രൻ;**
**മറ്റെപ്പുറത്തരുണനൊത്തിനനെത്തിടുന്നു;**
**തേജോദ്വയത്തിനൊരുമിച്ചുദയക്ഷയങ്ങ**
**ളിജ്ജീവികൾക്കൊരു നിദർശനമെന്നു തോന്നും.** 2

എന്നു തന്നെയുമല്ല

**അന്തർഹിതേ ശശിനി സൈവ കുമുദ്വതീ മേ**
**ദൃഷ്ടിം ന നന്ദയതി സംസ്മരണീയശോഭാ**
**ഇഷ്ടപ്രവാസജനിതാന്യബലാജനസ്യ**
**ദുഃഖാനി നൂനമതിമാത്രസുദുഃസഹാനി** 3

(പ്രവിശ്യ പടാക്ഷേപേണ)

അനസൂയാ: ഏവം ച നാമ, വിഷയപരാങ്മുഖസ്യാപി ജനസ്യൈ. ഏതന്ന വിദിതം തഥാപി തേന രാജ്ഞാ, ശകുന്തലായാമനാര്യമാചരിതം.

ശിഷ്യഃ: യാവദുപസ്ഥിതാം ഹോമവേലാം ഗുരവേ നിവേദയാമി.

(നിഷ്ക്രാന്തഃ)

അനസൂയാ: പ്രതിബുദ്ധാപി കിം കരിഷ്യാമി? ഉചിതേഷ്വപി കരണീയേഷു ഹസ്തപാദം ന പ്രസരതി. സകാമ ഇദാനീം കാമോ ഭവതു. യേനാസത്യസന്ധേ ജനേ ശുദ്ധഹൃദയാ സഖീ പദം കാരിതാ. അഥവാ ദുർവാസസഃ കോപ ഏഷ വികരോതി. അന്യഥാ കഥം സ രാജർഷിസ്താദൃശം നിർമന്ത്ര്യ ഏതാവതഃ കാലസ്യ ലേഖമാത്രമപി ന വിസൃജേത്? തസ്മാദിതോƒഭിജ്ഞാനമംഗുലീയകമസ്മൈ വിസൃജാമഃ. ദുഃഖശീലേ തപസ്വിജനേ കോƒഭ്യർഥ്യതേ. നനു സഖീഗാമീ ദോഷ ഇതി വ്യവസിതാപി ന പാരയാമി പ്രവാസപ്രതിനിവൃത്തസ്യ താതകാശ്യപസ്യ ദുഷ്യന്തപരിണീതാമാപന്നസത്ത്വാം ശകുന്തലാം നിവേദയിതും. ഇത്ഥം ഗതേ കിം നു ഖലു കരണീയം?

(പ്രവിശ്യ)

പ്രിയംവദാ: (സഹർഷം) സഖി! ത്വരതാം ത്വരതാം. ശകുന്തലായാഃ പ്രസ്ഥാനകൗതുകം നിവർതയിതും.

അനസൂയാ: സഖി! കഥമേതത്?

പ്രിയംവദാ: ശൃണു. ഇദാനീം സുഖശയിതപൃച്ഛികാ ശകുന്തലാ–സകാശം ഗതാസ്മി.

അനസൂയാ: തതസ്തതഃ?

**നന്ദിച്ചിരുന്നൊരു കുമുദ്വതി കാന്തി മങ്ങി**
**മന്ദിച്ചു തേ ശിശിരരശ്മി മറഞ്ഞനേരം**
**ഇഷ്ടപ്രവാസമതിനാലുളവാമവസ്ഥ**
**കഷ്ടം! തുലോമബലമാർക്കൊരു തർക്കമില്ല.** 3

(തിര മാറ്റാതെകണ്ടുതന്നെ അനസൂയ ബദ്ധപ്പെട്ടു പ്രവേശിക്കുന്നു.)

അനസൂയ: ശരി അങ്ങനെതന്നെ. ഈയുള്ളവർക്കു ലൗകികവിഷയങ്ങളിൽ പ്രവേശമില്ലാത്തതുകൊണ്ട് ഈ വക സംഗതികളിൽ പരിജ്ഞാനം ഇല്ല; എങ്കിലും ഇത്ര ഒക്കെ എനിക്കും അറിയാം. ആ രാജാവ് ശകുന്തളയുടെ നേരെ കാണിച്ചതു മര്യാദയായില്ല.

ശിഷ്യൻ: ഞാൻ ചെന്നു നേരം പ്രഭാതമായി എന്നു ഗുരുവിനോട് അറിയിക്കട്ടെ. (പോയി)

അനസൂയ: ഞാൻ ഇപ്പോൾ ഉണർന്നെഴുന്നേറ്റിരിക്കുന്നു; അതുകൊണ്ട് എന്താണു ഫലം? പതിവുള്ള ജോലികൾക്കുകൂടി എനിയ്ക്കു കൈകാലുകൾ പൊങ്ങുന്നില്ല. ആകെക്കൂടി കാമൻ ഇപ്പോൾ തൃപ്തിപ്പെട്ടു കൊള്ളട്ടെ; ആ നേരുകെട്ട രാജാവുമായി ശുദ്ധാത്മാവായ പ്രിയസഖിയെ ഇങ്ങനെകൊണ്ടുചെന്നു ഇടപെടുത്തിയല്ലോ; അഥവാ, ദുർവാസാവിന്റെ ശാപം കേറി മൂർച്ഛിച്ചതായിരിക്കണം. അല്ലെങ്കിൽ ആ രാജർഷി അന്ന് അത്രത്തോളമൊക്കെ സംസാരിച്ചിട്ട് പോയതിൽപ്പിന്നെ ഇതുവരെ ആയി ഒരെഴുത്തുപോലും അയക്കാതിരിക്കുമോ? (ആലോചിച്ചിട്ട്) ഓർമ്മപ്പെടുത്താനുള്ള മോതിരം അങ്ങോട്ട് അയച്ചുകൊടുത്താലോ? എന്നാൽ, അതിനു വിരസരായ താപസപ്പരിഷയിൽ ആരോടാണു പോയിവരാന-പേക്ഷിക്കുക. സഖിയുടെ പേരിൽ ദോഷമില്ലാത്തതുകൊണ്ട് തുനിഞ്ഞു ചെന്നു താതകാശ്യപനെത്തന്നെ വിവരം ഗ്രഹിപ്പിച്ചുകളയാമെന്നു വച്ചാൽ രാജാവ് ശകുന്തളയെ വിവാഹം ചെയ്തതും ശകുന്തള ഗർഭം ധരിച്ചതും എല്ലാം ഉണർത്തിക്കാൻ എനിക്കു ധൈര്യം വരുന്നില്ല. അദ്ദേഹം തീർത്ഥവാസം കഴിഞ്ഞു ഇപ്പോൾ മടങ്ങി എത്തിയതേയുള്ളു താനും. ഇങ്ങനെ ഒക്കെ ഇരിക്കുന്നിടത്തു എന്തു ചെയ്യേണ്ടൂ?

പ്രിയംവദ: (പ്രവേശിച്ചിട്ടു സന്തോഷത്തോടു കൂടി) സഖീ, വരൂ!വരൂ! വേഗമാകട്ടെ; ശകുന്തളയെ ഭർത്തൃഗൃഹത്തിലേയ്ക്കു യാത്രയയക്കാൻ പോകാം.

അനസൂയ: ഇ! ഇതെങ്ങനെ?

പ്രിയംവദ: കേട്ടുകൊള്ളൂ! ഞാൻ ഇപ്പോൾ സുശയനം ചോദിക്കാൻ ശകുന്തളയുടെ അടുക്കൽ പോയിരുന്നു.

അനസൂയ: എന്നിട്ടോ?

പ്രിയംവദാ: താവദേനാം ലജ്ജാവനതമുഖീം പരിഷ്വജ്യ താത–കാശ്യപേനൈവമഭിനന്ദിതം– "ദിഷ്ട്യാ ധൂമാവരുദ്ധദൃഷ്ടേരപി യജമാനസ്യ പാവക ഏവാഹുതിഃ നിപതിതാ. വത്സേ! സുശിഷ്യപരിദത്താ ഇവ വിദ്യാ അശോചനീയാസി സംവൃത്താ. അദ്യൈവ ഋഷിരക്ഷിതാം ത്വാം ഭർതുഃ സകാശം വിസർജയാമി" ഇതി.

അനസൂയാ: അഥ കേന ആഖ്യാതോƒയം താതകാശ്യപസ്യ വൃത്താന്തഃ?

പ്രിയംവദാ: അഗ്നിശരണം പ്രവിഷ്ടസ്യ ശരീരം വിനാ ഛന്ദോവത്യാ വാചാ.

അനസൂയാ: (സവിസ്മയം) കഥമിവ?

പ്രിയംവദാ: (സംസ്കൃതമാശ്രിത്യ)

**ദുഷ്യന്തേനാഹിതം തേജോ ദധാനാം ഭൂതയേ ഭുവഃ**
**അവേഹി തനയാം ബ്രഹ്മന്നഗ്നിഗർഭാം ശമീമിവ** 4

അനസൂയാ: (പ്രിയംവദാമാശ്ലിഷ്യ) സഖി! പ്രിയം മേ. കിം ത്വദ്യൈവ ശകുന്തലാ നീയത ഇത്യുത്കണ്ഠാസാധാരണം പരിതോഷമനുഭവാമി.

പ്രിയംവദാ: സഖി! ആവാം താവദുത്കണ്ഠാം വിനോദയിഷ്യാവഃ സാ തപസ്വിനീ നിർവൃതാ ഭവതു.

അനസൂയാ: സഖി! ഏതസ്മിംശ്ചൂതശാഖാവലംബിതേ നാലികേര സമുദ്ഗക ഏതന്നിമിത്തമേവ കാലാന്തരക്ഷമാ നിക്ഷിപ്താ മയാ കേസരമാലികാ. താം ത്വം ഹസ്തസന്നിഹിതാം കുരു. യാവദഹമസ്യാ ഗോരോചനാ തീർഥമൃത്തികാ ദൂർവാകിസലയാനീതി മംഗലസമാലംഭ–നാനി വിരചയാമി.

പ്രിയംവദാ: തഥാ ക്രിയതാം.

(അനസൂയാ നിഷ്ക്രാന്താ. പ്രിയംവദാ നാട്യേന സുമനസോ ഗൃഹ്ണാതി)

(നേപഥ്യേ) ക്വ തേ ശാർങ്ഗരവമിശ്രാഃ?

പ്രിയംവദാ: (കർണം ദത്ത്വാ) അനസൂയേ! ത്വരതാം ത്വരതാം. ഏതേ ഖലു ഹസ്തിനാപുരഗാമിന ഋഷയഃ ശബ്ദായ്യന്തേ.

പ്രിയംവദ: അപ്പോൾ ലജ്ജിച്ചു തലതാഴ്ത്തി നിന്നിരുന്ന അവളെ താതകാശ്യപൻ സ്വയം ആലിംഗനം ചെയ്തു ഇങ്ങനെ അഭിനന്ദിച്ചു: "പുകകൊണ്ടു കണ്ണു മറഞ്ഞിരുന്നു എങ്കിലും ഹോതാവ് ഹോമിച്ചതു ഭാഗ്യവശാൽ അഗ്നിയിൽത്തന്നെ പതിച്ചു. കുഞ്ഞേ, നല്ല ശിഷ്യനു കൊടുത്ത വിദ്യയെപ്പറ്റി എന്നപോലെ നിന്നെപ്പറ്റി ഇനി എനിയ്ക്കു വിചാരപ്പെടാനില്ല. ഇന്നു തന്നെ നിന്നെ ഋഷികളെകൂട്ടി ഭർത്തൃഗൃഹ–ത്തിലേക്കയച്ചേക്കാം' എന്ന്.

അനസൂയ: വർത്തമാനം എല്ലാം അച്ഛനോടാരാണു പറഞ്ഞത്?

പ്രിയംവദ: അഗ്നിഹോത്രഗൃഹത്തിൽ പ്രവേശിച്ചപ്പോൾ ശ്ലോകരൂപ മായ ഒരശരീരിവാക്കാണ്.

അനസൂയ: (ആശ്ചര്യത്തോടെ) എന്താണത്? പറയൂ!

പ്രിയംവദ: **അന്തർദ്ദുഷന്തവീര്യത്തെയേന്തുന്നൂ നിന്റെ പുത്രിയാൾ**
**ഹന്ത! ഭൂമിക്കു ഭ്ഭൂതിക്കായ്; ച്ചെന്തീയെശ്ശമിയെന്നപോൽ** **4**

അനസൂയ: (പ്രിയംവദയെ ആലിംഗനം ചെയ്തിട്ട്) സഖീ, വളരെ സന്തോഷം. എന്നാൽ, ശകുന്തളയെ ഇന്നുതന്നെ അയക്കുന്നല്ലോ എന്നു കുണ്ഠിതവുമുണ്ട്.

പ്രിയംവദ: സഖീ, നമുക്ക് കുണ്ഠിതം എങ്ങനെയും പോക്കാം. ആ പാവത്തിനു സുഖക്കേടൊഴിയട്ടെ.

അനസൂയ: എന്നാൽ, ഈ മാങ്കൊമ്പിൽ തൂക്കിയിരിക്കുന്ന ചിരട്ട ക്കുടുക്കയിൽ, ഞാൻ ഇതിലേയ്ക്കുവേണ്ടിത്തന്നെ കുറെക്കാലത്തേയ്ക്കു നിൽക്കുന്നതാണല്ലോ എന്നു കരുതി സൂക്ഷിച്ചിട്ടുള്ള ഇലഞ്ഞിമാല എടുത്തു കൈയിൽ വച്ചു കൊള്ളു. ഞാൻ പോയി ഗോരോചന, തീർത്ഥത്തിലെ മണ്ണു, കറുകനാമ്പ് ഇതെല്ലാം ചേർത്തു മംഗളക്കുറി–ക്കൂട്ടുണ്ടാക്കാം.

പ്രിയംവദ: അങ്ങനെ ആകട്ടെ.

(അനസൂയ പോയി. പ്രിയംവദ കടുക്കയിൽനിന്നും മാലയെടുക്കുന്നു.)

(അണിയറയിൽ) ഗൗതമി, ശകുന്തളയെ കൂട്ടികൊണ്ടുപോകുന്നതിനു ശാർങ്ഗരവൻ മുതൽപേരോട് ഒരുങ്ങിക്കൊള്ളാൻ പറയൂ!

പ്രിയംവദ: (ചെവിയോർത്തിട്ട്) അനസൂയേ വേഗത്തിലാകട്ടെ; ഹസ്തിന പുരത്തെയ്ക്കു പോകനുള്ള ഋഷികളെ ഇതാ വിളിക്കുന്നു.

(പ്രവിശ്യ സമാലംഭനഹസ്താ)

അനസൂയാ: സഖി! ഏഹി. ഗച്ഛാവഃ.

(ഇതി പരിക്രാമതഃ)

പ്രിയംവദാ: (വിലോക്യ) ഏഷാ സൂര്യോദയ ഏവ ശിഖാമഗ്നാ പ്രതീഷ്ട നീവാരസ്വസ്തിവാചനകഥാഭിസ്താപസീഭിരഭിനന്ദ്യമാനാ ശകുന്തലാ തിഷ്ഠതി. ഉപസർപാവ ഏനാം.

(ഇത്യുപസർപതഃ)

(തതഃ പ്രവിശതി യഥോദ്ദിഷ്ടവ്യാപാരാ ആസനസ്ഥാ ശകുന്തലാ)

താപസീനാമന്യതമാ: (ശകുന്തലാം പ്രതി) ജാതേ! ഭർതൃബഹുമാന–സൂചകം മഹാദേവീശബ്ദം ലഭസ്വ.

ദ്വിതീയാ: വത്സേ! വീരപ്രസവിനീ ഭവ.

തൃതീയാ: വത്സേ! ഭർതുർബഹുമതാ ഭവ.

(ഇത്യാശിഷോ ദത്ത്വാ ഗൗതമീവർജം നിഷ്ക്രാന്താഃ)

സഖ്യൗ: (ഉപസൃത്യ) സഖി! സുഖമജ്ജനം തേ ഭവതു.

ശകുന്തലാ: സ്വാഗതം മേ സഖ്യോഃ. ഇതോ നിഷീദതം.

ഉഭേ: (മംഗലപാത്രാണ്യാദായ ഉപവിശ്യ) ഹലാ ശകുന്തളേ! സജ്ജാ ഭവ. യാവത്തവാവാം മംഗലസമാലംഭനാനി വിരചയാവഃ.

ശകുന്തലാ: ഉചിതമപി ബഹുമന്തവ്യം. ദുർലഭമിദാനീം മേ സഖീ മണ്ഡനം ഭവിഷ്യതി.

(ഇതി ബാഷ്പം വിസൃജതി)

ഉഭേ: സഖി! ഉചിതം ന തേ മംഗലകാലേ രോദിതും.

(ഇത്യശ്രൂണി പ്രമൃജ്യ നാട്യേന പ്രസാധയതഃ)

പ്രിയംവദാ: ആഭരണോചിതം രൂപമാശ്രമസുലഭൈഃ പ്രസാധനൈർ–വിപ്രതികിയതേ.

(പ്രവിശ്യോപായനഹസ്താവൃഷികുമാരകൗ)

ഉഭൗ: ഇദമലങ്കാരജാതം. അലങ്ക്രിയതാമത്രഭവതീ.

**അനസൂയ:** (കുറിക്കൂട്ടോടുകൂടി പ്രവേശിച്ചിട്ട്) സഖീ, വരൂ, പോകാം.

(ചുറ്റി നടക്കുന്നു)

**പ്രിയംവദ:** (നോക്കിയിട്ട്) ഇതാ, സൂര്യോദയത്തിൽ തന്നെ മുങ്ങിക്കുളി കഴിഞ്ഞിരിക്കുന്ന ശകുന്തളയെ താപസിമാർ തലയിൽ അരിയിട്ട് അനുഗ്രഹിക്കുന്നു. അങ്ങോട്ടു ചെല്ലാം. (അടുത്തു ചെല്ലുന്നു.)

(അനന്തരം മുഞ്ചൊന്നമട്ടിൽ പീഠത്തിൽ ഇരുന്നുകൊണ്ട് ശകുന്തളയും അനുഗ്രഹിച്ചു കൊണ്ട് താപസിമാരും പ്രവേശിക്കുന്നു.)

**താപസിമാരിൽ ഒരുത്തി:** കുഞ്ഞേ, നിനക്കു ഭർത്താവിന്റെ ബഹുമാനം സൂചിപ്പിക്കുന്ന പട്ടമഹിഷീസ്ഥാനം ലഭിക്കട്ടെ!

**പിന്നെ ഒരുത്തി:** കുട്ടീ നിനക്കു വീരനായ പുത്രൻ ജനിക്കട്ടെ!

**വേറെ ഒരുത്തി:** പൈതലെ, ഭർത്താവ് നിന്നെ ആദരിക്കട്ടെ!

(ആശീർവാദം ചെയ്തിട്ട് ഗൗതമിയൊഴികയുള്ള താപസിമാർ പോയി.)

**സഖിമാർ:** (അടുത്തുചെന്നു) തോഴീ, നിനക്കു മങ്ഗളം ഭവിക്കട്ടെ.!

**ശകുന്തള:** നിങ്ങൾക്കു സ്വാഗതം, ഇതാ, ഇവിടെ ഇരിക്കിൻ.

**സഖിമാർ:** (മങ്ഗളോപകരണങ്ങൾ എടുത്തുകൊണ്ടിരുന്നിട്ട്) സഖീ, ഞങ്ങൾ നിന്നെ കുറിയിടുവിക്കട്ടെ; ശരിയായിരിക്കൂ!

**ശകുന്തള:** ഇതു പതിവുള്ളതാണങ്കിലും ഇപ്പോൾ ബഹുമാനിക്കേണ്ടതായിരിക്കുന്നു; സഖിമാർ എന്നെ ചമയിക്കുക എന്നത് ഇനി ദുർല്ലഭമാണല്ലൊ. (കണ്ണുനീർ തൂകുന്നു)

**സഖിമാർ:** തോഴി, ശുഭാവസരത്തിൽ കരയുന്നതു ശരിയല്ല. (കണ്ണുനീരു തുടച്ചിട്ടു ചമയിക്കുന്നു.)

**പ്രിയംവദ:** ആഭരണങ്ങൾ അണിയേണ്ടുന്ന ശരീരത്തിനു ആശ്രമ ത്തിലെ അലങ്കാരസാധനങ്ങൾ ഒരു അവമാനനയാണ്.

**മുനികുമാരന്മാർ:** (ആഭരണങ്ങൾ എടുത്തുകൊണ്ടു പ്രവേശിച്ചിട്ട്) ഇതാ, ആഭരണങ്ങൾ, ആര്യയെ ചമയിക്കാം. (എല്ലാവരും നോക്കി വിസ്മയിക്കുന്നു.)

(സർവാ വിലോക്യ വിസ്മിതാഃ)

ഗൗതമീ: വത്സ നാരദ! കുത ഏതത്?

പ്രഥമഃ: താതകാശ്യപപ്രഭാവാത്.

ഗൗതമീ: കിം മാനസീ സിദ്ധിഃ?

ദ്വിതീയഃ: ന ഖലു. ശ്രൂയതാം. തത്രഭവതാ വയമാജ്ഞപ്താഃ ശകുന്തലാഹേതോർവനസ്പതിഭ്യഃ കുസുമാന്യാഹരതേതി.

തത ഇദാനീം –

**ക്ഷൗമം കേനചിദിന്ദുപാണ്ഡു തരുണാ മാംഗല്യമാവിഷ്കൃതം**
**നിഷ്ഠ്യൂതശ്ചരണോപഭോഗസുലഭോ ലാക്ഷാരസഃ കേനചിത്**
**അന്യേഭ്യോ വനദേവതാകരതലൈരാപർവഭാഗോത്ഥിതൈർ**
**ദത്താന്യാഭരണാനി തത്കിസലയോദ്ഭേദപ്രതിദ്വന്ദ്വിഭിഃ** 5

പ്രിയംവദാ: (ശകുന്തലാം വിലോക്യ) ഹലാ അനയാഭ്യുപപത്ത്യാ സൂചിതാ തേ ഭർതുർഗേഹേƒനുഭവിതവ്യാ രാജലക്ഷ്മീഃ.

(ശകുന്തലാ വ്രീഡാം രൂപയതി)

പ്രഥമഃ: ഗൗതമ! ഏഹ്യേഹി. അഭിഷേകോത്തീർണായ കാശ്യപായ വനസ്പതിസേവാം നിവേദയാവഃ.

ദ്വിതീയഃ: തഥാ. (ഇതി നിഷ്ക്രാന്തൗ)

സഖ്യൗ: അയേ അനുപയുക്തഭൂഷണോƒയം ജനഃ ചിത്രകർമ പരിചയേന തേ അംഗേഷു ആഭരണവിനിയോഗം കരോതി.

ശകുന്തലാ: ജാനേ വാം നൈപുണം.

(ഉഭേ നാട്യേനാലങ്കുരുതഃ) (തതഃ പ്രവിശതി സ്നാനോത്തീർണഃ കാശ്യപഃ)

കാശ്യപഃ:

**യാസ്യത്യദ്യ ശകുന്തലേതി ഹൃദയം സംസ്പൃഷ്ടമുത്കണ്ഠയാ**
**കണ്ഠഃ സ്തംഭിതബാഷ്പവൃത്തികലുഷശ്ചിന്താജഡം ദർശനം**
**വൈക്ലബ്യം മമ താവദീദൃശമിദം സ്നേഹാദരണ്യൗകസഃ**
**പീഡ്യന്തേ ഗൃഹിണഃ കഥം നു തനയാവിശ്ലേഷദുഃഖൈർനവൈഃ 6**

(ഇതി പരിക്രാമതി)

ഗൗതമി: വത്സ നാരദ, ഇതെല്ലാം എവിടെനിന്നാണ്?

ഒന്നാമൻ: താതകാശ്യപന്റെ പ്രഭാവം കൊണ്ടുണ്ടായതാണ്.

ഗൗതമി: സങ്കൽപ്പശക്തികൊണ്ടു സൃഷ്ടിച്ചതാണോ?

രണ്ടാമൻ: അല്ല; കേട്ടാലും! ശകുന്തളക്കുവേണ്ടി വൃക്ഷങ്ങളിൽച്ചെന്നു പൂ പറിക്കാൻ താതകാശ്യപൻ ഞങ്ങളോടാജ്ഞാപിച്ചു. ഞങ്ങൾ ചെന്ന ഉടനെ,

**ചുറ്റാനുള്ളടയാടയൊന്നൊരുമരം തന്നൂ ശശാങ്കോജ്ജ്വലം**
**മറ്റൊന്നപ്പോഴുതിൽ ചൊരിഞ്ഞു ചരണച്ചെഞ്ചൊറു ചാർത്തീടുവാൻ;**
**ശിഷ്ടം വൃക്ഷഗണങ്ങൾ നൽത്തളിരുപോൽ ശാഖാഗ്രദൃഷ്ടങ്ങളാം**
**കാട്ടിൻ ദേവതമാർ കരങ്ങൾ വഴിയായർപ്പിച്ചു ഭൂഷാഗണം** 5

പ്രിയംവദ: (ശകുന്തളയെ നോക്കീട്ട്) വനദേവതമാരുടെ ഈ അനുഗ്രഹം നിനക്കു ഭർത്തൃഗൃഹത്തിൽ അനുഭവിക്കാനിരിക്കുന്ന രാജലക്ഷ്മിയുടെ ഒരു സൂചനയാണ്.

(ശകുന്തള ലജ്ജിക്കുന്നു.)

ഒന്നാമൻ: ഗൗതമാ, വരൂ! വരൂ! താതകശ്യപൻ കുളികഴിഞ്ഞു വന്നലുടൻ വൃക്ഷങ്ങൾ ഉപകാരം ചെയ്ത വിവരം ചെന്നു പറയാം.

രണ്ടാമൻ: അങ്ങിനെ തന്നെ. (രണ്ടുപേരും പോയി.)

സഖിമാർ: ഈയുള്ളവർ ആഭരണങ്ങൾകൊണ്ട് കൈകാര്യം ചെയ്തിട്ടില്ല. ചിത്രങ്ങളിൽ കണ്ടിട്ടുള്ള പരിചയം കൊണ്ടു നിന്നെ അണിയിക്കുന്നതാണേ! (സഖിമാർ ചമയിക്കുന്നു.)

ശകുന്തള: നിങ്ങളുടെ സാമർത്ഥ്യം എനിക്കറിയാം.

(അനന്തരം കുളികഴിഞ്ഞു കാശ്യപൻ പ്രവേശിക്കുന്നു.)

കാശ്യപൻ:

**പോകുന്നുണ്ടിതുനാൾ ശകുന്തള പിരിഞ്ഞെന്നോർത്തു ഹൃത്തുത്സുകം;**
**തൂകാഞ്ഞശ്രുഗളോദരം കലുഷിതം; ഭാവം ജഡം ചിന്തയാൽ**
**കാട്ടിൽപാർക്കുമെനിക്കുമിത്ര കഠിനം സ്നേഹോദിതം കുണ്ഠിതം,**
**നാട്ടിൽപ്പെട്ട ഗൃഹസ്ഥനെത്രയുളവാം പുത്രീവിയോഗവ്യഥ!** 6

(ചുറ്റിനടക്കുന്നു)

സഖ്യൗ: ഹലാ ശകുന്തലേ! അവസിതമണ്ഡനാസി പരിധത്സ്വ സാമ്പ്രതം ക്ഷൗമയുഗലം.

(ശകുന്തലോത്ഥായ പരിധത്തേ)

ഗൗതമീ: ജാതേ! ഏഷ തേ ആനന്ദസ്യന്ദിനാ ചക്ഷുഷാ പരിഷ്വജമാന ഇവ ഗുരുരുപസ്ഥിതഃ. ആചാരം താവത് പ്രതിപദ്യസ്വ.

ശകുന്തലാ: (സവ്രീഡം) താത! വന്ദേ.

കാശ്യപഃ: വത്സേ!

**യയാതേരിവ ശർമിഷ്ഠാ ഭർതുർബഹുമതാ ഭവ**
**സുതം ത്വമപി സമ്രാജം സേവ പൂരുമവാപ്സ്യസി** 7

ഗൗതമീ: ഭഗവാൻ! വരഃ ഖല്വേഷഃ. നാശീഃ.

കാശ്യപഃ: വത്സേ! ഇതഃ സദ്യോ ഹുതാനഗ്നീൻ പ്രദക്ഷിണീകുരുഷ്വ.

(സർവേ പരിക്രാമന്തി)

കാശ്യപഃ:

**അമീ വേദീം പരിതഃ ക?പ്തധിഷ്ണ്യാഃ**
**സമിദ്വന്തഃ പ്രാന്തസംസ്തീർണദർഭാഃ**
**അപഘ്നന്തോ ദുരിതം ഹവ്യഗന്ധൈർ-**
**വൈതാനാസ്ത്വാം വഹ്നയഃ പാവയന്തു** 8

പ്രതിഷ്ഠസ്വേദാനീം. (സദൃഷ്ടിക്ഷേപം) ക്വ തേ ശാർങ്ഗരവമിശ്രാഃ?

ശിഷ്യഃ: (പ്രവിശ്യ) ഭഗവൻ! ഇമേ സ്മഃ.

കാശ്യപഃ: ഭഗിന്യാസ്തേ മാർഗമാദേശയ.

ശാർങ്ഗരവ: ഇത ഇതോ ഭവതീ.

(സർവേ പരിക്രാമന്തി)

കാശ്യപഃ: ഹംഹോ! സന്നിഹിതാസ്തപോവനതരവഃ!

**പാതും ന പ്രഥമം വ്യവസ്യതി ജലം യുഷ്മാസ്വപീതേഷു യാ**
**നാദത്തേ പ്രിയമണ്ഡനാപി ഭവതാം സ്നേഹേന യാ പല്ലവം**
**ആദ്യേ വഃ കുസുമപ്രസൂതിസമയേ യസ്യാ ഭവത്യുത്സവഃ**
**സേയം യാതി ശകുന്തലാ പതിഗൃഹം സർവൈരനുജ്ഞായതാം 9**

സഖിമാർ: സഖീ ശകുന്തളെ! ഞങ്ങൾ അണിയിച്ചു കഴിഞ്ഞു. ഇനി ഈ വെൺപട്ടു രണ്ടും ധരിക്കണം.

(ശകുന്തള എഴുന്നേറ്റു മാറിനിന്നു വസ്ത്രം ധരിക്കുന്നു,)

ഗൗതമി: കുഞ്ഞേ, ഇതാ ആനന്ദം പ്രവഹിക്കുന്ന കണ്ണുകൊണ്ടുതന്നെ നിന്നെ ആലിംഗനംചെയ്തുകൊണ്ട് അച്ഛൻ വന്നിരിക്കുന്നു. ചെന്നു വന്ദിക്കൂ.

ശകുന്തള: (ലജ്ജയോടുകൂടി) അച്ഛാ, ഞാനിതാ വന്ദിക്കുന്നു.

**കാശ്യപൻ:**

**സമ്മതയാക പതിക്കായ് ശർമ്മിഷ്ഠ യയാതിഭൂപനെന്നവിധം;**
**പുത്രനുളവാം നിനക്കും പൂരുവവൾക്കെന്നപോലെ സാമ്രാട്ടായ് 7**

ഗൗതമി: ഭഗവാനെ, ഇതൊരാശിസ്സല്ല, വരം തന്നെയാണ്.

**കാശ്യപൻ:** കുഞ്ഞേ! ഇതാ, ഇങ്ങോട്ടുവന്ന് ഇപ്പോൾത്തന്നെ ഹോമം കഴിഞ്ഞിരിക്കുന്ന അഗ്നികളെ പ്രദിക്ഷിണം ചെയ്യൂ.

(എല്ലാവരും ചുറ്റി നടക്കുന്നു)

**സമിത്തേറ്റും ദർഭപൂണ്ടും ചുഴന്നീ ഹോമസ്ഥാനം പുക്കഴും പാവകന്മാർ**
**ഹവിർഗ്ഗന്ധംകൊണ്ട് പാപങ്ങൾ പോക്കിപ്പവിത്രശ്രീ നിങ്കലർപ്പിച്ചിടട്ടെ 8**

ഇനി പുറപ്പെടാം. (ചുറ്റിനോക്കീട്ട്) ശാർങ്ഗരവൻ മുതൽപേർ എവിടെ?

ശിഷ്യന്മാർ: (പ്രവേശിച്ചിട്ട്) ഭഗവൻ, ഞങ്ങൾ ഇതാ തയ്യാറായി.

**കാശ്യപൻ:** ശാർങ്ഗരവ, നിന്റെ അനുജത്തിക്കു വഴികാട്ടൂ!

ശാർങ്ഗരവൻ: ഇതാ ഇങ്ങനെ വരാം.

(എല്ലാവരും ചുറ്റി നടക്കുന്നു.)

**കാശ്യപൻ:** അല്ലേ, വനദേവതമാരുടെ അധിവാസം ഉള്ള തപോവന വൃക്ഷങ്ങളെ!

**താനേ തൊണ്ട നനയ്ക്കയില്ലെവൾ നനച്ചീടാതെയീ നിങ്ങളെ**
**ത്താവും കൗതുകമെങ്കിലും കരുണയാൽ പൊട്ടിച്ചിടാ പല്ലവം;**
**പൂരിക്കുന്നിതെവൾക്കു നിങ്ങൾ പുതുതായ് പൂക്കുന്ന നാളുത്സവം;**
**പൂകുന്നൂ പതിഗേഹമായിവളിതാ! നൽകീടുവിൻ സമ്മതം! 9**

(കോകിലരവം സൂചയിത്വാ)

**അനുമതഗമനാ ശകുന്തലാ തരുഭിരിയം വനവാസബന്ധുഭിഃ**
**പരിഭൃതവിരുതം കലം യഥാ പ്രതിവചനീകൃതമേഭിരീദൃശം 10**

(ആകാശേ)

**രമ്യാന്തരഃ കമലിനീഹരിതൈഃ സരോഭി–**
**ശ്ഛായാദ്രുമൈർനിയമിതാർകമരീചിതാപഃ**
**ഭൂയാത്കുശേശയരജോമൃദുരേണുരസ്യാഃ**
**ശാന്താനുകൂലപവനശ്ച ശിവശ്ച പന്ഥാഃ 11**

(സർവേ സവിസ്മയമാകർണയന്തി)

ഗൗതമീ: പുത്രി! ജ്ഞാതിജനസ്നിഗ്ധാഭിരനുജ്ഞാതഗമനാസി തപോവനദേവതാഭിഃ. പ്രണമ ഭഗവതീനാം.

ശകുന്തലാ: (സപ്രണാമം പരിക്രമ്യ ജനാന്തികം) ഹലാ പ്രിയംവദേ! ആര്യപുത്രദർശനോത്സുകായാ അപ്യാശ്രമപദം പരിത്യജന്ത്യാ ദുഃഖേന മേ ചരണൗ പുരതോമുഖൗ വർതേതേ.

പ്രിയംവദാ: ന കേവലം തപോവനവിരഹകാതരാ സഖ്യേവ, ത്വയോപ–സ്ഥിതവിയോഗസ്യ തപോവനസ്യാപി താവത്സമവസ്ഥാ ദൃശ്യതേ.

**ഉദ്ഗലിതദർഭകവലാ മൃഗ്യഃ പരിത്യക്തനർതനാ മയൂരാഃ**
**അപസൃതപാണ്ഡുപത്രാ മുഞ്ചന്ത്യശ്രൂണീവ ലതാഃ 12**

ശകുന്തലാ: (സ്മൃത്വാ) താത! ലതാഭഗിനീം വനജ്യോത്സ്നാം താവദാമന്ത്രയിഷ്യേ.

കാശ്യപഃ: അവൈമി തേ തസ്യാം സോദര്യാസ്നേഹം ഇയം താവദ്ദക്ഷിണേന.

ശകുന്തലാ: (ഉപേത്യ ലതാമാലിംഗ്യ) വനജ്യോത്സ്നേ! ചൂതസംഗതാപി പ്രത്യാലിംഗ മാം. ഇതോഗതാഭിഃ ശാഖാബാഹാഭിഃ അദ്യപ്രഭൃതി ദൂരപരിവർതിനീ തേ ഖലു ഭവിഷ്യാമി.

(കുയിൽ നാദം കേട്ടതായി ഭാവിച്ചിട്ട്)

**അടവിയിലൊരുമിച്ചുവാണു സഖ്യം തടവിന വൃക്ഷകുലം ശകുന്തളയ്ക്ക്**
**സ്ഫുടമനുമതി നൽകിടുന്നു പോകാൻ പടുതരകോകിലകൂജിതങ്ങളാലെ 10**

(ആകാശത്തിൽ അശരീരിവാക്ക്)

**ചേർന്നീടട്ടെയിടയ്ക്കിടയ്ക്കു സരസീജാലം സപങ്കേരുഹം**
**ചാലേ ചോലമരങ്ങൾ തിങ്ങി മറവാർന്നീടട്ടെ സൂര്യാതപം**
**ചെന്താർപ്പൂമ്പൊടിപോലെ പൂഴി മൃദുവായ്ത്തീരട്ടെ മാർഗ്ഗങ്ങളിൽ;**
**സന്ധിക്കട്ടെയിവൾക്കു യാത്ര ശുഭമായ് വാതാനുകൂല്യത്തൊടേ. 11**

(എല്ലവരും കേട്ടു വിസ്മയിക്കുന്നു.)

ഗൗതമി: കുഞ്ഞേ, ജ്ഞാതികളെപ്പോലെതന്നെ നിന്നോടു സ്നേഹ-മുള്ള വനദേവതമാർ യാത്രാവസരത്തിൽ നിന്നെ അനുഗ്രഹിക്കുന്നു. ഭഗവതിമാരെ വന്ദിക്കു!

ശകുന്തള: (വന്ദിച്ചു ചുറ്റിനടന്നിട്ടു സ്വകാര്യമായി) സഖി പ്രിയംവദേ. എനിക്കാര്യപുത്രനെക്കാണാനുള്ള കൗതുകം വളരെയുണ്ടങ്കിലും ആശ്രമം വിട്ടുപോകുന്നതിനു ഒരടിപോലും മുന്നോട്ടു നീങ്ങുന്നില്ല.

പ്രിയംവദ: വിട്ടുപിരിയുന്നതിൽ നിനക്കു മാത്രം അല്ല മനസ്താപം, നിന്നോടു പിരിയാൻ പോകുന്ന തപോവനത്തിന്റെയും അവസ്ഥ നോക്കൂ!

**മേയുന്ന പുല്ലും മറിമാൻ മറന്നൂ, ചെയ്യുന്ന നൃത്തം മയിലും നിറുത്തീ;**
**പായുന്ന കണ്ണീർക്കണമെന്നപോലെ പെയ്യുന്നിതേ വെള്ളില വള്ളിതോറും 12**

ശകുന്തള: (ഓർമിച്ചിട്ട്) അച്ഛാ, ഞാൻ എന്റെ ലതാഭഗനിയായ വന-ജ്യോത്സ്നയോട് യാത്ര ചോദിക്കട്ടെ.

കാശ്യപൻ: ഈ ലതയോടു നിനക്കു സഹോദരസ്നേഹമുണ്ടെന്ന് എനിക്കറിയാം; ഇതാ, അതു വലതുവശത്തു നിൽക്കുന്നു.

ശകുന്തള: (ചെന്നു മുല്ലവള്ളിയെ ആലിംഗനം ചെയ്തിട്ട്) വനജ്യോത്സ്നേ, നീ തേന്മാവുമായി ചേർന്നിരിക്കുകയാണെങ്കിലും ആലിംഗനം ചെയ്യുന്ന എനിക്ക് ഇങ്ങോട്ടു വന്നിട്ടുള്ള ചെറുതലക്കൈകൾ കൊണ്ട് പ്രത്യാലിംഗനം തരണേ! ഇന്നുമുതൽ ഞാൻ നിന്നെപ്പിരിഞ്ഞു ദൂരദേശത്തു വസിക്കാൻ ഭാവിക്കയാണ്.

കാശ്യപഃ:

**സങ്കല്പിതം പ്രഥമമേവ മയാ തവാർഥേ**
**ഭർതാരമാത്മസദൃശം സുകൃതൈർഗതാ ത്വം**
**ചൂതേന സംശ്രിതവതീ നവമാലികേയ–**
**മസ്യാമഹം ത്വയി ച സംപ്രതി വീതചിന്തഃ** 13

ഇതഃ പന്ഥാനം പ്രതിപദ്യസ്വ.

ശകുന്തലാ: (സഖ്യൗ പ്രതി) ഹലാ! ഏഷാ ദ്വയോർവാം ഹസ്തനിക്ഷേപഃ.

സഖ്യൗ: അയം ജനഃ കസ്യ ഹസ്തേ സമർപിതഃ. (ഇതി ബാഷ്പം വിഹരതഃ)

കാശ്യപഃ: അനസൂയേ! അലം രുദിത്വാ. നനു ഭവതീഭ്യാമേവ സ്ഥിരീ കർതവ്യാ ശകുന്തലാ.

(സർവേ പരിക്രമന്തി)

ശകുന്തലാ: താത! ഏഷോടജപര്യന്തചാരിണീ ഗർഭമന്ഥരാ മൃഗ–വധൂര്യദാƒനഘപ്രസവാ തദാ കമപി പ്രിയനിവേദയിതാരം വിസൃജ.

കാശ്യപഃ: നേദം വിസ്മരിഷ്യാമഃ.

ശകുന്തലാ: (ഗതിഭംഗം രൂപയിത്വാ) കിം നു ഖലു വിടപിവിടപാന്ത ഇവ നിവസനേ മേ സജ്ജതേ. (ഇതി പരാവർതതേ)

കാശ്യപഃ: വത്സേ!

**യസ്യ ത്വയാ വ്രണവിരോപണമിംഗുദീനാം**
**തൈലം ന്യഷിച്യത മുഖേ കുശസൂചിവിദ്ധേ**
**ശ്യാമാകമുഷ്ടിപരിവർധിതകോ ജഹാതി**
**സോƒയം ന പുത്രകൃതകഃ പദവീം മൃഗസ്തേ 14**

ശകുന്തലാ: വത്സ! കിം സഹവാസപരിത്യാഗിനീം മാമനുവ്രജസി? അചിരപ്രസൂതയാ ജനന്യാ വിനാവർധിത ഏവ. ഇദാനീമപി മയാ വിരഹിതം ത്വാം താതശ്ചിന്തയിഷ്യതി. നിവർതസ്വ താവത്. (രുദതീ പ്രസ്ഥിതാ)

കാശ്യപൻ:

**പ്രാപിച്ചു നീ സദൃശനായി നിനക്കു മുന്നേ**
**കല്പിച്ചിരുന്ന പതിയെസ്സ്വഗുണങ്ങളാലേ**
**ചൂതത്തൊടൊത്തു നവമാലികയും വിളങ്ങീ;**
**ചിന്തിച്ചു നിങ്ങളെയെനിക്കിനിയാധിവേണ്ടാ** 13

ഇതാ ഇങ്ങോട്ടു നേർവഴിക്കു വരൂ!

ശകുന്തള: (സഖിമാരോട്) വനജ്യോത്സ്നയെ ഞാൻ നിങ്ങളുടെ കൈയിൽ ഏല്പിച്ചിരിക്കുന്നു.

സഖിമാർ: ഞങ്ങളെ നീ ആരുടെ കൈയിലാണു ഏല്പിക്കുന്നത്? (കണ്ണുനീർ തൂകുന്നു)

കാശ്യപൻ: അനസൂയേ കരയരുത്; നിങ്ങൾ വേണമല്ലോ ശകുന്തളയെ ആശ്വസിപ്പിക്കാൻ.

(എല്ലാവരും ചുറ്റിനടക്കുന്നു.)

ശകുന്തള: (നോക്കീട്ട്) അച്ഛാ, ഇതാ, ഗർഭിണിയായ മാൻപേട ആശ്രമ- ത്തിനടുത്തുതന്നെ വലിഞ്ഞിഴഞ്ഞു നടക്കുന്നു. ഇവൾ സുഖമായി പ്രസവിച്ചാൽ ആ സന്തോഷ വർത്തമാനം എന്റെ അടുക്കൽ പറഞ്ഞയയ്ക്കണേ!

ശകുന്തള: (എന്തോ കാലിൽ തടഞ്ഞതായി ഭാവിച്ചിട്ട്) ചെടികളിൽ ഉടക്കിയതുപോലെ എന്റെ പുടവ തടയുന്നതെന്താണ്? (തിരിഞ്ഞു നോക്കുന്നു.)

കാശ്യപൻ:

**പണ്ടു നീണ്ടകുശസൂചി കൊണ്ടൊരുമൃഗം മുഖത്തിൽ മുറിവേറ്റതായ്**
**ക്കണ്ടു നീ വ്രണവിരോപണത്തിനുടനോടലെണ്ണ തടകീലയോ!**
**ചേർത്തു മുഷ്ടിയിലെടുത്ത ചാമയരി നൽകിഅമ്പോടു വളർത്തൊരാ-**
**ദ്ദത്തുപുത്രനവനാണെടോ വഴി വിടാതെകണ്ടു തുടരുന്നത്** 14

ശകുന്തള: വത്സ, കൂട്ടുവിട്ടുപോകുന്ന എന്നെ നീ എന്തിനു പിന്തുടരുന്നു? പ്രസവിച്ച ഉടനെ തള്ള മരിച്ചുപോയിട്ടു നിന്നെ ഞാൻ വളർത്തിവിട്ടു. ഞാൻ പോയിക്കഴിഞ്ഞാൽ അച്ഛൻ നിന്നെ അന്വേഷിച്ചു കൊള്ളും; ഇപ്പോൾ നിൽക്കൂ. (കരഞ്ഞുകൊണ്ടു നടക്കുന്നു.)

കാശ്യപഃ:

**ഉത്പക്ഷ്മണോർനയനയോരുപരുദ്ധവൃത്തിം**
**ബാഷ്പം കുരു സ്ഥിരതയാ വിരതാനുബന്ധം**
**അസ്മിന്നലക്ഷിതനതോന്നതഭൂമിഭാഗേ**
**മാർഗേ പദാനി ഖലു തേ വിഷമീഭവന്തി** 15

ശാർങ്ഗരവഃ: ഭഗവൻ! ഓദകാന്താത് സ്നിഗ്ധോ ജനോƒനുഗന്തവ്യ ഇതി ശ്രൂയതേ. തദിദം സരസ്തീരം. അത്ര സന്ദിശ്യ പ്രതിഗന്തുമർഹതി.

കാശ്യപഃ: തേന ഹീമാം ക്ഷീരവൃക്ഷഛായാമാശ്രയാമഃ.

(സർവേ പരിക്രമ്യ സ്ഥിതാഃ)

കാശ്യപഃ: (ആത്മഗതം) കിം നു ഖലു തത്രഭവതോ ദുഷ്യന്തസ്യ യുക്തരൂപമസ്മാഭിഃ സന്ദേഷ്ടും? (ചിന്തയതി)

ശകുന്തലാ: (ജനാന്തികം) ഹലാ! പശ്യ. നലിനീപത്രാന്തരിതമപി സഹചരമപശ്യന്ത്യാതുരാ ചക്രവാക്യരസതി. ദുഷ്കരം ഖല്വഹം കരോമീതി തർകയാമി.

അനസൂയാ: സഖി! ഏവം മാ മന്ത്രയ.

**ഏഷാപി പ്രിയേണ വിനാ ഗമയതി രജനീം വിഷാദദീർഘതരാം**
**ഗുർവപി വിരഹദുഃഖമാശാബന്ധഃ സാഹയതി** 16

കാശ്യപഃ: ശാർങ്ഗരവ! ഇതി ത്വയാ മദ്വചനാത്സ രാജാ ശകുന്തലാം പുരസ്കൃത്യ വക്തവ്യഃ.

ശാർങ്ഗരവഃ: ആജ്ഞാപയതു ഭവാൻ.

കാശ്യപഃ:

**അസ്മാൻ സാധു വിചിന്ത്യ സംയമധനാനുച്ചൈഃ കുലം ചാത്മന-**
**സ്ത്വയ്യസ്യാഃ കഥമപ്യബാന്ധവകൃതാം സ്നേഹപ്രവൃത്തിം ച താം**
**സാമാന്യപ്രതിപത്തിപൂർവകമിയം ദാരേഷു ദൃശ്യാ ത്വയാ**
**ഭാഗ്യായത്തമതഃ പരം ന ഖലു തദ്വാച്യം വധൂബന്ധുഭിഃ** 17

ശാർങ്ഗരവഃ: ഗൃഹീതഃ സന്ദേശഃ.

കാശ്യപൻ: കുഞ്ഞേ കരയരുത്,

**ഉയരുമിമയിലാർന്നു വാർന്നിടാതേ**
**നയനഗതിപ്രതിബന്ധിയായ ബാഷ്പം**
**തടയുക ധൃതിപൂണ്ടു; കുണ്ടു കുന്നോ**
**ടിടപെടുമീ വഴിയിൽ സ്ഖലിച്ചിടായ്‌വാൻ 15**

ശാർങ്ഗരവൻ: ഭഗവൻ, ജലം കാണുന്നതുവരെ ബന്ധുക്കൾ അനുയാത്രചെയ്യണമെന്നാണല്ലോ വിധി. ഇവിടെ സരസ്സിന്റെ തീരമായി; ഇനി സന്ദേശം അരുളിച്ചെയ്തു മടങ്ങുകയത്രേ വേണ്ടത്.

കാശ്യപൻ: എന്നാൽ, ഇപ്പാലുള്ള വൃക്ഷത്തിന്റെ തണലിലേക്കു മാറിനിൽക്കാം.

(എല്ലവരും ചുറ്റി നടന്നു മരത്തിന്റെ നിഴലിൽ നിൽക്കുന്നു.)

കാശ്യപൻ: (വിചാരം) മാന്യനായ ദുഷ്ഷന്തനു ഉചിതമായി എന്തു സന്ദേശമാണു പറഞ്ഞറിയിക്കേണ്ടത്? (വിചാരിക്കുന്നു)

ശകുന്തള: (സ്വകാര്യമായി) തോഴി, നോക്കൂ! തന്റെ ഇണ ഒരു താമരയില കൊണ്ടു മറഞ്ഞതേയുള്ളു. എങ്കിലും ഈ ചക്രവാകി ഇതാ, വ്യസനിച്ചു കരയുന്നു; ഞാൻ ചെയ്യുന്നതു കഠിനം അല്ലേ?

അനസൂയ: സഖീ, അങ്ങിനെ വിചാരിക്കരുത്

**ഭൃശമാർത്തികൊണ്ടു നീളും നിശകളെയിവളും പിരിഞ്ഞു പോക്കുന്നു?**
**ആശാബന്ധം വിരഹക്ലേശം വലുതെങ്കിലും പൊറുപ്പിക്കും 16**

കാശ്യപൻ: ശാർങ്ഗരവ, ശകുന്തളയെ ആ രാജാവിന്റെ സമക്ഷം കൊണ്ടുചെന്നു നിർത്തിയിട്ട് ഞാൻ പറഞ്ഞതായി ഇങ്ങനെ പറയണം.

ശാർങ്ഗരവൻ: അരുളിച്ചെയ്യാമല്ലോ.

കാശ്യപൻ:

**സമ്പത്തായ് സംയമത്തെക്കരുതി മരുവുമീ നമ്മെയും, തൻകുലത്തിൻ**
**വൻപും, ബന്ധൂക്തികൂടാതിവൾ നിജഹൃദയം നിങ്കലർപ്പിച്ചതും, നീ**
**നന്നായോർത്തിട്ടു ദാരപ്പരിഷയിലിവളെക്കൂടി മാനിച്ചിടേണം**
**പിന്നത്തേ യോഗമെല്ലാം വിധിവശ,മതിലീ ജ്ഞാതികൾക്കില്ല ചോദ്യം 17**

ശാർങ്ഗരവൻ: സന്ദേശം ഞാൻ ധരിച്ചു.

കാശ്യപഃ: വത്സേ! ത്വമിദാനീമനുശാസനീയാ. പശ്യ, വനൗകസോഽപി സന്തോ ലൗകികജ്ഞാ വയം.

ശാർങ്ഗരവഃ: ന ഖലു ധീമതാം കശ്ചിദവിഷയോ നാമ.

കാശ്യപഃ: വത്സേ! ത്വമിദാനീം പതികുലം പ്രാപ്യ –

**ശുശ്രൂഷസ്വ ഗുരൂൻ കുരു പ്രിയസഖീവൃത്തിം സപത്നീജനേ**
**പത്യുർവിപ്രകൃതാപി രോഷണതയാ മാ സ്മ പ്രതീപം ഗമഃ**
**ഭൂയിഷ്ഠം ഭവ ദക്ഷിണാ പരിജനേ ഭാഗ്യേഷ്വനുത്സേകിനീ**
**യാന്ത്യേവം ഗൃഹിണീപദം യുവതയോ വാമാഃ കുലസ്യാധയഃ** 18

കഥം വാ ഗൗതമീ മന്യതേ?

ഗൗതമീ: ഏതാവാനേവ വധൂജനസ്യോപദേശഃ. പുത്രി, ഏതത് സർവമവധാരയ.

കാശ്യപഃ: വത്സേ! പരിഷ്വജസ്വ മാം സഖീജനം ച.

ശകുന്തലാ: താത! ഇത ഏവ കിം പ്രിയംവദാനുസൂയേ സഖ്യൗ നിവർതിഷ്യേതേ.

കാശ്യപഃ: വത്സേ! ഇമേ അപി പ്രദേയേ. ന യുക്തമനയോസ്തത്ര ഗന്തും ത്വയാ. സഹ ഗൗതമീ യാസ്യതി.

ശകുന്തലാ: (പിതരമാശ്ലിഷ്യ) കഥമിദാനീം താതസ്യാങ്കതഃ പരിഭ്രഷ്ടാ മലയതടോന്മൂലിതാ ചന്ദനലതേവ ദേശാന്തരേ ജീവിതം ധാരയിഷ്യാമി?

കാശ്യപഃ: വത്സേ! കിമേവം കാതരാസി?

**അഭിജനവതോ ഭർതുഃ ശ്ലാഘ്യേ സ്ഥിതാ ഗൃഹിണീപദേ**
**വിഭവഗുരുഭിഃ കൃത്യൈസ്തസ്യ പ്രതിക്ഷണമാകുലാ**
**തനയമചിരാത് പ്രാചീവാർകം പ്രസൂയ ച പാവനം**
**മമ വിരഹജാം ന ത്വം വത്സേ ശുചം ഗണയിഷ്യസി** 19

(ശകുന്തലാ പിതുഃ പാദയോഃ പതതി)

കാശ്യപഃ: യദിച്ഛാമി തേ തദസ്തു.

ശകുന്തലാ: (സഖ്യാവുപേത്യ) ഹലാ! ദ്വേ അപി മാം സമമേവ പരിഷ്വജേഥാം.

കാശ്യപൻ: കുഞ്ഞേ, ഇനി നിന്നോട് ഉപദേശിക്കേണ്ടതുണ്ട്. നമുക്കു വാസം വനത്തിലാണങ്കിലും ലൗകികപരിജ്ഞാനമില്ലെന്നില്ല.

ശാർങ്ഗരവൻ: മഹത്മാക്കളുടെ ബുദ്ധി ഏതു വിഷയത്തിലാണു എത്താത്തത്?

കാശ്യപൻ: നീ ഇവിടെ നിന്നു ഭർത്തൃഗൃഹത്തിലെത്തിയാൽ,

**സേവിച്ചീടുക പൂജ്യരെ; പ്രിയസഖിക്കൊപ്പം സപത്നീജനം**
**ഭാവിച്ചീടുക; കാന്തനോടിടയൊലാധിക്കാരമേറ്റീടിലും**
**കാണിച്ചീടുക ഭൃത്യരിൽദ്ദയ; ഞെളിഞ്ഞീടായ്ക ഭാഗ്യങ്ങളാൽ**
**വാണിട്ടിങ്ങനെ കന്യയാൾ ഗൃഹണിയാമല്ലെങ്കിലോ ബാധതാൻ 18**

ഗൗതമിയ്ക്കു എന്താണു അഭിപ്രായം?

ഗൗതമി: ഇത്രമാത്രമേ വധുക്കളോടുപദേശിക്കേണ്ടതുള്ളു. കുഞ്ഞേ, ഇതെല്ലാം ഓർത്തു ധരിച്ചുകൊള്ളു.

കാശ്യപൻ: കുഞ്ഞേ, എന്നെയും സഖിമാരെയും ആലിംഗനം ചെയ്യൂ!

ശകുന്തള: അച്ഛാ ഇവിടെവച്ചുതന്നെ സഖിമാരും പിരിയുകയാണോ?

കാശ്യപൻ: കുഞ്ഞേ, ഇവരെയും വേളികഴിച്ചു കൊടുക്കേണ്ടേ? ഇവർ അങ്ങോട്ടു വരുന്നതു ശരിയല്ല; നിന്നോടോന്നിച്ചു ഗൗതമി പോരുന്നുണ്ട്.

ശകുന്തള: (അച്ഛനെ ആലിംഗനം ചെയ്തിട്ട്) അച്ഛന്റെ മടിയിൽനിന്നു പിരിഞ്ഞു മലയപർവ്വതത്തിൽ നിന്നു പറിച്ചെടുത്ത ചന്ദനവല്ലിപോലെ ദേശാന്തരത്തിൽ ഞാൻ ജീവധാരണം ചെയ്യുന്നതെങ്ങിനെ?

കാശ്യപൻ: കുഞ്ഞേ, നീ എന്തിനാണിങ്ങനെ അധൈര്യപ്പെടുന്നത്?

**മാന്യത്വം കലരും പ്രിയന്റെ ഗൃഹിണീസ്ഥാനം വഹിച്ചായതി**
**ന്നൗന്നത്യത്തിനു തക്ക ജോലി പലതും ചെയ്യേണ്ട ഭാരത്തോടേ**
**ഐന്ദ്രിക്കർക്കനതെന്നപോലെ സുതനും പാരാതെ സംജാതനായ്**
**നന്ദിക്കുമ്പോൾ നിനയ്ക്കയില്ല, മകളേ, നീയെൻ വിയോഗവ്യഥ 19**

(ശകുന്തള അച്ഛന്റെ കാൽക്കൽ വീണു നമസ്കരിക്കുന്നു.)

കാശ്യപൻ: എന്റെ ആഗ്രഹംപോലെ ഒക്കെ നിനക്കു വരട്ടെ!

ശകുന്തള; (സഖിമാരുടെ അടുക്കൽ ചെന്ന്) നിങ്ങൾ രണ്ടുപേരും ഒരുമിച്ച് എന്നെ ആലിംഗനം ചെയ്യുവിൻ.

സഖ്യൗ: (തഥാ കൃത്വാ) സഖി! യദി നാമ സ രാജാ പ്രത്യഭിജ്ഞാനമന്ഥരോ ഭവേത്, തതോസ്യേമമാത്മനാമധേയാങ്കിതമംഗുലീയകം ദർശയ.

ശകുന്തളാ: ഹലാ! അമുനാ സന്ദേഹേന വാമാകമ്പിതാസ്മി.

സഖ്യൗ: മാ ഭൈഷീഃ! അതിസ്നേഹഃ പാപശങ്കീ.

ശാർങ്ഗരവഃ: യുഗാന്തരമാരൂഢഃ സവിതാ. ത്വരതാമത്ര ഭവതീ.

ശകുന്തളാ: (ആശ്രമാഭിമുഖീ സ്ഥിത്വാ) താത! കദാ നു ഖലു ഭൂയസ്തപോവനം ദ്രക്ഷ്യാമി.

കാശ്യപഃ: ശ്രൂയതാം.

**ഭൂത്വാ ചിരായ ചതുരന്തമഹീസപത്നീ**
**ദൗഷ്യന്തിമപ്രതിരഥം തനയം നിവേശ്യ**
**ഭർത്രാ തദർപിതകുടുംബഭരേണ സാർധം**
**ശാന്തേ കരിഷ്യസി പദം പുനരാശ്രമേƒസ്മിൻ** 20

ഗൗതമീ: ജാതേ! പരിഹീയതേ ഗമനവേലാ. നിവർതയ പിതരം. അഥവാ ചിരേണാപി പുനഃ പുനരേഷൈവം മന്ത്രയിഷ്യതി. നിവർതതാം ഭവാൻ.

കാശ്യപഃ: വത്സേ! ഉപരുധ്യതേ തപോƒനുഷ്ഠാനം.

ശകുന്തളാ: (ഭൂയഃ പിതരമാശ്ലിഷ്യ) തപോനുഷ്ഠാനപീഡിതം താതസ്യ ശരീരം. തന്നയുക്തം മമ കൃതേƒതിമാത്രം ഉത്കണ്ഠിതും.

കാശ്യപഃ: (സനിഃശ്വാസം)

**ശമമേഷ്യതി മമ ശോകഃ കഥം നു വത്സേ ത്വയാ രചിതപൂർവം**
**ഉടജദ്വാരി വിരൂഢം നീവാരബലിം വിലോകയതഃ** 21

ഗച്ഛ! ശിവാസ്തേ പന്ഥാനഃ.

(നിഷ്ക്രാന്താ ശകുന്തലാ സഹയായിനശ്ച)

സഖ്യൗ: (ശകുന്തലാം വിലോക്യ) ഹാ ധിക്! ഹാ ധിക്! അന്തർഹിതാ ശകുന്തലാ വനരാജ്യാ.

സഖിമാർ: (അങ്ങനെ ചെയ്തിട്ട്) സഖീ, ആ രാജാവിനു വല്ല ഓർമ്മക്കേടും വരികയാണങ്കിൽ പേരു കൊത്തീട്ടുള്ള ഈ മുദ്രമോതിരം കാണിക്കണേ!

ശകുന്തള: നിങ്ങളുടെ ഈ സംശയംകേട്ടിട്ട് എന്റെ മനസ്സു തുടിക്കുന്നു.

സഖിമാർ: ഭയപ്പെടേണ്ട, അതിസ്നേഹം അനിഷ്ടശങ്കയ്ക്കു ഇടംകൊടുക്കുന്നതാണ്.

ശാർങ്ഗരവൻ: നേരം പുലരുന്നു. വേഗത്തിൽ പുറപ്പെടുക.

ശകുന്തള: (ആശ്രമത്തിനു നേർക്കു തിരിഞ്ഞുനിന്ന്) അച്ഛാ, ഇനി എന്നാണു ഞാൻ ഈ തപോവനം കാണുക?

കാശ്യപൻ: കേട്ടുകൊണ്ടാലും,

**നാലന്തം കലരും ധരയ്ക്കു സുചിരം സാപത്ന്യമേറ്റിട്ടു നീ**
**ദുഷ്ഷന്തന്നു പിറന്നിടും നിജസുതൻ വീരാഗ്ര്യനായ് വാഴവെ**
**താനേന്തുന്ന കുടുബഭാരമവനിൽച്ചേർത്തോരു ഭർത്താവുമായ്**
**വിശ്രാന്തിക്കതിശാന്തമാശ്രമമതിൽപ്പാർക്കാൻ വരും മേലിലും. 20**

ഗൗതമി: കുഞ്ഞേ, പുറപ്പെടാൻ അമാന്തം വരുന്നു. അച്ഛനെ പിരിച്ചയക്കൂ. അല്ലെങ്കിൽ ഇവൾ ഓരോന്നു പറഞ്ഞു ഇനിയും താമസ്സിപ്പിക്കും. അങ്ങുതന്നെ തിരിച്ചുപോകണം.

കാശ്യപൻ: കുഞ്ഞേ, എന്റെ അനുഷ്ഠാനങ്ങൾക്കും തടസ്സംവരുന്നു.

ശകുന്തള: (പിന്നെയും അച്ഛനെ ആലിംഗനം ചെയ്തിട്ട്) അച്ഛാ, അച്ഛന്റെ ശരീരം ഇപ്പോൾത്തന്നെ തപസ്സുകൊണ്ടു ക്ഷീണീച്ചിരിക്കുന്നു. ഇനി എന്നെപ്പറ്റിയും ക്ലേശിക്കരുതേ.

കാശ്യപൻ: (ദീർഘനിശ്വാസത്തോടുകൂടി)

**മാലിന്നെന്തവസാനം ബാലെ, നീ ബലിപൊഴിച്ച നീവാരം**
**ഞാറായ് മുളച്ച തുടജദ്വാരാങ്കണമാർന്നു കാണുമ്പോൾ? 21**

പോക, ക്ഷേമമായി യാത്രചെയ്ക.

(ശകുന്തളയും കൂടെയുള്ളവരും പോയി)

സഖിമാർ: (ശകുന്തളയുടെ പിന്നാലെ നോക്കിയിട്ട്) അയ്യോ! കഷ്ടം! കഷ്ടം! വനനിരകൊണ്ടു ശകുന്തളയെ കാണാൻ പാടില്ലാതായല്ലോ.

**കാശ്യപഃ:** (സനിഃശ്വാസം) അനസൂയേ! ഗതാ വാം സഖീ. നിഗൃഹ്യ ശോകമനുഗച്ഛതം.

സഖ്യൗ: താത! ശകുന്തലാവിരഹിതം ശൂന്യമിവ തപോവനം കഥം പ്രവിശാവഃ?

**കാശ്യപഃ:** സ്നേഹപ്രവൃത്തിരേവം ദർശിനീ. (സവിമർശം പരിക്രമ്യ) ഹന്ത ഭോഃ! ശകുന്തലാം പതികുലം വിസൃജ്യ ലബ്ധമിദാനീം സ്വാസ്ഥ്യം.

കുതഃ –

**അർഥോ ഹി കന്യാ പരകീയ ഏവ താമദ്യ സംപ്രേഷ്യ പരിഗ്രഹീതുഃ**
**ജാതോ മമായം വിശദഃ പ്രകാമം പ്രത്യർപിതന്യാസ ഇവാന്തരാത്മാ 22**

(ഇതി നിഷ്ക്രാന്താഃ സർവേ)

**ഇതി ചതുർഥോƒങ്കഃ**

കാശ്യപൻ: അനസൂയേ, നിങ്ങളുടെ കൂട്ടുകാരി പിരിഞ്ഞുപോയി; വ്യസനം അടക്കി എന്റെകൂടെ വരുവിൻ.

സഖിമാർ: അച്ഛാ,ശകുന്തള പോയതിനാൽ ശൂന്യമായതുപോലെ തോന്നുന്ന ഈ തപോവനത്തിലേയ്ക്കു എങ്ങിനെയാണു കടക്കുക?

കാശ്യപൻ: സ്നേഹംകൊണ്ടു തോന്നിയതാണിത്. (ആലോചനയോടു കൂടി ചുറ്റിനടന്നിട്ട്) ആവൂ! ശകുന്തളയെ ഭർത്തൃഗൃഹത്തിലേക്ക് അയച്ച് ആശ്വാസമായി. എന്തെന്നാൽ

**കന്യകയെന്നതു പരസ്വമാണതങ്ങിന്നു വേട്ടവനു വിട്ടയയ്ക്കയാൽ**
**ഏറ്റവസ്തു തിരികെക്കൊടുത്തപോലേറ്റവും തെളിമപൂണ്ടിതെന്മനം 22**

(എല്ലാവരും പോയി)

# പഞ്ചമോƒങ്കഃ

(തതഃ പ്രവിശത്യാസനസ്ഥോ രാജാ വിദൂഷകശ്ച)

വിദൂഷകഃ: (കർണം ദത്ത്വാ) ഭോ വയസ്യ സംഗീതശാലാന്തരേƒ വധാനം ദേഹി. കലവിശുദ്ധായാ ഗീതേഃ സ്വരസംയോഗഃ ശ്രൂയതേ. ജാനേ തത്രഭവതീ ഹംസപദികാ വർണപരിചയം കരോതീതി.

രാജാ: തൂഷ്ണീം ഭവ. യാവദാകർണയാമി

(ആകാശേ ഗീയതേ)

**അഭിനവമധുലോലുപസ്ത്വം തഥാ പരിചുംബ്യ ചൂതമഞ്ജരീം**
**കമലവസതിമാത്രനിർവൃതോ മധുകര! വിസ്മൃതോƒസ്യേനാം കഥം 1**

രാജാ: അഹോ രാഗപരിവാഹിണീ ഗീതിഃ.

വിദൂഷകഃ: കിം താവദ്ഗീത്യാ അവഗതോƒക്ഷരാർഥോ ഭവതാ?

രാജാ: (സ്മിതം കൃത്വാ) സകൃത്കൃതപ്രണയോƒയം ജനഃ. തദസ്യാ ദേവീം വസുമതീമന്തരേണ മഹദുപാലംഭനം ഗതോƒസ്മി സഖേ മാഢവ്യ മദ്വചനാദുച്യതാം ഹംസപദികാ – 'നിപുണമുപാലബ്ധാഃ സ്മ' ഇതി.

വിദൂഷകഃ: യദ്ഭവാനാജ്ഞാപയതി. (ഉത്ഥായ) ഭോ വയസ്യ! ഗൃഹീതസ്യ തയാ പരകേരകൈരർത്ഥൈഃ ശിഖണ്ഡാഞ്ചലേƒപ്സരസാ വീതരാഗസ്യേവ നാസ്തീദാനീം മേ മോക്ഷഃ.

രാജാ: ഗച്ഛ. നാഗരികവൃത്ത്യാ സംജ്ഞാപയൈനാം.

വിദൂഷകഃ: കാ ഗതിഃ? (ഇതി നിഷ്ക്രാന്തഃ)

രാജാ: (ആത്മഗതം) കിം നു ഖലു ഗീതമേവംവിധാർഥമാകർണ്യേഷ്ട-ജനവിരഹാദൃതേപി ബലവദുത്കണ്ഠിതോസ്മി അഥവാ–

**രമ്യാണി വീക്ഷ്യ മധുരാംശ്ച നിശമ്യ ശബ്ദാൻ**
**പര്യുത്സുകോ ഭവതി യത്സുഖിതോƒപി ജന്തുഃ**
**തച്ചേതസാ സ്മരതി നൂനമബോധപൂർവം**
**ഭാവസ്ഥിരാണി ജനനാന്തരസൗഹൃദാനി 2**

# അഞ്ചാം അങ്കം

(അനന്തരം രാജാവും വിദൂഷകനും ഇരുന്നു സംസാരിക്കുന്ന മട്ടിൽ പ്രവേശിക്കുന്നു)

വിദൂഷകൻ: (ചെവിയോർത്തിട്ട്) തോഴർ സംഗീതശാലയ്ക്കു നേർക്കു ചെവിയോർക്കണം; ഒരു നല്ല പാട്ടു കേൾക്കുന്നു; കണ്ഠശുദ്ധി കേമം തന്നെ. ഹംസപദിക നൈത്തിയാരമ്മ വർണ്ണം സാധകം ചെയ്കയാണെന്നു തോന്നുന്നു.

രാജാവ്: മിണ്ടാതിരിക്കൂ, കേൾക്കട്ടെ.

(അണിയറയിൽ പാടുന്നു.)

**പുതുമധുരസമുണ്ടു ഭൃങ്ഗമേ! നീ**
**യതുവിധമന്നു പുണർന്ന ചൂതവല്ലി,**
**ചതുര! നളിനിയിൽബ്ഭ്രമിച്ചിടുന്നോ**
**രിതുപൊഴുതോർമ്മയിൽ നിന്നു മാഞ്ഞുപോയോ? 1**

രാജാവ്: അദ്ഭുതം തന്നെ; പാട്ടിൽ രാഗം പ്രവഹിക്കുന്നു.

വിദൂഷകൻ: ആട്ടെ, പാട്ടിന്റെ താത്പര്യം മനസ്സിലായോ?

രാജാവ്: (പുഞ്ചിരിയിട്ട്) ഒരിക്കൽ ഇവളെ എനിക്കു വളരെ പഥ്യമായിരുന്നു. അതിനിപ്പോൾ വസുമതി ദേവിയെ ഊന്നി മുള്ളു പറയുകയാണ്; മാഢവ്യ, താൻ ചെന്നു ശകാരം കേമമായി എന്നു ഞാൻ പറഞ്ഞതായി ഹംസപദികയോടു പറയൂ.

വിദൂഷകൻ: സ്വാമിയുടെ കല്പന. (എഴുന്നേറ്റിട്ട്) അവിടെച്ചെല്ലുമ്പോൾ വല്ല ശുപാർശയ്ക്കും വേണ്ടി നൈത്തിയാരമ്മ എന്റെ കുടുമയ്ക്കു പിടികൂടിയാൽ, അപ്സരസ്ത്രീകളുടെ കൈവശത്തിൽ അകപ്പെട്ട വീതരാഗന് എന്നപോലെ എനിക്ക് എപ്പോഴാണു മോക്ഷം കിട്ടുക?

രാജാവ്: പോകൂ, കൗശലത്തിൽ സംഗതി ധരിപ്പിച്ചു പോരൂ.

വിദൂഷകൻ: നിർവാഹമില്ലല്ലോ. (പോയി)

രാജാവ്: (വിചാരം) ഈ പാട്ടു കേട്ടിട്ട് എന്താണെനിക്ക് ഇഷ്ടജനവിരഹം ഇല്ലെങ്കിലും മനസ്സിനു ബലമായ വല്ലായ്മ തോന്നുന്നത്? അഥവാ,

**നല്ലോരാകൃതി കാൺകിലും മധുരമാം ഗീതസ്വരം കേൾക്കിലും,**
**വല്ലാതുള്ളിൽ വികാരമൊന്നു സുഖിതന്മാർക്കും ജനിക്കുന്നത്,**
**മുജ്ജന്മങ്ങളിലുള്ള വേഴ്ച വെളിവായുൾബ്ബോധമില്ലതെതാ**
**നിജ്ജീവൻ നിജവാസനാബലവശാലോർമ്മിക്കയാലാകണം 2**

(പര്യാകുലസ്തിഷ്ഠതി)

(തതഃ പ്രവിശതി കഞ്ചുകീ)

കഞ്ചുകീ: അഹോ നു ഖലീദൃശീമവസ്ഥാം പ്രതിപന്നോƒസ്മി.

**ആചാര ഇത്യവഹിതേന മയാ ഗൃഹീതാ**
**യാ വേത്രയഷ്ടിരവരോധഗൃഹേഷു രാജ്ഞഃ**
**കാലേ ഗതേ ബഹുതിഥേ മമ സൈവ ജാതാ**
**പ്രസ്ഥാനവിക്ലവഗതേരവലംബനാർഥാ** 3

ഭോഃ! കാമം ധർമകാര്യമനതിപാത്യം ദേവസ്യ. തഥാപീദാനീമേവ ധർമാസനാദുത്ഥിതായ പുനരുപരോധകാരി കണ്വശിഷ്യാഗമനമസ്മൈ നോത്സഹേ നിവേദയിതും. അഥവാ അവിശ്രമോƒയം ലോകതന്ത്രാധി–കാരഃ. കുതഃ –

**ഭാനുഃ സകൃദ്യുക്തതുരംഗ ഏവ രാത്രിന്ദിവം ഗന്ധവഹഃ പ്രയാതി**
**ശേഷഃ സദൈവാഹിതഭൂമിഭാരഃ ഷഷ്ഠാംശവൃത്തേരപി ധർമ ഏഷഃ** 4

യാവത്കണ്വനിയോഗമനുതിഷ്ഠാമി. (പരിക്രമ്യാവലോക്യ ച)

ഏഷ ദേവഃ –

**പ്രജാഃ പ്രജാഃ സ്വാ ഇവ തന്ത്രയിത്വാ നിഷേവതേ ശ്രാന്തമനാ വിവിക്തം**
**യൂഥാനി സഞ്ചാര്യ രവിപ്രതപ്തഃ ശീതം ദിവാ സ്ഥാനമിവ ദ്വിപേന്ദ്രഃ** 5

(ഉപഗമ്യ)

ജയതു ജയതു ദേവഃ! ഏതേ ഖലു ഹിമഗിരേരുപത്യകാരണ്യ–വാസിനഃ കാശ്യപസന്ദേശമാദായ സസ്ത്രീകാസ്തപസ്വിനഃ സംപ്രാപ്താഃ. ശ്രുത്വാ ദേവഃ പ്രമാണം.

രാജാ: (സാദരം) കിം കാശ്യപസന്ദേശഹാരിണഃ.

കഞ്ചുകീ: അഥ കിം?

രാജാ: തേന ഹി മദ്വചനാദ്വിജ്ഞാപ്യതാമുപാധ്യായഃ സോമരാതഃ – 'അമൂനാശ്രമവാസിനഃ ശ്രൗതേന വിധിനാ സത്കൃത്യ സ്വയമേവ പ്രവേശയിതുമർഹത' ഇതി. അഹമപ്യത്ര തപസ്വിദർശനോചിതേ ദേശേ പ്രതിപാലയാമി.

(മനോരാജ്യത്തിന്റെ മട്ടിൽ ഇരിക്കുന്നു) (അനന്തരം കാഞ്ചുകീയൻ പ്രവേശിക്കുന്നു.)

കാഞ്ചുകീയൻ: (നെടുവീർപ്പുവിട്ട്) എന്റെ അവസ്ഥ ഈ വിധമായല്ലോ.

**അന്നിപ്പിരമ്പരമനസ്സധികാരമുദ്രയെന്നുള്ള ഭാവമൊടു ഞാനഴകിൽദ്ധരിച്ചേൻ;**
**ഇന്നായതിക്കിഴവനായൊരെനിക്കു വീഴാതൂന്നിപ്പിടിപ്പതിനു നല്ലുപകാരമായി 3**

അതൊക്കെ കിടക്കട്ടെ; മഹാരാജാവിനു ധർമ്മകാര്യങ്ങളിൽ ഇടതാമസം വരുത്തുന്നതു ശരിയല്ല എങ്കിലും, തിരുമനസ്സുകൊണ്ട് ധർമ്മാസനത്തിൽ നിന്ന് ഇപ്പോൾ തിരിയേ എഴുന്നളിയതേ ഉള്ളു; ഉടൻ തന്നെ ചെന്നു കണ്വശിഷ്യന്മാർ വന്നിരിക്കുന്ന വിവരം ഉണർത്തിച്ചു ശല്യപ്പെടുത്തുന്നതിന് എനിക്കു മനസ്സുവരുന്നില്ല. അല്ലെങ്കിൽ, ലോക ഭരണാധികാരത്തിന് ഒരൊഴിവും ഇല്ലല്ലോ.

**കുതിരകളെ ഒരിക്കൽത്തന്നെ ചേർത്താൻ രഥത്തിൽ**
**ക്കതിരവൻ; അനിലന്നോ യാത്രതാൻ സർവകാലം;**
**പൃഥിവിയെയൊഴിവില്ലാതേറ്റി വാഴുന്നു ശേഷൻ;**
**പതിവു നികുതി വാങ്ങുന്നോർക്കുമോർത്താലിതല്ലോ 4**

ഏതായാലും കണ്വശിഷ്യന്മാരുടെ കല്പനയനുഷ്ഠിക്കുകതന്നെ. (ചുറ്റിനടന്നു നോക്കീട്ട്) ഇതാ, എഴുന്നള്ളിയിരിക്കുന്നു.

**മാലോകരെത്താനതു പുത്രരോടൊപ്പമായി**
**പ്പാലിച്ചു തീർന്നു വിജനത്തിൽ വസിച്ചിടുന്നു;**
**ചാലേ സ്വയൂഥ്യരെ നയിച്ചഥ ചോല നോക്കി**
**ക്കാലാറ്റിടുന്ന ഗജയൂഥപനെന്നപോലെ 5**

(അടുത്തു ചെന്ന്) മഹാരാജാവിനു വിജയം! ഇതാ ഹിമവാന്റെ താഴ്വര യിൽ ഉള്ള തപോവനത്തിൽ നിന്നു കാശ്യപമഹർഷി പറഞ്ഞയച്ചിട്ടുള്ള വിവരം ഉണർത്തിക്കാൻ സ്ത്രീകളും ഒരുമിച്ചു താപസന്മാർ വന്നിരീ ക്കുന്നു. ശേഷം കല്പന പോലെ.

രാജാവ്: (ആദരത്തോടുകൂടി) എന്ത്! കാശ്യപൻ പറഞ്ഞയച്ചവരോ?

കാഞ്ചുകീയൻ: അതെ.

രാജാവ്: എന്നാൽ, ആ ആശ്രമവാസികളെ വിധിപ്രകാരം സത്കരിച്ചു സ്വയമേ കൂട്ടിക്കൊണ്ടു വരുന്നതിനു ഞാൻ പറഞ്ഞതായി പുരോഹിതൻ സോമരാതനോടു ചെന്നു പറയൂ; ഞാനും തപസ്വികളെ കാണ്മാൻ ഉചിതമായ സ്ഥലത്തു ചെന്നു കാത്തു നില്ക്കാം.

കഞ്ചുകീ: യദാജ്ഞാപയതി ദേവഃ.

(ഇതി നിഷ്ക്രാന്തഃ)

രാജാ: (ഉത്ഥായ) വേത്രവതി! അഗ്നിശരണമാർഗമാദേശയ.

പ്രതിഹാരീ: ഇത ഇതോ ദേവഃ.

രാജാ: (പരിക്രാമതി. അധികാരഖേദം നിരൂപ്യ) സർവഃ പ്രാർഥിതമർഥ-മധിഗമ്യ സുഖീ സമ്പദ്യതേ ജന്തുഃ. രാജ്ഞാം തു ചരിതാർഥതാ ദുഃഖോത്തരൈവ.

**ഔത്സുക്യമാത്രമവസായയതി പ്രതിഷ്ഠാ**
**ക്ലിശ്നാതി ലബ്ധപരിപാലനവൃത്തിരേവ**
**നാതിശ്രമാപനയനായ യഥാ ശ്രമായ**
**രാജ്യം സ്വഹസ്തധൃതദണ്ഡമിവാതപത്രം** 6

(നേപഥ്യേ: വൈതാലികൗ: വിജയതാം ദേവഃ!)

പ്രഥമഃ:

**സ്വസുഖനിരഭിലാഷഃ ഖിദ്യസേ ലോകഹേതോഃ**
**പ്രതിദിനമഥവാ തേ വൃത്തിരേവംവിധൈവ**
**അനുഭവതി ഹി മൂർധ്നാ പാദപസ്തീവ്രമുഷ്ണം**
**ശമയതി പരിതാപം ഛായയാ സംശ്രിതാനാം** 7

ദ്വിതീയഃ:

**നിയമയസി വിമാർഗപ്രസ്ഥിതാനാത്തദണ്ഡഃ**
**പ്രശമയസി വിവാദം കല്പസേ രക്ഷണായ**
**അതനുഷു വിഭവേഷു ജ്ഞാതയഃ സന്തു നാമ**
**ത്വയി തു പരിസമാപ്തം ബന്ധുകൃത്യം പ്രജാനാം** 8

രാജാ: ഏതേ ക്ലാന്തമനസഃ പുനർനവീകൃതാഃ സ്മഃ. (പരിക്രാമതി)

പ്രതിഹാരീ: ഏഷോ ƒഭിനവസമ്മാർജനസശ്രീകഃ സന്നിഹിതഹോമ-ധേനുരഗ്നിശരണാലിന്ദഃ. ആരോഹതു ദേവഃ ഏനം.

രാജാ: (ആരുഹ്യ പരിജനാം സാവലംബീ തിഷ്ഠതി) വേത്രവതി! കിമുദ്ദിശ്യ ഭഗവതാ കാശ്യപേന മത്സകാശമൃഷയഃ പ്രേഷിതാഃ സ്യുഃ?

കാഞ്ചുകീയൻ: കല്പന പോലെ. (പോയി.)

രാജാവ്: (എഴുന്നേറ്റിട്ട്) വേത്രവതി, അഗ്നിഹോത്രഗൃഹത്തിലേക്കു വഴി കാണിക്കൂ!

ദ്വാരപാലിക: ഇങ്ങനെ എഴുന്നള്ളാം.

രാജാവ്: (ചുറ്റിനടന്നു രാജപദവിക്കുള്ള ക്ലേശങ്ങളെ സ്മരിച്ചിട്ട്) എല്ലാ ജീവികൾക്കും തങ്ങളുടെ ആഗ്രഹം സാധിക്കുന്നതുവരെ മാത്രമേ ക്ലേശം ഉള്ളു. രാജാക്കന്മാർക്കാകട്ടെ, ആഗ്രഹം സാധിച്ചു കഴിഞ്ഞാലും സ്വൈരമില്ല.

**ഔത്സുക്യത്തിനു ശാന്തിമാത്രമുളവാം വാഴ്ചയ്ക്കിടം കിട്ടിയാൽ;**
**പിന്നെക്കിട്ടിയ വസ്തുവിന്റെ ഭരണക്ലേശം സഹിക്കേണ്ടതായ്;**
**രാജശ്രീ കുടയെന്ന പോലെ തനിയേ ദണ്ഡം വഹിക്കേണ്ടുകിൽ**
**പ്രാജ്യശ്രാന്തിയെയാണു നല്കുവതഹോ! വിശ്രാന്തിയേക്കാളുമേ** 6

(അണിയറയിൽ)

സ്തുതിപാഠകന്മാർ: മഹാരാജാവിനു വിജയം!

ഒന്നാമൻ: **തനതുസുഖവുമോർക്കാതീ ജനത്തെത്തുണയ്ക്കാൻ**
**തുനിവതിലഥവാ നിൻ വൃത്തിയിമ്മട്ടിലത്രേ,**
**അനിശമരിയൊരൂഷ്മാവേറ്റു വൃക്ഷം ശിരസ്സിൽ**
**കനിവൊടു തണൽ നന്നായാശ്രിതർക്കേകിടുന്നു.** 7

രണ്ടാമൻ: **ശിക്ഷിക്ക നേർവഴി പിഴച്ചിടവേ, മുറയ്ക്കു**
**രക്ഷിക്ക, ശണ്ഠകളടക്കുകയെന്നമട്ടിൽ**
**ബന്ധുപ്രവൃത്തികൾ നടത്തുകയിങ്ങു നീതാൻ;**
**ബന്ധുക്കളോ വിഭവമങ്ങു ഭുജിച്ചുകൊൾവൂ.** 8

രാജാവ്: നമുക്കു മനസ്സിനു വല്ലായ്മ തീർന്നു; ഉന്മേഷമായി. (ചുറ്റി നടക്കുന്നു.)

ദ്വാരപാലൻ: ഇതാ, അഗ്നിഹോത്രഗൃഹം. പുതുതായി അടിച്ചുതളിച്ചു വൃത്തിയാക്കിയിട്ടിരിക്കുന്നു; അടുത്തുതന്നെ ഹോമധേനുവുമുണ്ട്. ഇറയത്തേയ്ക്ക് എഴുന്നള്ളാം.

രാജാവ്: (കയറി പരിചാരികയുടെ തോളിൽ താങ്ങിനിന്നിട്ട്) വേത്രവതീ, എന്തുദ്ദേശിച്ചായിരിക്കും കാശ്യപഭഗവാൻ മഹർഷിമാരെ ഇങ്ങോട്ടു പറഞ്ഞയച്ചത്?

**കിം താവദ്വ്രതിനാമുപോഢതപസാം വിഘ്നൈസ്തപോ ദൂഷിതം**
**ധർമാരണ്യചരേഷു കേനചിദുത പ്രാണിഷ്വസച്ചേഷ്ടിതം**
**ആഹോസ്വിത്പ്രസവോ മമാപചരിതൈർവിഷ്ടംഭിതോ വീരുധാ-**
**മിത്യാരൂഢബഹുപ്രതർകമപരിച്ഛേദാകുലം മേ മനഃ** 9

പ്രതിഹാരീ: സുചരിതാഭിനന്ദിന ഋഷയോ ദേവം സംഭാവയിതു-മാഗതാ ഇതി തർകയാമി.

(തതഃ പ്രവിശന്തി ഗൗതമീസഹിതാം ശകുന്തലാം പുരസ്കൃത്യ മുനയഃ. പുരശ്ചൈഷാം പുരോഹിതഃ കഞ്ചുകീയേന)

കഞ്ചുകീ: ഇത ഇതോ ഭവന്തഃ.

ശാർങ്ഗരവഃ: ശാരദ്വത!

**മഹാഭാഗഃ കാമം നരപതിരഭിന്നസ്ഥിതിരസൗ**
**ന കശ്ചിദ്വർണാനാമപഥമപകൃഷ്ടോ$f$പി ഭജതേ**
**തഥാപീദം ശശ്വത്പരിചിതവിവിക്തേന മനസാ**
**ജനാകീർണം മന്യേ ഹുതവഹപരീതം ഗൃഹമിവ** 10

ശാരദ്വതഃ: സ്ഥാനേ ഖലു ഭവാൻ പുരപ്രവേശാദിത്ഥംഭൂതഃ. അഹമപി-

**അഭ്യക്തമപി സ്നാതഃ ശുചിരശുചിമിവ പ്രബുദ്ധ ഇവ സുപ്തം**
**ബദ്ധമിവ സ്വൈരഗതിർജനമിഹ സുഖസംഗിനമവൈമി** 11

ശകുന്തലാ: (നിമിത്തം സൂചയിത്വാ) അഹോ കിം മേ വാമേതരന്നയനം വികരോതി.

ഗൗതമീ: ജാതേ! പ്രതിഹതമമംഗലം സുഖാനി തേ ഭർതൃകുലദേവതാ വിതരന്തു.

(പരിക്രാമതി)

പുരോഹിതഃ: (രാജാനം നിർദിശ്യ) ഭോ ഭോസ്തപസ്വിനഃ! അസാവത്ര ഭവാൻ വർണാശ്രമാണാം രക്ഷിതാ പ്രാഗേവ മുക്താസനഃ പ്രതിപാലയതേ. പശ്യതൈനം –

ശാർങ്ഗരവഃ: ഭോ മഹാബ്രാഹ്മണ! കാമമേതദഭിനന്ദനീയം, തഥാപി വയമത്ര മധ്യസ്ഥാഃ. കുതഃ –

**വിഘ്നത്താൽ വ്രതികൾക്കു വല്ലവിധവും വന്നോ തപോദൂഷണം?**
**ചെന്നാരെങ്കിലുമാശ്രമത്തിലമരും പ്രാണിക്കു മാലേകിയോ?**
**ഇന്നെൻ ദുഷ്കൃതശക്തി കൊണ്ടു വിളവുണ്ടാകായ്കയോ വള്ളികൾ**
**ക്കെന്നോരോന്നനുമിച്ചു തീർച്ചയറിയാഞ്ഞേറെക്കുഴങ്ങുന്നു ഞാൻ. 9**

ദ്വാരപാലൻ: സുചരിതത്തെ അഭിനന്ദിക്കുന്ന ഋഷികൾ തിരുമേനിയോടു സന്തോഷമറിയിക്കാൻ വന്നതായിരിക്കുമെന്നാണ് അടിയനു തോന്നുന്നത്.

(അനന്തരം, ശകുന്തളയെ മുൻപിൽ നടത്തിക്കൊണ്ടു ഗൗതമിയും, കണ്വശിഷ്യന്മാരും; അവരെ കൂട്ടിക്കൊണ്ടു മുമ്പിലായിട്ടു പുരോഹിതനും കാഞ്ചുകീയനും പ്രവേശിക്കുന്നു)

കാഞ്ചുകീയൻ: ഭവാന്മാർ ഇതിലെ എഴുന്നള്ളാം.

ശാർങ്ഗരവൻ: ശാരദ്വത,

**മന്നൻ ധന്യനിവൻ സ്വധർമ്മപരനാണെന്നുള്ളതോ സമ്മതം;**
**മന്നിൽപ്പിന്നിഹ നീചർപോലുമപഥം തന്നിൽ പ്രവർത്തിച്ചിടാ;**
**എന്നാലും വിജനത്തിൽ വാണിതുവരെശ്ശീലിച്ചോരെൻ ദൃഷ്ടിയിൽ**
**ത്തോന്നുന്നൂ ജനസങ്കുലം നൃപകുലം തീജ്ജ്വാലയിൽപ്പെട്ടപോൽ. 10**

ശാരദ്വതൻ: ഈ രാജധാനിയിൽ പ്രവേശിച്ചപ്പോൾ അങ്ങേയ്ക്ക് ഇങ്ങനെ തോന്നിയതു ശരിതന്നെ. ഞാനും,

**അഭ്യക്തനെയഭിഷിക്തൻ, ശുചിയശുചിയെ, ആത്തനിദ്രനെ വിബുദ്ധൻ,**
**ബദ്ധനെ മുക്തനുമതുപോലിവിടെസ്സുഖിയാം ജനത്തെയോർക്കുന്നേൻ 11**

ശകുന്തള: (നിമിത്തസൂചനം നടിച്ചിട്ട്) കഷ്ടം! എന്താണ് എന്റെ വലതു കണ്ണു തുടിക്കുന്നത്?

ഗൗതമി: കുഞ്ഞേ, അമംഗലം നീങ്ങട്ടെ; ഭർത്തൃകുലദേവതമാർ നിനക്കു ശ്രേയസ്സരുളും.

(എല്ലാവരും ചുറ്റിനടക്കുന്നു)

പുരോഹിതൻ: (രാജാവിനെ ചൂണ്ടിക്കാണിച്ചിട്ട്) അല്ലയോ താപസന്മാരേ, വർണ്ണാശ്രമരക്ഷിതാവായ മഹാരാജാവിതാ, മുൻകൂട്ടിത്തന്നെ എഴുന്നേറ്റു നിങ്ങളെക്കാത്തു നിൽക്കുന്നു; ചെന്നു കാണുവിൻ!

ശാർങ്ഗരവൻ: ഹേ മഹാബ്രാഹ്മണാ, ഇത് അഭിനന്ദിക്കേണ്ടതുതന്നെ; എന്നാൽ, ഞങ്ങളിതു സാധാരണയായിട്ടേ വിചാരിക്കുന്നുള്ളൂ, എന്തെന്നാൽ,

**ഭവന്തി നമ്രാസ്തരവഃ ഫലാഗമൈർ-**
**നവാംബുഭിർദൂരവിലംബിനോ ഘനാഃ**
**അനുദ്ധതാഃ സത്പുരുഷാഃ സമൃദ്ധിഭിഃ**
**സ്വഭാവ ഏവൈഷ പരോപകാരിണാം** 12

പ്രതിഹാരീ: ദേവ! പ്രസന്നമുഖവർണാ ഋഷയഃ ദൃശ്യന്തേ. തസ്മാദ് വിശ്വസ്തകാര്യാ ഏതേ.

രാജാ: (ശകുന്തലാം ദൃഷ്ട്വാ) അഥാത്രഭവതീ –

**കാ സ്വിദവഗുണ്ഠനവതീ നാതിപരിസ്ഫുടശരീരലാവണ്യാ**
**മധ്യേ തപോധനാനാം കിസലയമിവ പാണ്ഡുപത്രാണാം** 13

പ്രതിഹാരീ: ദേവ! കുതൂഹലഗർഭഃ പ്രഹിതോ ന മേ തർകഃ പ്രസരതി ദർശനീയാ പുനരസ്യാ ആകൃതിർലക്ഷ്യതേ.

രാജാ: ഭവതു. അനിർവർണനീയം പരകലത്രം.

ശകുന്തളാ: (ഹസ്തമുരസി കൃത്വാ ആത്മഗതം) ഹൃദയ കിമേവം വേപസേ? ആര്യപുത്രസ്യ ഭാവമവധാര്യ ധീരം താവദ്ഭവ.

പുരോഹിതഃ: (പുരോ ഗത്വാ) ഏതേ വിധിവദർചിതാസ്തപസ്വിനഃ കശ്ചിദേഷാമുപാധ്യായസന്ദേശഃ. തം ദേവഃ ശ്രോതുമർഹതി .

രാജാ: അവഹിതോഽസ്മി.

ഋഷയഃ: (ഹസ്താനുദ്യമ്യ) വിജയസ്വ രാജൻ!

രാജാ: സർവാനഭിവാദയേ.

ഋഷയഃ: ഇഷ്ടേന യുജ്യസ്വ.

രാജാ: അപി നിർവിഘ്നതപസോ മുനയഃ?

ഋഷയഃ:

**കുതോ ധർമക്രിയാവിഘ്നഃ സതാം രക്ഷിതരി ത്വയി**
**തമസ്തപതി ധർമാംശൗ കഥമാവിർഭവിഷ്യതി** 14

രാജാ: അർഥവാൻ ഖലു മേ രാജശബ്ദഃ. അഥ ഭഗവാംല്ലോകാനു-ഗ്രഹായ കുശലീ കാശ്യപഃ?

**മരങ്ങൾ കായേറ്റു കുനിഞ്ഞു ചാഞ്ഞിടും; ധരിച്ചു നീരം ജലദങ്ങൾ തൂങ്ങിടും;**
**ശിരസ്സു സത്തർക്കുയരാ സമൃദ്ധിയാൽ; പരോപകാരിക്കിതു ജന്മസിദ്ധമാം 12**

ദ്വാരപാലൻ: തിരുമേനി, മഹർഷിമാരുടെ മുഖഭാവം തെളിഞ്ഞിട്ടുണ്ട്. കാര്യസിദ്ധിയിൽ അവർക്കു വിശ്വാസമുണ്ടെന്നു തോന്നുന്നു.

രാജാവ്: (ശകുന്തളയെ നോക്കിയിട്ട്) ഏ!

**ആരിവൾ മൂടുപടത്താലേറെത്തെളിയാത്ത ഗാത്രകാന്തിയോടേ**
**മാമുനിമാരുടെ നടുവിൽക്കാമിനി തളിർ പോലെ വെള്ളിലയ്ക്കുള്ളിൽ. 13**

ദ്വാരപാലൻ: കൗതുകം കടന്നാക്രമിച്ചിട്ട് ഒന്നും ഊഹിക്കാൻ അടിയന്റെ മനസ്സിനു ശക്തിയില്ല; ഇവളുടെ ആകൃതി നന്നായിരിക്കുന്നു എന്നു മാത്രം അറിയിക്കാം.

രാജാവ്: ഇരിക്കട്ടെ; പരകളത്രത്തെ നോക്കിക്കൂടല്ലോ.

ശകുന്തള: (മാറിൽക്കൈവെച്ചിട്ടു വിചാരം) മനസ്സേ, നീ എന്തിനു പിടയ്ക്കുന്നു! ആര്യപുത്രന്റെ ഉള്ളിലുള്ളതറിഞ്ഞിട്ട് അധൈര്യപ്പെടുക.

പുരോഹിതൻ: (മുമ്പോട്ടു ചെന്നിട്ട്) ഈ തപസ്വികളെ വിധിപ്രകാരം സത്കരിച്ചിരിക്കുന്നു; ഇവർ തങ്ങളുടെ ഉപാദ്ധ്യായന്റെ സന്ദേശം കൊണ്ടുവന്നിരിക്കുകയാണ്. അതിവിടെ കേൾക്കണം.

രാജാവ്: കാത്തിരിക്കുന്നു.

ഋഷികൾ: (കൈ ഉയർത്തിയിട്ട്) രാജാവിനു വിജയം!

രാജാവ്: എല്ലാവരേയും ഞാൻ അഭിവാദനം ചെയ്യുന്നു.

ഋഷികൾ: നല്ലതു വരട്ടെ!

രാജാവ്: മഹർഷിമാർക്കു തപസ്സു നിർവിഘ്നമായി നടക്കുന്നുണ്ടല്ലോ?

ഋഷികൾ:

**കാത്തീടവേ ഭവാൻ ധർമ്മകൃത്യങ്ങൾക്കെന്തു വിഘ്നമാം?**
**കുതിക്കുമോ കൂരിരുട്ടു കതിരോൻ കാന്തി ചിന്തവേ. 14**

രാജാവ്: എനിക്കു രാജാവെന്നുള്ള പേർ ഇപ്പോൾ അർത്ഥവത്തായി. ആകട്ടെ, കാശ്യപഭഗവാൻ ലോകാനുഗ്രഹത്തിനു വേണ്ടി സുഖമായിരീ ക്കുന്നുവല്ലോ?

ശാർങ്ഗരവഃ: സ്വാധീനകുശലാഃ സിദ്ധിമന്തഃ. സ ഭവന്തമനാമയ–പ്രശ്നപൂർവകമിദമാഹ.

രാജാ: കിമാജ്ഞാപയതി ഭഗവാൻ?

ശാർങ്ഗരവഃ: യന്മിഥഃസമയാദിമാം മദീയാം ദുഹിതരം ഭവാനുപായംസ്ത തന്മയാ പ്രീതിമതാ യുവയോരനുജ്ഞാതം. കുതഃ –

**ത്വമർഹതാം പ്രാഗ്രസരഃ സ്മൃതോƒസി നഃ**
**ശകുന്തലാ മൂർതിമതീ ച സത്ക്രിയാ**
**സമാനയംസ്തുല്യഗുണം വധൂവരം**
**ചിരസ്യ വാച്യം ന ഗതഃ പ്രജാപതിഃ** 15

'തദിദാനീമാപന്നസത്ത്വേയം പ്രതിഗൃഹ്യതാം സഹധർമാചരണായ' ഇതി.

ഗൗതമീ: ആര്യ! കിമപി വക്തുകാമാസ്മി. ന ച മേ വചനാവസരോƒസ്തി . കഥമിതി?

**നാവേക്ഷിതോ ഗുരുജനോƒനയാ ത്വയാ പൃഷ്ടോ ന ബന്ധുജനഃ**
**ഏകൈകസ്മിന്നേവ ചരിതേ ഭണാമി കിമേകൈകസ്യ** 16

ശകുന്തലാ: (ആത്മഗതം) കിം നു ഖല്വാര്യപുത്രോ ഭണതി?

രാജാ: കിമിദമുപന്യസ്തം?

ശകുന്തലാ: (ആത്മഗതം) പാവകഃ ഖലു വചനോപന്യാസഃ.

ശാർങ്ഗരവഃ: കഥമിദം നാമ? ഭവന്ത ഏവ സുതരാം ലോകവൃത്താന്ത നിഷ്ണാതാഃ.

**സതീമപി ജ്ഞാതികുലൈകസംശ്രയാം**
**ജനോƒന്യഥാ ഭർതൃമതീം വിശങ്കതേ**
**അതഃ സമീപേ പരിണേതുരിഷ്യതേ**
**പ്രിയാƒപ്രിയാ വാ പ്രമദാ സ്വബന്ധുഭിഃ** 17

രാജാ: കിം ചാത്രഭവതീ മയാ പരിണീതപൂർവാ?

ശകുന്തലാ: (സവിഷാദം ആത്മഗതം) ഹൃദയ! സാംപ്രതം ഉചിതാ തേ ആശങ്കാ.

ശാർങ്ഗരവൻ: തപസ്സിദ്ധിയുള്ളവർക്കു ക്ഷേമം സ്വാധീനമാണല്ലോ; അദ്ദേഹം കുശലപ്രശ്നപുരസ്സരം അങ്ങേ ഗ്രഹിപ്പിക്കുന്നു.

രാജാവ്: ഭഗവാന്റെ കൽപന എന്താണ്?

ശാർങ്ഗരവൻ: എന്റെ പുത്രിയെ അങ്ങ് അന്യോന്യസമയപ്രകാരം പരിഗ്രഹിച്ചതു നിങ്ങളുടെ രണ്ടാളുടെയും പേരിൽ ഉള്ള വാത്സല്യത്താൽ ഞാൻ അനുവദിച്ചിരിക്കുന്നു. എന്തുകൊണ്ടെന്നാൽ,

**പുരസ്സരൻ യോഗ്യരിൽ നീ; ശരീരിയാം**
**പുരസ്ക്രിയയ്ക്കൊത്തവളിശ്ശകുന്തള;**
**പൊരുത്തമൊപ്പിച്ചിണചേർക്കയാൽച്ചിരം**
**പൊറുത്തതാമപ്പഴിതീർത്തു പത്മജൻ.** 15

അതിനാൽ ഇപ്പോൾ ഗർഭിണിയായ ഇവളെ സഹധർമ്മാചരണത്തിനായി ഭവാൻ സ്വീകരിക്കണം!

ഗൗതമി: ആര്യാ, എനിക്കും ചിലതു പറഞ്ഞാൽക്കൊള്ളാമെന്നുണ്ട്; പക്ഷേ, അതിനവകാശം കാണുന്നില്ല. എങ്ങനെയെന്നാൽ,

**ചിന്തിച്ചതില്ലിവൾ ഗുരുക്കളെ; അങ്ങുമൊട്ടു**
**ചോദിച്ചതില്ല വധുബന്ധുജനാനുവാദം**
**ബോധിച്ചപോലിരുവർ നിങ്ങൾ രഹസ്യമായി**
**സ്സാധിച്ച സംഗതിയിലാരൊടെവന്നു ചോദ്യം?** 16

ശകുന്തള: (വിചാരം) ആര്യപുത്രൻ എന്തു പറയുമോ?

രാജാവ്: ഇതെന്താണു പ്രസംഗിച്ചത്?

ശകുന്തള: (വിചാരം) ഈ വാക്കു തീ കോരിയിടുന്നല്ലോ!

ശാർങ്ഗരവൻ: എന്താണെന്നോ? ലോകതന്ത്രത്തിൽ നിങ്ങൾക്കുതന്നെയല്ലയോ അധികം പരിജ്ഞാനം?

**സതിയെങ്കിലും പിതൃഗൃത്തിൽ വാഴുകിൽ**
**പ്പതിയുള്ള മങ്കയെ ജനം പഴിച്ചിടും**
**അതിനാൽ സ്വബന്ധുജനമങ്ങു പെണ്ണിനെ**
**പ്പതിയോടു ചേർത്തിടുമവൻ ത്യജിക്കിലും.** 17

രാജാവ്: അല്ല, ഈ സ്ത്രീയെ ഞാൻ വിവാഹം ചെയ്തിട്ടുണ്ടെന്നോ!

ശകുന്തള: (വിഷാദത്തോടെ വിചാരം) ഹൃദയമേ, നിന്റെ ആശങ്ക ശരിയായി.

ശാർങ്ഗരവഃ:

**കിം കൃതകാര്യദ്വേഷോ, ധർമം പ്രതി വിമുഖതാ, കൃതാവജ്ഞാ?**

രാജാ: കുതോƒയമസത്കല്പനാപ്രശ്നഃ?

ശാർങ്ഗരവഃ:

**മൂർച്ഛന്ത്യമീ വികാരാഃ പ്രായേണൈശ്വര്യമത്തേഷു** 18

രാജാ: വിശേഷേണാധിക്ഷിപ്തോƒസ്മി

ഗൗതമീ: ജാതേ! മുഹൂർതം മാ ലജ്ജസ്വ. അപനേഷ്യാമി തവാവഗുണ്ഠനം. തതസ്ത്വാം ഭർതാഭിജ്ഞാസ്യതി. (യഥോക്തം കരോതി)

രാജാ: (ശകുന്തലാം നിർവർണ്യ ആത്മഗതം)

**ഇദമുപനതമേവം രൂപമക്ലിഷ്ടകാന്തി**
**പ്രഥമപരിഗൃഹീതം സ്യാന്ന വേത്യവ്യവസ്യൻ**
**ഭ്രമര ഇവ വിഭാതേ കുന്ദമന്തസ്തുഷാരം**
**ന ച ഖലു പരോഭോക്തും നാപി ശക്നോമി ഹാതും** 19

(ഇതി വിചാരയൻ സ്ഥിതഃ)

പ്രതിഹാരീ: (സ്വഗതം) അഹോ! ധർമാവേക്ഷിതാ ഭർതുഃ. ഇദൃശം നാമ സുഖോപനതം രൂപം ദൃഷ്ട്വാ കോƒന്യോ അവിചാരയതി?

ശാർങ്ഗരവഃ: ഭോ രാജൻ! കിമിതി ജോഷമാസ്യതേ?

രാജാ: ഭോസ്തപോധനാഃ! ചിന്തയന്നപി ന ഖലു സ്വീകരണമത്രഭവത്യാഃ സ്മരാമി. തത്കഥമിമാമഭിവ്യക്തസത്ത്വലക്ഷണാം പ്രത്യാത്മാനം ക്ഷേത്രിണമാശങ്കമാനഃ പ്രതിപത്സ്യേ?

ശകുന്തലാ: (അപവാര്യ) ആര്യസ്യ പരിണയ ഏവ സന്ദേഹഃ കുതോ മേ ദൂരാധിരോഹിണ്യാശാ?

ശാർങ്ഗരവഃ: മാ താവത് –

**കൃതാഭിമർശാമനുമന്യമാനഃ**
**സുതാം ത്വയാ നാമ മുനിർവിമാന്യഃ**
**ദൃഷ്ടം പ്രതിഗ്രാഹയതോ സ്വമർഥം**
**പാത്രീകൃതോ ദസ്യുരിവാസി യേന** 20

ശാർങ്ഗരവൻ:

**വീഴ്ചവന്നതു നിനച്ചൊരീർച്ചയോ? പുച്ഛമോ കൃശരിൽ, മുഷ്കു തന്നെയോ?**

രാജാവ്: ഇതെന്താണ് ഇല്ലാത്തതുണ്ടെന്നു സങ്കല്പിച്ച് ചോദ്യം ചെയ്യുന്നത്?

ശാർങ്ഗരവൻ:

**വായ്ക്കുമീവക വികാരമൊക്കവേ മിക്കവാറുമധികാരമത്തരിൽ.** 18

രാജാവ്: എനിക്കു നല്ല ശകാരം കിട്ടി.

ഗൗതമി: (ശകുന്തളയോട്) കുഞ്ഞേ, ക്ഷണനേരം ലജ്ജിക്കാതിരിക്കൂ. നിന്റെ ഈ മൂടുപടം ഞാൻ മാറ്റാം; ഭർത്താവു നിന്നെക്കണ്ടറിയട്ടെ! (അങ്ങനെ ചെയ്യുന്നു.)

രാജാവ്: (ശകുന്തളയെ സൂക്ഷിച്ചു നോക്കി വിചാരം)

**വടിവിനുടവുതട്ടാതീവിധം വന്നു ചേർന്നോ**
**രുടലിതു തനതാണോ അല്ലയോയെന്ന കില്ലാൽ**
**ഹിമഭരിതമുഷസ്സിൽക്കന്ദമാർന്നോരു വണ്ടിൻ**
**സമതയൊടവശൻ ഞാൻ തള്ളുവാൻ കൊള്ളുവാനും.** 19

(ആലോചിച്ചുകൊണ്ടു നിൽക്കുന്നു.)

പരിജനങ്ങൾ: (തങ്ങളിൽ സ്വകാര്യമായിട്ട്) തിരുമനസ്സിലേക്കു ധർമ്മാശ്രയം കേമം തന്നെ; ഇത്രയും രൂപഗുണമുള്ള ഒരു സ്ത്രീരത്നം താനേ വന്നുചേർന്നാൽ മറ്റാരെങ്കിലും നോക്കിക്കൊണ്ടു മടിച്ചുനിൽക്കുമോ?

ശാർങ്ഗരവൻ: രാജാവേ, എന്താണു മിണ്ടാതെ നിൽക്കുന്നത്?

രാജാവ്: അല്ലേ തപോധന, ആലോചിച്ചുനോക്കിയിട്ടും ഞാൻ ഈ സ്ത്രീയെ സ്വീകരിച്ചതായി ഓർക്കുന്നില്ല. പിന്നെ എങ്ങനെയാണ് സ്പഷ്ടമായ ഗർഭലക്ഷണമുള്ള ഇവളെ പരദാരപ്രവേശശങ്ക കൂടാതെ പരിഗ്രഹിക്കുന്നത്?

ശകുന്തള: (വിചാരം) ഹൃദയമേ, വിവാഹസംഗതി തന്നെ ഇവിടെ തർക്കത്തിലായിരിക്കുന്നു; ഇനി എന്തിനാണു നിനക്ക് അങ്ങേ അറ്റം കടന്നുള്ള മോഹങ്ങൾ?

ശാർങ്ഗരവൻ: എന്നാൽ വേണ്ട —

**ഭാവിക്കവേണ്ടയതിനേമുറകന്യയാളിൽ**
**കൈവെച്ച വീഴ്ച വകവെച്ച മുനീന്ദ്രനോട്**
**മോഷ്ടിച്ച വസ്തു വിരവോടു വിളിച്ചിണക്കി**
**മോഷ്ടിച്ച പുരുഷനു താനിവനേകിയല്ലോ.** 20

ശാരദ്വതഃ: ശാർങ്ഗരവ! വിരമ ത്വമിദാനീം. ശകുന്തലേ! വക്തവ്യ–മുക്തമസ്മാഭിഃ. സോ$f$യമത്രഭവാനേവമാഹ. ദീയതാമസ്മൈ പ്രത്യയ പ്രതിവചനം.

ശകുന്തലാ: (സ്വഗതം) ഇദമവസ്ഥാന്തരം ഗതേ താദൃശേ$f$നുരാഗേ കിം വാ സ്മാരിതേന? ആത്മേദാനീം മേ ശോചനീയ ഇതി വ്യവസിതമേതത്. (പ്രകാശം) ആര്യപുത്ര (ഇത്യർധോക്തേ) അഥവാ സംശയിതേ നൈഷ സമുദാചാരഃ. പൗരവ! യുക്തം നാമ തേ തഥാ പുരാ$f$ശ്രമപദേ സ്വഭാവോത്താനഹൃദയമിമം ജനം സമയപൂർവം പ്രതാര്യ സാമ്പ്രത–മീദൃശൈരക്ഷരൈഃ പ്രത്യാഖ്യാതും.

രാജാ: (കർണൗ പിധായ) ശാന്തം ശാന്തം പാപം!

**വ്യപദേശമാവിലയിതും കിമീഹസേ ജനമിമം ച പാതയിതും**
**കൂലങ്കഷേവ സിന്ധുഃ പ്രസന്നമംഭസ്തടതരും ച 21**

ശകുന്തലാ: ഭവതു. യദി പരമാർഥതഃ പരപരിഗ്രഹശങ്കിനാ ത്വയൈവം പ്രവൃത്തം തദഭിജ്ഞാനേനാനേന തവാശങ്കാമപനേഷ്യാമി.

രാജാ: ഉദാരഃ കൽപഃ.

ശകുന്തലാ: (മുദ്രാസ്ഥാനം പരാമൃശ്യ) ഹാ ധിക്! ഹാ ധിക്! അംഗുലീയകശൂന്യാ മേ$f$ംഗുലിഃ. (സവിഷാദം ഗൗതമീമവേക്ഷതേ)

ഗൗതമീ: നൂനം തേ ശക്രാവതാരാഭ്യന്തരേ ശചീതീർഥസലിലം വന്ദമാനായാഃ പ്രഭ്രഷ്ടമംഗുലീയകം.

രാജാ: (സസ്മിതം) ഇദം തത്പ്രത്യുത്പന്നമതി സ്ത്രൈണമിതി യദുച്യതേ.

ശകുന്തലാ: അത്ര താവദ്വിധിനാ ദർശിതം പ്രഭുത്വം. അപരം തേ കഥയിഷ്യാമി.

രാജാ: ശ്രോതവ്യമിദാനീം സംവൃത്തം.

ശകുന്തലാ: നന്വേകസ്മിൻ ദിവസേ നവമാലികാമണ്ഡപേ നലിനീ–പത്രഭാജനഗതമുദകം തവ ഹസ്തേ സന്നിഹിതമാസീത്.

രാജാ: ശൃണുമസ്താവത്.

ശാരദ്വതൻ: ശാർങ്ഗരവ, താനിനി മതിയാക്കൂ! ശകുന്തളേ, ഞങ്ങൾ പറയേണ്ടതു പറഞ്ഞു; യോഗ്യനായ ഇദ്ദേഹത്തിന്റെ ഉത്തരം ഇങ്ങനെയാണ്. അടയാളവാക്കു വല്ലതുമുണ്ടെങ്കിൽ കേൾപ്പിക്കൂ.

ശകുന്തള: (വിചാരം) അങ്ങനെ ഒക്കെ ഇരുന്ന അനുരാഗം ഇത്രത്തോളം ഭേദപ്പെട്ട നിലയിൽ ഇനി ഓർമ്മിപ്പിച്ചിട്ട് എന്താണു ഫലം? ആത്മ ശോചനത്തിനുള്ള തുനിവാണിത്. (വെളിവായിട്ട്) ആര്യപു.. (പാതിക്കു നിറുത്തിയിട്ട്) വിവാഹകാര്യം തർക്കപ്പെട്ടിരിക്കുന്ന സ്ഥിതിക്ക് ഇതല്ലല്ലോ സംബോധനത്തിന്റെ മുറ. പൗരവ, അന്ന് ആശ്രമത്തിൽ വെച്ച് പച്ചപ്പാവ മായ ഈയുള്ളവളെ കള്ളസത്യം ചെയ്തു ചതിച്ചിട്ട് ഈമാതിരി വാക്കു പറഞ്ഞ് ഇപ്പോൾ നിരസിക്കുന്നത് അങ്ങേയ്ക്കു യുക്തം തന്നെ!

രാജാവ്: (ചെവി പൊത്തിക്കൊണ്ട്) ശാന്തം പാപം!

**തന്നെപ്പഴിച്ചു തനിയേ തുനിയുന്നതെന്തി**
**ന്നിന്നിജ്ജനത്തിനുമധോഗതി നല്കുവാൻ നീ?**
**ഏറെത്തഴച്ച പുഴതാൻ സ്വയമേ കുലുങ്ങി**
**ത്തീരത്തിലെത്തരു പുഴക്കുവതെന്നപോലെ 21**

ശകുന്തള: അങ്ങിപ്പറയുന്നതു പരമാർത്ഥമായിട്ടുതന്നെ എന്നെ പരപരിഗ്രഹം എന്നു ശങ്കിച്ചിട്ടാണെങ്കിൽ ഈ അഭിജ്ഞാനം കൊണ്ട് അങ്ങേ സംശയം തീർക്കാം.

രാജാവ്: ഉത്തമപക്ഷം തന്നെ.

ശകുന്തള: (മോതിരവിരൽ തപ്പീട്ട്) അയ്യോ കഷ്ടം! കഷ്ടം! എന്റെ വിരലിൽ മോതിരം കാണുന്നില്ലല്ലോ. (വിഷാദിച്ചു ഗൗതമിയുടെ മുഖത്തു നോക്കുന്നു.)

ഗൗതമി: ശക്രാവതാരത്തിൽ വച്ച് ശചീതീർത്ഥത്തെ വന്ദിച്ച സമയം മോതിരം നിന്റെ വിരലിൽ നിന്ന് ഊരിപ്പോയിരിക്കണം.

രാജാവ്: (മന്ദഹാസത്തോടു കൂടി) ഇതാണു സ്ത്രീകൾക്കു കണക്കിനു–ത്തരം തോന്നിക്കൊള്ളുമെന്നു പറയാറുള്ളത്.

ശകുന്തള: ഇത് എന്റെ ദുർവിധിമാഹാത്മ്യമാണ്. വേറെ ഒന്നു പറയാം.

രാജാവ്: ഇനി കേൾക്കണമെന്നായി; ആകട്ടെ, അതും ആവാം.
ശകുന്തള: അന്നൊരു ദിവസം ആറ്റുവഞ്ചിക്കെട്ടിലിരിക്കുമ്പോൾ താമരയിലയിൽ വച്ചിരുന്ന വെള്ളം അങ്ങേടെ കൈയിലായിരുന്നു.

രാജാവ്: കേൾക്കട്ടെ.

ശകുന്തലാ: തത്ക്ഷണം തു സ മമ കൃതകപുത്രകോ ദീർഘാപാംഗോ നാമ മൃഗപോതക ഉപസ്ഥിതഃ. ത്വയായം താവത്പ്രഥമം പിബത്വിത്യനുകമ്പിനോപച്ഛന്ദിത ഉദകേന. ന പുനസ്തവ അപരിചയാദ്ധസ്താഭ്യാസമുപഗതഃ. പശ്ചാത്തസ്മിന്നേവ മയാ ഗൃഹീതേ സലിലേƒനേന കൃതഃ പ്രണയഃ. തദാ ത്വമിത്ഥം പ്രഹസിതോƒസി – സർവഃ സഗന്ധേഷു വിശ്വസിതി. ദ്വാവപ്യത്രാരണ്യകാവിതി.

രാജാ: ഏവമാദിഭിരാത്മകാര്യനിർവർതിനീനാമനൃതമയവാങ്മധുഭിരാകൃഷ്യന്തേ വിഷയിണഃ.

ഗൗതമീ: മഹാഭാഗ! നാർഹസ്യേവം മന്ത്രയിതും. തപോവനസംവർധിതോƒനഭിജ്ഞോƒയം ജനഃ കൈതവസ്യ.

രാജാ: താപസവൃദ്ധേ!

**സ്ത്രീണാമശിക്ഷിതപടുത്വമമാനുഷീഷു**
**സന്ദൃശ്യതേ കിമുത യാഃ പ്രതിബോധവത്യഃ**
**പ്രാഗന്തരിക്ഷഗമനാസ്വമപത്യജാത–**
**മന്യൈർദ്വിജൈഃ പരഭൃതാഃ ഖലു പോഷയന്തി** 22

ശകുന്തലാ: (സരോഷം) അനാര്യ! ആത്മനോ ഹൃദയാനുമാനേന പശ്യസി. കോƒന്യോ ധർമകഞ്ചുകപ്രവേശിനസ്തൃണച്ഛന്നകൂപോപമസ്യ തവാനുകൃതിം പ്രതിപത്സ്യതേ.

രാജാ: (ആത്മഗതം) സന്ദിഗ്ധബുദ്ധിം മാം കുർവന്നകൈതവ ഇവാസ്യാഃ കോപോ ലക്ഷ്യതേ. തഥാ ഹ്യനയാ –

**മയ്യേവ വിസ്മരണദാരുണചിത്തവൃത്തൗ**
**വൃത്തം രഹഃ പ്രണയമപ്രതിപദ്യമാനേ**
**ഭേദാദ് ഭ്രുവോഃ കുടിലയോരതിലോഹിതാക്ഷ്യാ**
**ഭഗ്നം ശരാസനമിവാതിരുഷാ സ്മരസ്യ** 23

(പ്രകാശം) ഭദ്രേ! പ്രഥിതം ദുഷ്യന്തസ്യ ചരിതം. തഥാപീദം ന ദൃശ്യതേ.

ശകുന്തലാ: സുഷ്ഠു താവദത്ര സ്വച്ഛന്ദചാരിണീ കൃതാസ്മി. യാഹമസ്യ പുരുവംശപ്രത്യയേന മുഖമധോർഹൃദയവിഷസ്യ ഹസ്താഭ്യാസമുപഗതാ. (പടാന്തേന മുഖമാവൃത്യ രോദിതി)

ശകുന്തള: അപ്പോൾ ഞാൻ പുത്രനെപ്പോലെ ഭാവിച്ചുവന്ന ദീർഘാപാംഗൻ എന്ന മാൻകുട്ടി അടുത്തു വന്നു. അങ്ങു കരുണ തോന്നീട്ട് ആദ്യം ഈ മാൻകുട്ടി കുടിക്കട്ടെ എന്നു പറഞ്ഞ് വെള്ളം അതിന്റെ നേരെ കാണിച്ചു. പരിചയം പോരാഞ്ഞതിനാൽ അങ്ങേ കൈയിൽ നിന്ന് അതു വെള്ളം കുടിച്ചില്ല. പിന്നീട് ആ വെള്ളം തന്നെ ഞാൻ വാങ്ങിക്കാണിച്ചപ്പോൾ അതു കുടിച്ചു. അപ്പോൾ അങ്ങ് 'എല്ലാവർക്കും അവരവരുടെ കൂട്ടുകാരിൽ വിശ്വാസമുണ്ട്; രണ്ടാളും വനവാസികളാണല്ലോ,' എന്നു പറഞ്ഞ് എന്നെ പരിഹസിച്ചു.

രാജാവ്: തങ്ങളുടെ കാര്യം കാണ്മാൻ വേണ്ടി സ്ത്രീകൾ ഈവിധം ഭംഗിയായി കെട്ടിച്ചമച്ചു പറയുന്നതു കേട്ടു വിഷയാസക്തന്മാർ അകപ്പെട്ടു പോകുന്നു.

ഗൗതമി: മഹാനുഭാവനായ അങ്ങ് ഇങ്ങനെ പറയുന്നതു യുക്തമല്ല; തപോവനത്തിൽ വളർന്ന ഇവൾ വഞ്ചനാമാർഗ്ഗം അറിഞ്ഞിട്ടില്ല.

രാജാവ്: അല്ലയോ വൃദ്ധതാപസി,

**വാസ്കും സ്വതേയൊരു തിറം ജഡജന്തുവിൽ സ്ത്രീ**
**വർഗ്ഗത്തിലും; മനുജജാതിയിലെത്ര വേണ്ട!**
**മറ്റുള്ള പക്ഷികൾ മുഖാന്തരമായി മുട്ട**
**മുറ്റുംവരേയ്ക്കു കുയിലിൻപിട പെറ്റിടുന്നു.** **22**

ശകുന്തള: (കോപത്തോടെ) അനാര്യ, ശേഷംപേരും അങ്ങയെപ്പോലെയാണെന്നാണ് അങ്ങേയ്ക്കു ഭാവം; പുല്ലുകൊണ്ടു മറഞ്ഞ കിണറുപോലെ ധർമ്മച്ചട്ടയിട്ടു മുറുക്കിയ അങ്ങേടെ മട്ടു മറ്റാരെങ്കിലും കാട്ടുമോ?

രാജാവ്: (വിചാരം) ഇവളുടെ ഈ കോപഭാവം എനിക്കു സന്ദേഹം ജനിപ്പിക്കത്തക്കവിധം നിർവ്യാജമായിരിക്കുന്നു.

**നിഷ്കണ്ടകൻ നിഭൃതമായി നടന്ന വേഴ്ച**
**കൈക്കൊണ്ടിടാതെയിവനിങ്ങു മറുത്തിടുമ്പോൾ**
**ഉൾക്കൊണ്ട കോപമിവളങ്ങു ചുളിച്ചു ചില്ലി**
**ചൊല്ക്കൊണ്ട ചൂതശരചാപമൊടിച്ചിടുന്നോ?** **23**

(വെളിവായിട്ട്) ഭദ്രേ, ദുഷ്ഷന്തന്റെ ചരിത്രം പ്രസിദ്ധമാണ്, ഇതു മാത്രം കേട്ടിട്ടില്ല.

ശകുന്തള: കൊള്ളാം! ആകെക്കൂടെ എന്നെ താന്തോന്നിയാക്കി ത്തീർത്തു അല്ലേ? മുഖത്തിനു തേനും മനസ്സിനു വിഷവും വച്ചു കൊണ്ടിരിക്കുന്ന ഈയാളുടെ പിടിയിൽ പൂരുവംശത്തിലുള്ള വിശ്വാസം കൊണ്ടു ഞാൻ അകപ്പെട്ടു പോയല്ലോ. (വസ്ത്രത്തിന്റെ തുമ്പുകൊണ്ടു മുഖം മറച്ചു കരയുന്നു.)

ശാർങ്ഗരവഃ: ഇത്ഥമാത്മകൃതം പ്രതിഹതം ചാപലം ദഹതി.

**അതഃ പരീക്ഷ്യ കർതവ്യം വിശേഷാത്സംഗതം രഹഃ**
**അജ്ഞാതഹൃദയേഷ്വേവം വൈരീഭവതി സൗഹൃദം** 24

രാജാ: അയി ഭോഃ! കിമത്രഭവതീപ്രത്യയാദേവാസ്മാൻ സംയുത–ദോഷാക്ഷരൈഃ ക്ഷിണുഥ?

ശാർങ്ഗരവഃ: (സാസൂയം) ശ്രുതം ഭവദ്ഭിരധരോത്തരം.

**ആ ജന്മനഃ ശാഠ്യമശിക്ഷിതോ യസ്തസ്യാപ്രമാണം വചനം ജനസ്യ**
**പരാതിസന്ധാനമധീയതേ യൈർവിദ്യേതി തേ സന്തു കിലാപ്തവാചഃ 25**

രാജാ: ഭോഃ സത്യവാദിൻ! അഭ്യുപഗതം താവദസ്മാഭിരേവം കിം പുനരിമാമതിസന്ധായ ലഭ്യതേ?

ശാർങ്ഗരവഃ: വിനിപാതഃ.

രാജാ: വിനിപാതഃ.പൗരവൈഃ പ്രാർഥ്യത ഇതി ന ശ്രദ്ധേയമേതത്.

ശാരദ്വതഃ: ശാർങ്ഗരവ! കിമുത്തരോത്തരേണ? അനുഷ്ഠിതോ ഗുരുസന്ദേശഃ. പ്രതിനിവർതാമഹേ വയം. (രാജാനം പ്രതി)

**തദേഷാ ഭവതഃ കാന്താ ത്യജ വൈനാം ഗൃഹാണ വാ**
**ഉപപന്നാ ഹി ദാരേഷു പ്രഭുതാ സർവതോമുഖീ** 26

ഗൗതമീ! ഗച്ഛാഗ്രതഃ.

(ഇതി പ്രസ്ഥിതാഃ)

ശകുന്തലാ: കഥമനേന കിതവേന വിപ്രലബ്ധാസ്മി യൂയമപി മാം?

(പരിത്യജഥ ഇത്യനുപ്രതിഷ്ഠതേ)

ഗൗതമീ: (സ്ഥിത്വാ) വത്സ ശാർങ്ഗരവ! അനുഗച്ഛതീയം ഖലു നഃ കരുണപരിദേവിനീ ശകുന്തലാ. പ്രത്യാദേശപരുഷേ ഭർതരി കിം വാ മേ പുത്രികാ കരോതു?

ശാർങ്ഗരവഃ: (സരോഷം നിവൃത്യ) പുരോഭാഗേ, കിം സ്വാതന്ത്ര്യമവ–ലംബസേ

(ശകുന്തലാ ഭീതാ വേപതേ)

ശാർങ്ഗരവൻ: സ്വയംകൃതമായ ചാപല്യം ഇങ്ങനെയാണ് തിരിഞ്ഞടിക്കുന്നത്.

**അതിനാലെതുമാചരിക്ക സൂക്ഷിച്ചതിലും പിന്നെ രഹസ്സിലുള്ള വേഴ്ച;**
**സ്ഥിതിയൊന്നുമറിഞ്ഞിടാതെ ചെയ്താലിതുപോൽ ബന്ധുത ബദ്ധവൈരമാകും 24**

രാജാവ്: ഈ സ്ത്രീയുടെ വാക്കുമാത്രം വിശ്വസിച്ച് നമ്മെ എന്തിനാ–ണിങ്ങനെ സ്പഷ്ടമായി ദുഷിക്കുന്നത്?

ശാർങ്ഗരവൻ: (രാജാവിനെ നോക്കി അസഹ്യഭാവത്തോടെ) കേട്ടില്ലേ കീഴു മേലാക്കിപ്പറയുന്നത്?

**പാരിൽപ്പിറന്നതുമുതൽ ചതിയെന്നതുള്ളിൽ**
**ക്കേറാത്തൊരാൾ പറവതൊക്കെയുമപ്രമാണം;**
**നേരസ്ഥരായി വിലസട്ടെ പഠിത്തമെന്ന**
**പേരും പറഞ്ഞു പരവഞ്ചനയഭ്യസിപ്പോർ. 25**

രാജാവ്: ഹേ നേരസ്ഥ, ഇതു സമ്മതിച്ചു. എന്താണു പിന്നെ ഇവളെ ചതിച്ചിട്ട് എനിക്കു കിട്ടാനുള്ളത്?

ശാർങ്ഗരവൻ: അധോഗതി.

രാജാവ്: പൗരവന്മാർ അധോഗതി ആഗ്രഹിക്കുന്നു എന്നു വിശ്വസിക്കത്തക്കതല്ല.

ശാരദ്വതൻ: ശാർങ്ഗരവ! എന്തിനു തർക്കിക്കുന്നു? ഗുരുവിന്റെ കല്പന അനുഷ്ഠിച്ച് നമുക്കു പോകാം.

ശാർങ്ഗരവൻ: രാജാവേ!

**ഇക്കന്യ നീ വേട്ടൊരു പത്നിയത്രേ; കൈക്കോൾകതാൻ തള്ളുകതാൻ യഥേഷ്ടം;**
**പാണിഗ്രഹം ചെയ്തു പരിഗ്രഹിച്ച പെണ്ണിന്റെമേലേതിനു കോയ്മയില്ല?26**

ഗൗതമി, മുമ്പേ നടക്കൂ! (പുറപ്പെടുന്നു.)

ശകുന്തള: ഈ ധൂർത്തൻ എന്നെ വഞ്ചിച്ചു; നിങ്ങളും ഉപേക്ഷിച്ചു പോകുന്നോ? (പിന്നാലെ പുറപ്പെടുന്നു)

ഗൗതമി: (നിന്നിട്ട്) വത്സ ശാർങ്ഗരവ, ശകുന്തള വിലപിച്ചുകൊണ്ട് നമ്മുടെ പിന്നാലെ വരുന്നു. ഭർത്താവു കൈക്കൊള്ളാതെ പാരുഷ്യം ഭാവിക്കുന്ന സ്ഥിതിക്ക് എന്റെ മകൾ എന്തു ചെയ്യും?

ശാർങ്ഗരവൻ: (കോപത്തോടെ തിരിഞ്ഞു നിന്നിട്ട്) ആഹ്ഹാ! ദോഷം മാത്രം കണ്ടുംകൊണ്ട് നീ സ്വാതന്ത്ര്യം പ്രവർത്തിക്കുന്നോ?

(ശകുന്തള പേടിച്ചുവിറയ്ക്കുന്നു.)

ശാർങ്ഗരവഃ: ശകുന്തലേ!

**യദി യഥാ വദതി ക്ഷിതിപസ്തഥാ**
**ത്വമസി കിം പിതുരുത്കുലയാ ത്വയാ**
**അഥ തു വേത്സി ശുചി വ്രതമാത്മനഃ**
**പതികുലേ തവ ദാസ്യമപി ക്ഷമം** 27

തത്തിഷ്ഠ സാധയാമോ വയം.

രാജാ: ഭോസ്തപസ്വിൻ! കിമത്രഭവതീം വിപ്രലപസി?

**കുമുദാന്യേവ ശശാങ്കഃ സവിതാ ബോധയതി പങ്കജാന്യേവ**
**വശിനാം ഹി പരപരിഗ്രഹസംശ്ലേഷപരാങ്മുഖീ വൃത്തിഃ** 28

ശാർങ്ഗരവഃ: യദാ തു പൂർവവൃത്തമന്യസംഗാദ്വിസ്മൃതോ ഭവാം–സ്തദാ കഥമധർമഭീരുഃ?

രാജാ: ഭവന്തമേവാത്ര ഗുരുലാഘവം പൃച്ഛാമി.

**മൂഢഃ സ്യാമഹമേഷാ വാ വദേന്മിഥ്യേതി സംശയേ**
**ദാരത്യാഗീ ഭവാമ്യാഹോ പരസ്ത്രീസ്പർശപാംസുലഃ** 29

പുരോഹിതഃ: (വിചാര്യ) യദി താവദേവം ക്രിയതാം.

രാജാ: അനുശാസ്തു മാം ഭവാൻ.

പുരോഹിതഃ: അത്രഭവതീ താവദാപ്രസവാദസ്മദ്ഗൃഹേ തിഷ്ഠതു. കുതഃ ഇദമുച്യത ഇതി ചേത് – 'ത്വം സാധുഭിരാദിഷ്ടപൂർവഃ പ്രഥമമേവ ചക്രവർതിനം പുത്രം ജനയിഷ്യസീതി. സ ചേന്മുനിദൗഹിത്ര–സ്തല്ലക്ഷണോപേതോ ഭവിഷ്യതി, അഭിനന്ദ്യ ശുദ്ധാന്തമേനാം പ്രവേശയിഷ്യസി. വിപര്യയേ ച പിതുരസ്യാഃ സമീപനയനമവ–സ്ഥിതമേവ.

രാജാ: യഥാ ഗുരുഭ്യോ രോചതേ.

പുരോഹിതഃ: വത്സേ! അനുഗച്ഛ മാം.

ശകുന്തലാ: ഭഗവതി വസുധേ! ദേഹി മേ വിവരം.

(ഇതി രുദതീ നിഷ്ക്രാന്താ സഹ പുരോധസാ തപസ്വിഭിശ്ച)

(രാജാ ശാപവ്യവഹിതസ്മൃതിഃ ശകുന്തലാഗതമേവ ചിന്തയതി)

ശാർങ്ഗരവൻ:

**ക്ഷിതിപൻ കഥിപ്പതുകണക്കുതന്നെ നിൻ**
**സ്ഥിതിയെങ്കിലെന്തിനു പിതാവിനിന്നു നീ?**
**സതിയെന്നുതന്നെ നിജബോധമെങ്കിലോ,**
**ക്ഷതിയെന്തു ഭർത്തൃഗൃഹദാസ്യമേല്ക്കിലും?** 27

അതുകൊണ്ട് നിൽക്കൂ; ഞങ്ങൾ പോകുന്നു.

രാജാവ്: അല്ലയോ താപസാ, എന്തിനാണിവളെ ചതിക്കുന്നത്?

**കമുദമേ ശിശിരാംശു വിടുർത്തിടൂ; കമലമേ ദിനനാഥനുമങ്ങനെ,**
**പരപരിഗ്രഹബന്ധമശേഷവും പരിഹരിപ്പവരാണു ജിതേന്ദ്രിയർ.** 28

ശാർങ്ഗരവൻ: രാജാവേ, മറ്റൊന്നിലുള്ള ആവേശം കൊണ്ട് മുമ്പു നടന്ന സംഗതി അങ്ങേയ്ക്ക് മറക്കാമെങ്കിൽ അങ്ങ് അധർമ്മഭീരുവായ തെങ്ങിനെ?

രാജാവ്: ഇതിൽ ഗുരുലാഘവം ഞാൻ ഭവാനോടുതന്നെ ചോദിക്കുന്നു.

**മറക്കയോ ഞാൻ, ഇവൾ കൈതവം ചമ**
**ച്ചുരയ്ക്കയോയെന്ന വിശങ്കയിങ്കൽ ഞാൻ,**
**പരിഗ്രഹിച്ചവളെ ത്യജിക്കണോ?**
**പരാങ്ഗനാസങ്ഗകളങ്കമേല്ക്കണോ?** 29

പുരോഹിതൻ: (വിചാരിച്ചിട്ട്) എന്നാൽ, ഇങ്ങനെ ചെയ്ക.

രാജാവ്: അരുളിച്ചെയ്യാം.

പുരോഹിതൻ: ഈ സ്ത്രീ പ്രസവിക്കുന്നതുവരെ എന്റെ ഭവനത്തിൽ താമസിക്കട്ടെ. എന്തുകൊണ്ടെന്നാൽ, അങ്ങേയ്ക്ക് ആദ്യം ഉണ്ടാകുന്ന പുത്രൻ ചക്രവർത്തിയായിത്തീരുമെന്ന് മഹർഷിമാർ അനുഗ്രഹിച്ചിട്ടുണ്ട്. ഈ കണ്വപുത്രിക്കു പിറക്കുന്ന കുട്ടിക്ക് ആ ലക്ഷണങ്ങൾ കണ്ടാൽ ഇവളെ സത്കരിച്ച് അന്തഃപുരത്തിൽ പ്രവേശിപ്പിക്കാം; മറിച്ചായാലോ ഇവൾ പിതൃഗൃഹത്തിലേക്ക് മടങ്ങണമെന്നതു പറയേണ്ടതില്ലല്ലോ.

രാജാവ്: പുരോഹിതന്റെ അഭിപ്രായം പോലെ.

പുരോഹിതൻ: കുട്ടി, എന്റെ കൂടെ വരൂ.

ശകുന്തള: ഭൂമിദേവി, എനിക്കിടം തരണേ! (കരഞ്ഞുകൊണ്ട് പുറപ്പെടുന്നു.)

(പുരോഹിതന്റെ പിന്നാലെ ശകുന്തളയും, ഗൗതമിയെ മുമ്പിൽ നടത്തിക്കൊണ്ട് തപസ്വികളും പോയി. രാജാവ് ശാപമോഹിതനായിട്ട്, ശകുന്തളയുടെ സംഗതി തന്നെ ആലോചിക്കുന്നു.)

(നേപഥ്യേ) ആശ്ചര്യം! ആശ്ചര്യം!

രാജാ: (ആകർണ്യ) കിം നു ഖലു സ്യാത്?

(പ്രവിശ്യ)

പുരോഹിതഃ: (സവിസ്മയം) ദേവ! അദ്ഭുതം ഖലു സംവൃത്തം.

രാജാ: കിമിവ?

പുരോഹിതഃ: ദേവ! പരാവൃത്തേഷു കണ്വശിഷ്യേഷു സാ നിന്ദന്തീ സ്വാനി ഭാഗ്യാനി ബാലാ ബാഹൂത്ക്ഷേപം ക്രന്ദിതും ച പ്രവൃത്താ.

രാജാ: കിം ച?

പുരോഹിതഃ:

**സ്ത്രീസംസ്ഥാനം ചാപ്സരസ്തീർഥമാരാ–**
**ദുത്ക്ഷിപ്യൈനാം ജ്യോതിരേകം ജഗാമ** 30

(സർവേ വിസ്മയം രൂപയന്തി)

രാജാ: ഭഗവൻ! പ്രാഗപി സോ*ƒ*സ്മാഭിരർഥഃ പ്രത്യാദിഷ്ട ഏവ. കിം വൃഥാ തർകേണാന്വിഷ്യതേ. വിശ്രാമ്യതു ഭവാൻ.

പുരോഹിതഃ: വിജയസ്വ. (ഇതി നിഷ്ക്രാന്തഃ)

രാജാ: വേത്രവതി! പര്യാകുലോ*ƒ*സ്മി. ശയനഭൂമിമാർഗമാദേശയ.

പ്രതിഹാരീ: ഇത ഇതോ ദേവഃ.

(ഇതി പ്രസ്ഥിതാ)

രാജാ:

**കാമം പ്രത്യാദിഷ്ടാം സ്മരാമി ന പരിഗ്രഹം മുനേസ്തനയാം**
**ബലവത്തു ദൂയമാനം പ്രത്യായയതീവ മാം ഹൃദയം** 31

(ഇതി നിഷ്ക്രാന്താഃ സർവേ)

**ഇതി പഞ്ചമോ*ƒ*ങ്കഃ**

(അണിയറയിൽ) ആശ്ചര്യം! ആശ്ചര്യം!

രാജാവ്: (കേട്ടിട്ട്) ഇതെന്തായിരിക്കും?

പുരോഹിതൻ: (പ്രവേശിച്ചു വിസ്മയത്തോടുകൂടി) അത്ഭുതമാണു നടന്നത്!

രാജാവ്: എന്താണ്?

പുരോഹിതൻ: മഹാരാജാവേ, കണ്വശിഷ്യർ പിരിഞ്ഞ ഉടനെ,

അവശതയോടു കൈയും പൊക്കി മേല്പോട്ടു നോക്കീ

ട്ടവൾ നിജവിധിദോഷം തന്നെ ചൊല്ലിക്കരഞ്ഞാൾ.

രാജാവ്: എന്നിട്ടോ?

പുരോഹിതൻ:

**യുവതിവടിവു തേജസ്സപ്സരസ്തീർത്ഥമാർന്നി**
**ട്ടവളെയുടനെടുത്തുംകൊണ്ടു വാനത്തുമേറി.** 30

(എല്ലാവരും വിസ്മയിക്കുന്നു)

രാജാവ്: ആ കാര്യം മുമ്പുതന്നെ തള്ളിക്കളഞ്ഞല്ലോ; ഇനി വെറും ഊഹങ്ങൾ എന്തിന്! ഭവാൻ പോയി വിശ്രമിക്കുക.

പുരോഹിതൻ: വിജയം! (പോയി.)

രാജാവ്: വേത്രവതീ, എനിക്കു ശ്രമമായിരിക്കുന്നു; ശയനഗൃഹ-ത്തിലേക്കു പോകട്ടേ; വഴി കാണിക്കൂ!

ദ്വാരപാലിക: ഇതാ എഴുന്നള്ളണം, (പുറപ്പെടുന്നു)

രാജാവ്: (ചുറ്റിനടന്നിട്ടു വിചാരം)

**നിനവില്ല നിരാകൃതയാം മുനികന്യയെ വേട്ടതായെനിക്കൊട്ടും;**
**എങ്കിലുമുള്ളു ചുടുമ്പോൾ ശങ്ക മറിച്ചും ജനിപ്പതുണ്ടല്പം.** 31

(എല്ലാവരും പോയി)

# ഷഷ്ഠോ ƒങ്കഃ

(തതഃ പ്രവിശതി നാഗരികഃ സ്യാലഃ പശ്ചാദ്ബദ്ധം പുരുഷമാദായ രക്ഷിണൗ ച)

രക്ഷിണൗ: (പുരുഷം താഡയിത്വാ) അരേ കുംഭീലക! കസ്മിൻ ത്വയൈതന്മണിബന്ധനോത്കീർണനാമധേയാങ്കിതം രാജകീയമംഗു- ലീയകം സമാസാദിതം?

പുരുഷഃ: (ഭീതിം നാടയിത്വാ) പ്രസീദന്തു ഭാവമിശ്രാഃ. അഹം നേദൃശകർമകാരീ.

പ്രഥമഃ: കിം ഖലു ശോഭനോ ബ്രാഹ്മണ ഇതി കൃത്വാ രാജ്ഞാ പ്രതിഗ്രഹോ ദത്തഃ?

പുരുഷഃ: ശൃണുതേദാനീം. അഹം ശക്രാവതാരാഭ്യന്തരവാസീ ധീവരഃ.

ദ്വിതീയഃ: പാടച്ചര! കിമസ്മാഭിർജാതിഃ പൃഷ്ടാ?

സ്യാലഃ: സൂചക! കഥയതു സർവനനുക്രമേണ. മൈനമന്തരാ പ്രതിബധ്നീതം.

ഉഭൗ: യദാവുത്ത ആജ്ഞാപയതി.

സ്യാലഃ: കഥയ കഥയ.

പുരുഷഃ: അഹം ജാലോദ്ഗാലാദിഭിർമത്സ്യബന്ധനോപായൈഃ കുടുംബഭരണം കരോമി.

സ്യാലഃ: (വിഹസ്യ) വിശുദ്ധ ഇദാനീമാജീവഃ.

പുരുഷഃ: ഭർതഃ. മാ ഏവം ഭണ.

**സഹജം കില യദ്വിനിന്ദിതം ന ഖലു തത്കർമ വിവർജനീയം**
**പശുമാരണകർമദാരുണോ ƒനുകമ്പാമൃദുരേവ ശ്രോത്രിയഃ** 1

സ്യാലഃ: തതസ്തതഃ.

# ആറാം അങ്കം

### പ്രവേശകം

(അനന്തരം രാജസ്യാലനായ നഗരാധികാരിയും കൈ പിൻപോട്ടു കെട്ടിയ പുള്ളിയെ കൂട്ടിക്കൊണ്ടു രണ്ടു ശിപായിമാരും പ്രവേശിക്കുന്നു)

ശിപായിമാർ: (പുള്ളിയെ ഇടിച്ചിട്ടു) എടാ കള്ളാ, പറ! മഹാരാജാവു തിരുമനസ്സിലെ തിരുനാമം കൊത്തിയിട്ടുള്ള ഈ കല്ലു വച്ച തിരുവാഴി നിനക്കു എവിടെനിന്നു കിട്ടി?

പുള്ളി: (ഭയഭാവത്തോടെ) ദയവുണ്ടാകണേ! പൊന്നേമാന്മാരെ, ഞാൻ ഈ തൊഴിലുകാരനല്ല.

ഒന്നാം ശിപായി: പിന്നെ ആഢ്യബ്രാഹ്മണനെന്നുവച്ചു തിരുമനസ്സു കൊണ്ടു നിനക്കു ദാനം തന്നോ ?

പുള്ളി: ഏമാന്മാരു കേൾക്കണേ! ഞാൻ ശക്രാവതാരത്തിൽ താമസിക്കുന്ന ഒരു മുക്കുവനാണ്.

രണ്ടാം ശിപായി: എടാ കള്ളാ, ഞങ്ങൾ നിന്റെ ജാതിയാണോ ചോദിച്ചത്?

അധികാരി: സൂചക, അവനെല്ലാം മുറയ്ക്കു പറയട്ടെ: ഇടക്കു തടയണ്ട.

രണ്ടു പേരും: ഉത്തരവ്! എടാ പറ!

പുള്ളി: ഞാൻ ചൂണ്ടലിട്ടും വലവീശിയും കാലക്ഷേപം ചെയ്യുന്നവനാണ്.

അധികാരി: പരിശുദ്ധമായ കാലക്ഷേപം! പിന്നെ?

പുള്ളി: ഇങ്ങനെ ഉത്തരവാകരുത്.

**കലരും പല ദോഷമെങ്കിലും കുലധർമ്മം മനുജന്നവർജ്യമാം;**
**കലുഷം കലരാത്ത വൈദികൻ കൊലചെയ്യും മടിയാതെയാടിനെ. 1**

അധികാരി: ആകട്ടെ, ശേഷം പറ.

പുരുഷഃ: ഏകസ്മിൻ ദിവസേ ഖണ്ഡശോ രോഹിതമത്സ്യോ മയാ കല്പിതഃ. തദാ തസ്യോദരാഭ്യന്തരേ ഇദം രത്നഭാസുരമംഗുലീയകം ദൃഷ്ട്വാ പശ്ചാത് തസ്യ വിക്രയാർത്ഥം ദർശയൻ ഗൃഹീതോ ഭാവമിശ്രൈഃ. മാരയത വാ മുഞ്ചത വാ. അയമസ്യാഗമവൃത്താന്തഃ.

സ്യാലഃ: ജാനുക! വിസ്രഗന്ധീ ഗോധാദീ മത്സ്യബന്ധ ഏവ താവത് നിഃസംശയം. അംഗുലീയകമസ്യ വിമർശനീയം. രാജകുലമേവ ഗച്ഛാമഃ.

രക്ഷിണൗ: തഥാ. ഗച്ഛ അരേ ഗ്രന്ഥിഭേദക.

(സർവേ പരിക്രാമന്തി)

സ്യാലഃ: സൂചക! ഇമം ഗോപുരദ്വാരേഽപ്രമത്തൗ പ്രതിപാലയതം. യാവദിദമംഗുലീയകം യഥാഗമനം ഭർതുർനിവേദ്യ തതഃ ശാസനം പ്രതിഗൃഹ്യ നിർഗച്ഛാമി.

ഉഭൗ: പ്രവിശത്വാര്യഃ. സ്വാമിപ്രസാദായ.

(ഇതി നിഷ്ക്രാന്തഃ സ്യാലഃ)

പ്രഥമഃ: ജാനുക! ചിരായതേ ഖല്വാവുത്തഃ.

ദ്വിതീയഃ: നന്വവസരോപസർപണീയാ രാജാനഃ.

പ്രഥമഃ: ജാനുക! സ്ഫുരതോ മമ ഹസ്താവസ്യ വധ്യസുമനസം പിനദ്ധും.

(ഇതി പുരുഷം നിർദിശതി)

പുരുഷഃ: നാർഹതി ഭാവോഽകാരണമാരണോ ഭവിതും.

ദ്വിതീയഃ: (വിലോക്യ) സ്വാമീ ലേഖപത്രേ ഗൃഹീത്വാ രാജശാസന-മാഗച്ഛതി ഏഷോഽസ്മാകം ശുനോ മുഖം വാ ദ്രക്ഷ്യതി, ഗൃധ്ര-ബലിർഭവിഷ്യതി.

(പ്രവിശ്യ)

സ്യാലഃ: സൂചക! മുച്യതാമേഷ ജാലോപജീവീ. ഉപപന്നഃ ഖല്വസ്യാംഗുലീയകസ്യാഗമഃ.

പുള്ളി: ഞാൻ ഒരു ദിവസം ഒരു ചെമ്മീനിനെ അറുത്തു. അപ്പോഴുണ്ട്, അതിന്റെ വയറ്റിൽ ഒരു മോതിരം കാണുന്നു; എന്നിട്ടു ഞാൻ അതു വിൽക്കാൻ കൊണ്ടുനടക്കുമ്പോൾ ഏമാനന്മാർ എന്നെ പിടികൂടി. ഇനി കൊന്നാലും ശരി, വിട്ടാലും ശരി; ഇതാണിതിന്റെ പരമാർത്ഥം.

അധികാരി: ജാനുക, ഈ ഉടുമ്പുതീനിയുടെ മേത്തെ നാറ്റംകൊണ്ട് ഇവൻ ഒരു മീൻ പിടുത്തക്കാരൻതന്നെയെന്നു നിശ്ചയിക്കാം. തിരുവാഴി

ഇവന്റെ കൈയ്യിൽ അകപ്പെട്ടതിനെപ്പറ്റി ആലോചിക്കേണ്ടതുണ്ട്. അരമനയിലേക്കുതന്നെ പോകാം.

ശിപായിമാർ: ഉത്തരവ്! എടാ നടയെടാ: നിന്റെ ചെകിടു തല്ലിപ്പൊളിക്കയാണു വേണ്ടത്;

(എല്ലാവരും ചുറ്റിനടക്കുന്നു.)

അധികാരി: സൂചക, ഈ ഗോപുരത്തിൽ നിങ്ങൾ ഇവനെ സൂക്ഷിച്ചുകൊണ്ടു കാത്തുനില്കിൻ. ഞാൻ ചെന്നു തിരുവാഴി കണ്ടെത്തിയ വർത്തമാനം തിരുമനസ്സറിയിച്ചു കല്പന വാങ്ങികൊണ്ടു വരാം.

രണ്ടു പേരും: അങ്ങുന്നു ചെല്ലണം. തമ്പുരാന് അങ്ങത്തേപേരിൽ തിരുവുള്ളമുണ്ടാകട്ടെ!

(അധികാരി പോയി)

സൂചകൻ: അധികാരിയങ്ങുന്നു പോയിട്ടു വളരെനേരമായല്ലോ,

ജാനുകൻ: സമയം നോക്കാതെ തിരുമുമ്പിൽ ചെല്ലാമോ?

സൂചകൻ: ഇവനെ കൊലമാലയിടീക്കാൻ എന്റെ കൈകിടന്നു പുളിക്കുന്നു. (മുക്കുവന്റെനേരെ കൈ മടക്കി കാണിക്കുന്നു)

പുള്ളി: ഏമാന്മാരെ, കാരണംകൂടാതെ എന്നെ കൊല്ലരുതേ.

ജാനുകൻ: (നോക്കീട്ട്) ഇതാ നമ്മുടെ അങ്ങുന്നു കല്പനയും വാങ്ങിക്കൊണ്ട് ഇങ്ങോട്ടുതന്നെ വരുന്നു. നീ ഇനി കഴുകന്നോ നായ്ക്കോ ഇരയായിത്തീരും.

അധികാരി: (പ്രവേശിച്ച്) സൂചക, ഈ മീൻപിടുത്തക്കാരനെ വിട്ടേക്കിൻ! തിരുവാഴിയുടെ ആഗമം ശരിയായി.

**സൂചകഃ:** യഥാവുത്തോ ഭണതി. ജാനുക! ഏഷ യമസദനം പ്രവിശ്യ പ്രതിനിവൃത്തഃ. (ഇതി പുരുഷം പരിമുക്തബന്ധനം കരോതി)

**പുരുഷഃ:** (സ്യാലം പ്രണമ്യ) ഭർതഃ തവ കേരകം മേ ജീവിതം.

**സ്യാലഃ:** ഏഷ ഭർത്രാംഗുലീയകമൂല്യസമ്മിതഃ പാരിതോഷികോ ദത്തഃ. (ഇതി പുരുഷായ സ്വം പ്രയച്ഛതി)

**പുരുഷഃ:** (സപ്രണാമം പ്രതിഗൃഹ്യ) ഭട്ടാരകേണ അനുഗൃഹീതോഽ സ്മി.

**സൂചകഃ:** തേ നാമാനുഗ്രഹീതാഃ ശൂലാദവതാര്യ ഹസ്തിസ്കന്ധേ പ്രതിഷ്ഠാപിതാഃ.

**ജാനുകഃ:** ആവുത്ത! രാജ്ഞഃ പരിതോഷം കഥയ. തേന ഖലാംഗുലീയേന ഭർതുഃ ശർമദേന ഭവിതവ്യം.

**സ്യാലഃ:** ന തസ്മിൻ മഹാർഹം രത്നം ഭർതുർബഹുമതമിതി തർകയാമി. തസ്യ ദർശനേന ഭർത്രാഽഭിമതോ ജനഃ സ്മൃതഃ. മുഹൂർതം പ്രകൃതിഗംഭീരോഽപി പര്യയത്സുകമനാ ആസീത്.

**സൂചകഃ:** സേവിതം നാമാവുത്തേന.

**ജാനുകഃ:** നനു ഭണ, അമുഷ്യ കൃതേ മത്സ്യശത്രോരിതി. (ഇതി പുരുഷമസൂയയാ പശ്യതി)

**പുരുഷഃ:** ഭട്ടാരക! ഇതോഽർധം യുഷ്മാകം സുമനോമൂല്യം ഭവതു.

**ജാനുകഃ:** ഏതദ്യുജ്യതേ.

**സ്യാലഃ:** ധീവര! മഹത്തരഃ പ്രിയവയസ്യ ഇദാനീം സംവൃത്തഃ. തസ്മാത് കാദംബരീസഖ്യമസ്മാകം പ്രഥമസൗഹൃദമിഷ്യതേ, തച്ഛൗണ്ഡികാപണമേവ ഗച്ഛാമഃ.

(ഇതി നിഷ്ക്രാന്താഃ സർവേ)

**(ഇതി പ്രവേശകഃ)**

സൂചകൻ: അങ്ങത്തേ! ഉത്തരവ്.

ജാനുകൻ: ഇവൻ യമലോകത്തു പോയി തിരിച്ചുവന്നു. (പുള്ളിയെ കെട്ടഴിച്ചുവിടുന്നു.)

മുക്കുവൻ: (അധികാരിയെ തൊഴുതിട്ട്) അങ്ങുന്ന് എന്റെ ജീവനെ രക്ഷിച്ചു.

അധികാരി: ഇതാ, പൊന്നുതമ്പുരാൻ തിരുവാഴിയുടെ വില നിനക്കു തരാൻ കല്പിച്ചിരിക്കുന്നു. (മുക്കുവനു പണം കൊടുക്കുന്നു.)

മുക്കുവൻ: (തൊഴുതു വാങ്ങിയിട്ട്) അങ്ങത്തെ ഉപകാരമാണിത്.

സൂചകൻ: ശൂലത്തിൽനിന്നിറങ്ങി ആനപ്പുറത്തു കയറിയവരെത്തന്നെയാണ് ഭാഗ്യവാന്മാരെന്നു പറയേണ്ടത്.

ജാനുകൻ: അങ്ങുന്നേ, ഈ സമ്മാനത്തിന്റെ മട്ടു കാണുമ്പോൾ പൊന്നുതമ്പുരാനു വിലപിടിച്ച രത്നങ്ങളുള്ള ആ തിരുവാഴിയിൽ വലിയ പ്രതിപത്തിയുണ്ടെന്നു കാണുന്നു.

അധികാരി: എന്റെ പക്ഷം  അങ്ങനെയല്ലാ, അതു കണ്ടിട്ട് ഏതോ ഒരു പ്രിയപ്പെട്ട ആളിന്റെ ഓർമ്മ തിരുമനസ്സിലുണ്ടായി: സ്വതേ  ഗാംഭീര്യമായിരുന്നിട്ടും ക്ഷണനേരത്തേയ്ക്കു തിരുമുഖത്തിൽ ഒരു കുണ്ഠിതഭാവം പ്രത്യക്ഷപ്പെട്ടു.

സൂചകൻ: എന്നാൽ, അങ്ങു മഹാരാജാവുതിരുമനസ്സിലേയ്ക്കു ഒരു ഉപകാരം ചെയ്തതായല്ലോ.

ജാനുകൻ: ഈ മീൻകൊല്ലിയ്ക്കുവേണ്ടി എന്നു പറയണം. (അസൂയയോടെ മുക്കുവനെ നോക്കുന്നു.)

മുക്കുവൻ: ഏമാന്മാർക്കു എന്റെ പേരിൽ നല്ലമനസ്സു തോന്നിയതിന്നു ഇതിൽ പാതി നിങ്ങൾക്കിരിക്കട്ടെ.

ജാനുകൻ: ഇത്രയും വേണ്ടതുതന്നെ.

അധികാരി: അരയരു നല്ല മര്യാദക്കാരനാണ്. ഇന്നുമുതൽ ഞാൻ തന്നെ എന്റെ ചങ്ങാതിയാക്കിയിരിക്കുന്നു; ഈ സഖ്യമുറപ്പിക്കാൻ നമുക്കൊന്നു കുടിക്കണം. ഇതാ, ഈ കടയിൽതന്നെ കയറാം.

മുക്കുവൻ: അങ്ങിനെ തന്നെ.

(എല്ലാവരും പോയി)

(തതഃ പ്രവിശത്യാകാശയാനേന സാനുമതീ നാമാപ്സരാഃ)

സാനുമതീ: (നാട്യേനാവതീര്യ സ്ഥിതാ) നിർവർതിതം മയാ പര്യായ-നിർവർതനീയമപ്സരസ്തീർഥസാന്നിധ്യം, യാവത്സാധുജനസ്യഭിഷേക-കാല ഇതി. സാമ്പ്രതമസ്യ രാജർഷേരുദന്തം പ്രത്യക്ഷീകരിഷ്യാമി. മേനകാസംബന്ധേന ശരീരഭൂതേദാനീം മേ ശകുന്തലാ. തയാ തന്നിമിത്തമാദിഷ്ടാസ്മി. (സമന്താദവലോക്യ) കിം നു ഖലൂത്സവേƒപി നിരുത്സവാരംഭമിവൈതദ് രാജകുലം ദൃശ്യതേ? അസ്തി ഖലു മേ വിഭവഃ നിധ്യാനേന സർവം പരിജ്ഞാതും. കിന്തു സഖ്യാ ആദരോ മാനയിതവ്യഃ ഭവതു. ഏതയോസ്താവദുദ്യാനപാലികയോസ്തിരസ്കരിണീ പ്രതിച്ഛന്നാ പാർശ്വപരിവർതിനീ ഭൂത്വോപലപ്സ്യേ.

(തതഃ പ്രവിശതി ചൂതാങ്കുരമവലോകയന്തീ ചേടീ അപരാ ച പൃഷ്ഠതസ്തസ്യാഃ)

പ്രഥമാ:

**ആതാമ്രഹരിതപാണ്ഡുര ജീവിതസർവം വസന്തമാസസ്യ**
**ദൃഷ്ടോƒസി ചൂതകോരക ഋതുമംഗല! ത്വാം ഖലു പശ്യാമി** 2

ദ്വിതീയാ: സഖി പരഭൃതികേ! കിമേകാകിനീ മന്ത്രയസേ?

പ്രഥമാ: മധുകരികേ! ചൂതകലികാം ദൃഷ്ട്വോന്മത്താ പരഭൃതികാ ഭവതി.

ദ്വിതീയാ: (സഹർഷം ത്വരയോപഗമ്യ) കഥമുപസ്ഥിതോ മധുമാസഃ?

പ്രഥമാ: മധുകരികേ! തവേദാനീം കാലേ മദവിഭ്രമഗീതാനാം.

ദ്വിതീയാ: സഖി! അവലംബസ്വ മാം. യാവദേനമഗ്രപാദസ്ഥിതാ ഭൂത്വാ ചൂതകലികാം ഗൃഹീത്വാ കാമദേവാർചനം കരോമി.

പ്രഥമാ: യദി മമാപി അർധമർചനഫലസ്യ.

ദ്വിതീയാ: അഭണിതേƒപ്യേവമേതത്സമ്പദ്യതേ യത ഏകമേവ നൗ ജീവിതം, ദ്വിധാസ്ഥിതം ശരീരം. (സഖീമവലംബ്യ സ്ഥിതാ ചൂതാങ്കുരം ഗൃഹ്ണാതി) അയേ അപ്രതിബുദ്ധോƒപി ചൂതപ്രസവോƒത്ര ബന്ധനഭംഗസുരഭിർഭവതി. (ഇതി കപോതഹസ്തകം കൃത്വാ)

**അങ്കാരംഭം**

(അനന്തരം വിമാനത്തിൽ വന്നിറങ്ങുന്ന മട്ടിൽ "സാനുമതി" എന്ന അപ്സരസ്ത്രീ പ്രവേശിക്കുന്നു.)

സാനുമതി: എനിക്കു അപ്സരസ്തീർത്ഥത്തിലെ തവണ കഴിഞ്ഞിരീക്കുന്നു. ഇനി ഇവിടെ തീർത്ഥസ്നാനത്തിന്നു മഹാജനങ്ങൾ വന്നിറങ്ങുന്ന സമയമാണ്. ഇപ്പോൾത്തന്നെ ഈ രാജർഷിയുടെ വർത്തമാനം എന്തെന്നു നേരെ ചെന്നു നോക്കിക്കളയാം. മേനകയുടെ മകളായതു കൊണ്ടു ശകുന്തള ഇപ്പോൾ എനിക്കു സ്വന്തമായിരിക്കുന്നു. അവൾ എന്നോടു പറഞ്ഞിട്ടുള്ള സംഗതി ആണല്ലോ ഇത്. (ചുറ്റും നോക്കിയിട്ട്) എന്താണ്, വസന്തകാലം ആരംഭിച്ചിട്ടും അരമനയിൽ ഉത്സവത്തിന്റെ വട്ടം ഒന്നും കാണാത്തതു? എനിക്കു വേണമെങ്കിൽ ദിവ്യദൃഷ്ടി കൊണ്ടു തന്നെ എല്ലാം അറിയാം. പക്ഷെ, സഖി പറഞ്ഞതുപോലെതന്നെ ചെയ്യണമല്ലോ. ആകട്ടെ, തിരസ്കരണികൊണ്ടു മറഞ്ഞു ഈ ഉദ്യാന പാലികമാരുടെ അടുത്തു ചെന്നു നിന്നു വർത്തമാനം അറിയാം. (ഇറങ്ങി നിൽക്കുന്നു.)

(അനന്തരം മാവു പൂത്തതു നോക്കിക്കൊണ്ടു രണ്ടുദ്യാനപാലികമാർ മുമ്പിലും പിമ്പിലുമായി പ്രവേശിക്കുന്നു.)

ഒന്നാമത്തേവൾ:

**മുദിതപികം മധുപാവലി മൃദിതം മധുമാസജീവനുമായ്!**
**പുതുമൊട്ടു പാർത്തിടുന്നേനൃതുമംഗലമെന്നപോലെ മാവിന്മേൽ 2**

രണ്ടാമത്തേവൾ: പരഭൃതികേ, നീയെന്താ തനിയെ നിന്നു മന്ത്രിക്കുന്നത്?

ഒന്നാമത്തേവൾ: മധുകരികേ, മാവു മൊട്ടിട്ടുകാണുമ്പോൾ പരഭൃതിക-യ്ക്കിളക്കം വരുമല്ലോ.

മധുകരിക: (സന്തോഷത്തോടെ അടുത്തു ചെന്നിട്ടു) ആഹാ! വസന്തമാസം വന്നോ?

പരഭൃതിക: മധുകരികേ, നിനക്കിപ്പോൾ മദിച്ചുചാടിക്കളിച്ചു നടക്കേണ്ട കാലമല്ലയോ?

മധുകരിക: സഖി, എന്നെ ഒന്നു താങ്ങിക്കൊള്ളൂ. ഞാൻ എത്തിവലിഞ്ഞു മാംപൂ പറിച്ചു കാമദേവനെ അർച്ചിക്കട്ടെ!

പരഭൃതിക: അർച്ചനയുടെ ഫലത്തിൽ പാതി എനിക്കു തരുമെങ്കിൽ ആവാം.

മധുകരിക: അതു പറയണമോ? ശരീരം രണ്ടെങ്കിലും നമ്മുടെ ജീവൻ ഒന്നല്ലേ? (സഖിയുടെ മേൽ ചാരി പൂ പൊട്ടിച്ചെടുക്കുന്നു) വിരിഞ്ഞിട്ടില്ലെങ്കിലും ഒടിച്ചെടുത്തതിന്റെ മണം ഉണ്ട്. (കൈ കൂപ്പി)

**ത്വമസി മയാ ചൂതാങ്കുര! ദത്തഃ കാമായ ഗൃഹീതധനുഷേ**
**പഥികജനയുവതിലക്ഷ്യഃ പഞ്ചാഭ്യധികഃ ശരോ ഭവ** 3

(ഇതി ചൂതാങ്കുരം പ്രക്ഷിപതി)

(പ്രവിശ്യ പടാക്ഷേപേണ കുപിതഃ)

കഞ്ചുകീ: മാ താവത്. അനാത്മജ്ഞേ! ദേവേന പ്രതിഷിദ്ധേ വസന്തോത്സവേ ത്വമാമ്രകലികാഭംഗം കിമാരഭസേ?

ഉഭേ: (ഭീതേ) പ്രസീദത്വാര്യഃ. അഗൃഹീതാർഥേ ആവാം.

കഞ്ചുകീ: ന കില ശ്രുതം യുവാഭ്യാം? യദ്വാസന്തികൈസ്തരുഭിരപി ദേവസ്യ ശാസനം പ്രമാണീകൃതം, തദാശ്രയിഭിഃ പത്രിഭിശ്ച. തഥാ ഹി–

**ചൂതാനാം ചിരനിർഗതാപി കലികാ ബധ്നാതി ന സ്വം രജഃ**
**സന്നദ്ധം യദപി സ്ഥിതം കുരബകം തത്കോരകാവസ്ഥയാ**
**കണ്ഠേഷു സ്ഖലിതം ഗതേ*f*പി ശിശിരേ പുംസ്കോകിലാനാം രുതം**
**ശങ്കേ സംഹരതി സ്മരോ*f*പി ചകിതസ്തൂണാർധകൃഷ്ടം ശരം** 4

സാനുമതീ: നാസ്തി സന്ദേഹഃ. മഹാപ്രഭാവോ രാജർഷിഃ.

പ്രഥമാ: ആര്യ! കതിചിദ്ദിവസാന്യാവയോർമിത്രാവസുനാ രാഷ്ട്രീയേണ ഭർതുഃ പാദമൂലം പ്രേഷിതയോഃ. പ്രമദവനസ്യ സർവം പ്രതികർമ സമർപിതം തദാഗന്തുകതയാ*f*ശ്രുതപൂർവ ആവാഭ്യാമേഷ വൃത്താന്തഃ.

കഞ്ചുകീ: ഭവതു, ന പുനരേവം പ്രവർതിതവ്യം.

ഉഭേ: ആര്യ! കൗതൂഹലം നൗ. യദ്യനേന ജനേന ശ്രോതവ്യം, കഥയത്വാര്യഃ, കിം നിമിത്തം ഭർത്രാ വസന്തോത്സവഃ പ്രതിഷിദ്ധഃ?

സാനുമതീ: ഉത്സവപ്രിയാഃ ഖലു മനുഷ്യാഃ. തദ്ഗുരുണാ കാരണേന ഭവിതവ്യം.

കഞ്ചുകീ: ബഹുലീഭൂതമേതത്കിം ന കഥ്യതേ? കിമത്രഭവത്യോഃ കർണപഥം ന തദായാതം ശകുന്തലാപ്രത്യാദേശകൗലീനം?

ഉഭേ: ആം. ശ്രുതം രാഷ്ട്രീയമുഖാദ്യാവദംഗുലീയകദർശനം.

**അരിയചാപമിന്നേന്തിടും സ്മരന്നരുളി നിന്നെ ഞാൻ, ചൂതപുഷ്പമേ,**
**ശരമതഞ്ചിലുംവച്ചു ഘോരമായ് വിരഹിണീമനക്കാമ്പിൽ വീഴ്!ക നീ 3**

(അർച്ചിക്കുന്നു)

**കഞ്ചുകി:** (തിര തനിയെ നീക്കി ബദ്ധപ്പെട്ടു കോപാവേശത്തോടെ പ്രവേശിച്ചിട്ട്) അരുതരുത്! വിവരം കെട്ടവളേ, മഹാരാജാവു വസന്തോൽസവം നിഷേധിച്ചിരിക്കവേ, നീ മാംപൂ പൊട്ടിക്കാൻ തുടങ്ങുന്നോ?

രണ്ടുപേരും: (ഭയഭാവത്തോടെ) ആര്യൻ ക്ഷമിക്കണം; ഞങ്ങൾ ഈ സംഗതി അറിഞ്ഞില്ല.

**കഞ്ചുകി:** നിങ്ങൾ കേട്ടില്ലേന്നോ? വസന്തകാലത്തു പൂക്കുന്ന വൃക്ഷങ്ങളും അതിലെ പക്ഷികളും കൂടി രാജശാസന ലംഘിക്കുന്നില്ല. നോക്കുവിൻ,

**മുറ്റീടും പൊടിയാർന്നതില്ലിതുവരെച്ചൂതങ്ങളിൽക്കോരകം;**
**മുറ്റും മൊട്ടുകൾ ചെംകുറിഞ്ഞിയിൽ വിരിഞ്ഞീടാതെ നിൽക്കുന്നിതേ;**
**അറ്റീടും ശിശിരർത്തു കൂജിതമടക്കീടുന്നു പുംസ്കോകിലം;**
**തെറ്റെന്നസ്ത്രമെടുത്തതും സ്മരനയയ്ക്കുന്നില്ല പേടിച്ചുപോൽ 4**

സാനുമതി: സംശയമില്ലാ; രാജർഷിയുടെ  പ്രഭാവം കേമം തന്നെ!

പരഭൃതിക: ആര്യ, രാജസ്യാലനായ മിത്രാവസു ഞങ്ങളെ തൃപ്പാദ മൂലത്തിൽ അയച്ചിട്ടു കുറച്ചുദിവസമേ ആയുള്ളു; ഇവിടെ വന്നതിൽ ഈ ഉദ്യാനം സൂക്ഷിക്കുന്ന ജോലി മുഴുവനും ഞങ്ങളെ ഏല്പിക്കയും ചെയ്തിരിക്കുന്നു; അതിനാൽ പരിചയപ്പെടാത്ത ഞങ്ങൾക്കു ഈ വർത്തമാനം അറിയാൻ ഇടയായില്ല.

**കഞ്ചുകി:** ആകട്ടെ; ഇനി ഇങ്ങനെ ചെയ്യരുത്.

ഉദ്യാനപാലികമാർ: ആര്യ, ഞങ്ങൾക്കു കൗതുകമുണ്ട്. ഞങ്ങളെ കേൾപ്പിക്കാൻ വിരോധമില്ലെങ്കിൽ പറഞ്ഞാൽക്കൊള്ളാം. എന്തിനായി ട്ടാണു പൊന്നു തമ്പുരാൻ വസന്തോത്സവം നിഷേധിച്ചത്?

സാനുമതി: മനുഷ്യർക്കു ഉത്സവത്തിൽ വളരെ പ്രിയമുണ്ടല്ലോ; ഗൗരവമേറിയ വല്ല കാരണവും ഇരിക്കണം.

**കഞ്ചുകി:** ഇസ്സംഗതി ധാരാളം വെളിപ്പെട്ടുകഴിഞ്ഞു; എന്തിനു പറയാതിരിക്കുന്നു? മഹാരാജാവു ശകുന്തളയെ ഉപേക്ഷിച്ചു എന്നുള്ള ലോകാപവാദം നിങ്ങളുടെ ചെവിയിലെത്തിയില്ലയോ?

ഉദ്യാനപാലികമാർ: തിരുവാഴി കണ്ടെത്തിയതുവരെയുള്ള വർത്തമാനം രാജസ്യാലൻ തന്നെ പറഞ്ഞു ഞങ്ങൾ കേട്ടിട്ടുണ്ട്.

**കഞ്ചുകീ:** തേന ഹ്യൽപം കഥയിതവ്യം. യദൈവ ഖലു സ്വാംഗുലീയകദർശനാദനുസ്മൃതം ദേവേന സത്യമൂഢപൂർവം മയാ തത്രഭവതീ രഹസി ശകുന്തലാ മോഹാത്പ്രത്യാദിഷ്ടേതി, തദാ പ്രഭൃത്യേവ പശ്ചാത്താപമുപഗതോ ദേവഃ. തഥാ ഹി –

**രമ്യം ദ്വേഷ്ടി യഥാ പുരാ പ്രകൃതിഭിർന പ്രത്യഹം സേവ്യതേ**
**ശയ്യാപ്രാന്തവിവർതനൈർവിഗമയത്യുന്നിദ്ര ഏവ ക്ഷപാഃ**
**ദാക്ഷിണ്യേന ദദാതി വാചമുചിതാമന്തഃപുരേഭ്യോ യദാ**
**ഗോത്രേഷു സ്ഖലിതസ്തദാ ഭവതി ച വ്രീഡാവനമ്രശ്ചിരം 5**

**സാനുമതീ:** പ്രിയം മേ പ്രിയം മേ.

**കഞ്ചുകീ:** തസ്മാത്പ്രഭവതോ വൈമനസ്യാദുത്സവഃ പ്രത്യാഖ്യാതഃ.

**ഉഭേ:** യുജ്യതേ.

(നേപഥ്യേ: ഏതു ഏതു ഭവാൻ)

**കഞ്ചുകീ:** (കർണം ദത്ത്വാ) അയേ! ഇത ഏവാഭിവർതതേ ദേവഃ. സ്വകർമാനുഷ്ഠീയതാം.

**ഉഭേ:** തഥാ.

(ഇതി നിഷ്ക്രാന്തേ)

(തതഃ പ്രവിശതി പശ്ചാത്താപസദൃശവേഷോ രാജാ വിദൂഷകഃ പ്രതീഹാരീ ച)

**കഞ്ചുകീ:** (രാജാനമവലോക്യ) അഹോ! സർവാസ്വവസ്ഥാസു രമണീയത്വമാകൃതിവിശേഷാണാം ഏവമുത്സുകോƒപി പ്രിയദർശനോ ദേവഃ. തഥാ ഹി –

**പ്രത്യാദിഷ്ടവിശേഷമണ്ഡനവിധിർവാമപ്രകോഷ്ഠാർപിതം**
**ബിഭ്രത്കാഞ്ചനമേകമേവ വലയം ശ്വാസോപരക്താധരഃ**
**ചിന്താജാഗരണപ്രതാന്തനയനസ്തേജോഗുണാദാത്മനഃ**
**സംസ്കാരോല്ലിഖിതോ മഹാമണിരിവ ക്ഷീണോƒപി നാലക്ഷ്യതേ 6**

**സാനുമതീ:** (രാജാനം ദൃഷ്ട്വാ) സ്ഥാനേ ഖലു പ്രത്യാദേശവിമാനിതാƒപ്യസ്യ കൃതേ ശകുന്തലാ ക്ലാമ്യതി.

**രാജാ:** (ധ്യാനമന്ദം പരിക്രമ്യ)

കഞ്ചുകി: എന്നാൽ ഇനി അല്പമേ പറയേണ്ടതുള്ളൂ. മുദ്രമോതിരം കണ്ടിട്ടു ശകുന്തളയെ താൻ സത്യമായി വിവാഹംചെയ്തിട്ടുള്ള താണെന്നു ഓർമ്മ വന്നപ്പോൾ മുതൽ എന്തോ തത്!കാലത്തെ ഒരു ബുദ്ധിമോശത്താൽ ഉപേക്ഷിച്ചുകളഞ്ഞല്ലോ എന്നു മഹാരാജാവിനു പശ്ചാത്താപമുണ്ടായി. ഇപ്പോളാകട്ടെ,

**നന്നായുള്ളതനിഷ്ടമായ്; സചിവർ മുൻമട്ടിന്നു സേവിപ്പതി**
**ല്ലെ,ന്നും മെത്തയിലാണ്ടുരുണ്ടു നിശ പോക്കീടുന്നു നിർന്നിദ്രനായ്;**
**ദാക്ഷിണ്യത്തിനു കാന്തമാരുമൊരുമിച്ചാലാപമാർന്നീടുകിൽ**
**സൂക്ഷിക്കാതിഹ പേരു മാറിയുരചെയ്തൊട്ടേറേ ലജ്ജിച്ചിടും.** 5

സാനുമതി: എനിക്കു വളരെ സന്തോഷം

കഞ്ചുകി: ഈ പ്രബലമായ കുണ്ഠിതത്താലാണു ഉത്സവം നിഷേധി–ക്കാനിടയായത്.

ഉദ്യാനപാലികമാർ: ശരി, വേണ്ടതുതന്നെ.

(അണിയറയിൽ) മഹാരാജാവു ഇതിലെ, ഇതിലെ!

കഞ്ചുകി: (ചെവിയോർത്ത്) ഇതാ, മഹാരാജാവു ഇങ്ങോട്ടുതന്നെ പുറപ്പെടുന്നു. നിങ്ങൾ സ്വന്തം ജോലിക്കു പൊകുവിൻ.

ഉദ്യാനപാലികമാർ: അങ്ങനെ തന്നെ. (പോയി)

(അനന്തരം വിദൂഷകനോടും ദ്വാരപാലികയോടും കൂടി പശ്ചാത്താപത്തിന്നു ചേർന്ന വേഷത്തിൽ രാജാവു പ്രവേശിക്കുന്നു.)

കഞ്ചുകി: (രാജാവിനെ നോക്കിയിട്ട്) വിശേഷപ്പെട്ട ആകൃതികൾ ഏതൊരവസ്ഥയിലും രമണീയമായിത്തന്നെ ഇരിക്കും. എന്തൊരാശ്ചര്യം! ഇത്രയൊക്കെ കുണ്ഠിതം ഇരുന്നിട്ടും തിരുമേനിയിൽ കാഴ്ചക്കു യാതൊരു കൗതുകക്കുറവുമില്ല

**സ്വർണ്ണക്കൈവളയൊന്നുമാത്രമുടലിൽ ശേഷിച്ചു തേ ഭൂഷയായ്!;**
**കണ്ണും താണിതുറക്കൊഴിഞ്ഞു; വിളറീ നിശ്ശ്വാസമേറ്റോഷ്ഠവും;**
**എന്നാൽ, ക്ഷീണതയൊന്നുമേ സഹജമായ്ത്തിങ്ങുന്ന തേജസ്സിനാൽ**
**തോന്നിക്കുന്നതുമില്ല; ഭൂപനുരവിൽത്തേയും മണിക്കൊപ്പമായ്.** 6

സാനുമതി: തന്നെ ആട്ടിക്കളഞ്ഞു അപമാനിച്ചിട്ടും ഇദ്ദേഹത്തിനെപറ്റി ശകുന്തള ക്ലേശിക്കുന്നതു യുക്തം തന്നെ.

രാജാവ്: (മനോവിചാരം കൊണ്ടു ചുറ്റിനടന്നിട്ട്)

**പ്രഥമം സാരംഗാക്ഷ്യാ പ്രിയയാ പ്രതിബോധ്യമാനമപി സുപ്തം**
**അനുശയദുഃഖായേദം ഹതഹൃദയം സമ്പ്രതി വിബുദ്ധം 7**

സാനുമതീ: നന്വീദൃശാനി തപസ്വിന്യാ ഭാഗധേയാനി.

വിദൂഷകഃ: (അപവാര്യ) ലംഘിത ഏഷ ഭൂയോ$f$പി ശകുന്തലാവ്യാധിനാ. ന ജാനേ കഥം ചികിത്സിതവ്യോ ഭവിഷ്യതീതി.

കഞ്ചുകീ: (ഉപഗമ്യ) ജയതു ജയതു ദേവഃ. മഹാരാജ! പ്രത്യവേക്ഷിതാഃ പ്രമദവനഭൂമയഃ. യഥാകാമമധ്യാസ്താം വിനോദസ്ഥാനാനി മഹാരാജഃ.

രാജാ: വേത്രവതി! മദ്വചനാദമാത്യമാര്യപിശുനം ബ്രൂഹി – 'ചിരപ്രബോധാന്ന സംഭാവിതമസ്മാഭിരദ്യ ധർമാസനമധ്യാസിതും യത്പ്രത്യവേക്ഷിതം പൗരകാര്യമാര്യേണ തത്പത്രമാരോപ്യ ദീയതാം' ഇതി.

പ്രതിഹാരീ: യദ്ദേവ ആജ്ഞാപയതി.

(ഇതി നിഷ്ക്രാന്താ)

രാജാ: വാതായന! ത്വമപി സ്വം നിയോഗമശൂന്യം കുരു.

കഞ്ചുകീ: യദാജ്ഞാപയതി ദേവഃ. (ഇതി നിഷ്ക്രാന്തഃ)

വിദൂഷകഃ: കൃതം ഭവതാ നിർമക്ഷികം. സാമ്പ്രതം ശിശിരാതപച്ഛേദരമണീയേ$f$സ്മിൻ പ്രമദവനോദ്ദേശ സുഖം ആത്മാനം രമയിഷ്യസി.

രാജാ: വയസ്യ! യദുച്യതേ രന്ധ്രോപനിപാതിനോ$f$നർഥാ ഇതി തദവ്യഭിചാരി വചഃ. കുതഃ –

**മുനിസുതാപ്രണയസ്മൃതിരോധിനാ മമ ച മുക്തമിദം തമസാ മനഃ**
**മനസിജേന സഖേ! പ്രഹരിഷ്യതാ ധനുഷി ചൂതശരശ്ച നിവേശിതഃ 8**

വിദൂഷകഃ: തിഷ്ഠ താവത്. അനേന ദണ്ഡകാഷ്ഠേന കന്ദർപബാണം നാശയിഷ്യാമി. (ഇതി ദണ്ഡകാഷ്ഠമുദ്യമ്യ ചൂതാങ്കുരം പാതയിതുമിച്ഛതി).

രാജാ: (സസ്മിതം) ഭവതു. ദൃഷ്ടം ബ്രഹ്മവർചസം. സഖേ! ക്വോപവിഷ്ടഃ പ്രിയായാഃ കിഞ്ചിദനുകാരിണീഷു ലതാസു ദൃഷ്ടിം വിലോഭയാമി?

**കന്നൽമിഴി വന്നു താനെ മുന്നമുണർത്തീട്ടുമന്നുറങ്ങി ബലാത്;**
**ഇന്നോ പശ്ചാത്താപം തോന്നുവതിന്നായുണർന്നു ഹതഹൃദയം! 7**

സാനുമതി: ആഹാ! ഇങ്ങനെയൊക്കെയാണു ആ പാവപ്പെട്ട ശകുന്തളയുടെ യോഗം!

വിദൂഷകൻ: (വിചാരം) ഇദ്ദേഹത്തിന്നു പിന്നേയും ആ ശകുന്തളാവ്യാധി പിടികൂടിയല്ലോ. ഇനി എങ്ങനെയാണു ചികിത്സിക്കേണ്ടതെന്നറിഞ്ഞില്ല.

കഞ്ചുകി: (അടുത്തു ചെന്ന്) മഹാരാജാവിനു വിജയം! ഉദ്യാനപ്രദേശമെല്ലാം ഞാൻ പരിശോധിച്ചിരിക്കുന്നു; തിരുമനസ്സുപൊലെ എവിടെയെങ്കിലും എഴുന്നള്ളിയിരുന്നു വിനോദിക്കാം.

രാജാവ്: വേത്രവതി, നമ്മുടെ മന്ത്രി ആര്യപിശുനനോടു ഞാൻ പറഞ്ഞതായി ഇങ്ങനെ ചെന്നു പറയണം; "ഇന്നുറക്കച്ചടവുകൊണ്ടു ധർമ്മാസനത്തിൽ വന്നിരുന്നു കാര്യങ്ങൾ അന്വേഷിക്കുന്നതിനു തരപ്പെടുമെന്നു തോന്നുന്നില്ല. അങ്ങുതന്നെ പൗരകാര്യങ്ങൾ വിചാരണ ചെയ്ത് എഴുത്തുമുഖേന തെര്യപ്പെടുത്തണം എന്ന്"

ദ്വാരപാലിക: കൽപനപോലെ. (പോയി)

രാജാവ്: വാതായന, താനും ജോലിക്കു പോയ്ക്കൊള്ളു.

കഞ്ചുകി: സ്വാമിയുടെ കല്പന (പോയി)

വിദൂഷകൻ: അങ്ങു ഈച്ചകളെയെല്ലാം ഓടിച്ചുകളഞ്ഞു. ഇനി ശിശിരകാലത്തിന്റെ ബാധ നീങ്ങി രമണീയമായിരിക്കുന്ന ഈ ഉദ്യാനത്തിലിരുന്നു വിനോദിക്കാം.

രാജാവ്: (നെടുവീർപ്പു വിട്ടിട്ട്) അനർത്ഥങ്ങളെല്ലാം തരംനോക്കി വന്നു കൂടും എന്നു പറയാറുള്ളതു പരമാർത്ഥമാണു. നോക്കൂ.

**മുനിതനയയെ വേട്ടരോർമ്മപോക്കും മലിനതയെന്റെ മനസ്സിൽനിന്നു നീങ്ങി;**
**കലചിലയിലണച്ചു ചൂതബാണം മലർശരനും പ്രഹരിപ്പതിന്നൊരുങ്ങി 8**

വിദൂഷകൻ: സ്വാമി, കുറച്ചു ക്ഷമിക്കണം. ഞാൻ ഈ തടിക്കമ്പു കൊണ്ടു കാമബാണങ്ങളെ ഒക്കെ തുലച്ചേക്കാം.

രാജാവ്: (ചിരിച്ചുംകൊണ്ട്) ഇരിക്കട്ടെ, അങ്ങേ ബ്രാഹ്മണതേജ സ്സെല്ലാം കണ്ടു. ഇനി എവിടെയിരുന്നാണു ഞാൻ പ്രിയതമയോടു അല്പം സാമ്യമുള്ള ലതകളെ നോക്കി കണ്ണുകളെ ആശ്വസിപ്പിക്കേണ്ടത്?

വിദൂഷകഃ: നന്വാസന്നപരിചാരികാ ചതുരികാ ഭവതാ സന്ദിഷ്ടാ – 'മാധവീമണ്ഡപ ഇമാം വേലാമതിവാഹയിഷ്യാമി. തത്ര മേ ചിത്രഫലകേ സ്വഹസ്തലിഖിതാം തത്രഭവത്യാഃ ശകുന്തലായാഃ പ്രതികൃതിമാനയ' ഇതി.

രാജാ: ഈദൃശം ഹൃദയവിനോദനസ്ഥാനം. തത്തമേവ മാർഗമാ–ദേശയ.

വിദൂഷകഃ: ഇത ഇതോ ഭവാൻ.

(ഉഭൗ പരിക്രമതഃ. സാനുമത്യനുഗച്ഛതി )

വിദൂഷകഃ: ഏഷ മണിശിലാപട്ടകസനാഥോ മാധവീലതാമണ്ഡപ ഉപഹാരരമണീയതയാ നിഃസംശയം സ്വാഗതേനേവ നൗ പ്രതപാലയതേ. തത്പ്രവിശ്യ നിഷീദതു ഭവാൻ.

(ഉഭൗ പ്രവിശ്യോപവിശതഃ)

സാനുമതീ: ലതാസംശ്രിതാ ദ്രക്ഷ്യാമി താവത്സഖ്യാഃ പ്രതികൃതിം. തതോ*ƒ*സ്യാ ഭർതുർബഹുമുഖമനുരാഗം നിവേദയിഷ്യാമി.

(തഥാ കൃത്വാ സ്ഥിതാ)

രാജാ: സഖേ! സർവമിദാനീം സ്മരാമി ശകുന്തലായാഃ പൂർവ വൃത്താന്തം. കഥിതവാനസ്മി ഭവതേ ച. സ ഭവാൻ പ്രത്യാദേശ വേലായാം മത്സമീപഗതോ നാസീത്. പൂർവമപി ന ത്വയാ കദാചിത് സങ്കീർതിതം തത്രഭവത്യാ നാമ. കച്ചിദഹമിവ വിസ്മൃതവാനസി ത്വം.

വിദൂഷകഃ: ന വിസ്മരാമി. കിം തു സർവം കഥയിത്വാവസാനേ പുനസ്ത്വയാ പരിഹാസവിജല്പ ഏഷ ന ഭൂതാർഥ ഇത്യാഖ്യാതം. മയാപി മൃത്പിണ്ഡബുദ്ധിനാ തഥൈവ ഗൃഹീതം. അഥവാ ഭവിതവ്യതാ ഖലു ബലവതീ.

സാനുമതീ: ഏവം ണ്വിദം.

രാജാ: (ധ്യാത്വാ) സഖേ പരിത്രായസ്വ മാം.

വിദൂഷകൻ: “ഈ സമയം എന്റെ ഇരിപ്പ് മാധവീമണ്ഡപത്തിലായിരിക്കും. ഞാൻ തനിയേ എഴുതിയിട്ടുള്ള ശകുന്തളയുടെ പടം അവിടെ കൊണ്ടുവരേണം” എന്നു തോഴർ വിശ്വസ്ഥപരിചാരികയായ ചതുരികയോടു മുമ്പു പറയുകയുണ്ടായല്ലോ?

രാജാവ്: അതുതന്നെയാണു നമുക്ക് ഇപ്പോൾ വിനോദത്തിന്നു നല്ല സ്ഥലം. അങ്ങോട്ടു പോകാം. മുമ്പേ നടക്കൂ

വിദൂഷകൻ: ഇങ്ങനെ എഴുന്നള്ളാം.

(രണ്ടു പേരും ചുറ്റി നടക്കുന്നു. സാനുമതി പിന്നാലെ പോകുന്നു.)

വിദൂഷകൻ: ഇതാ സ്ഫടികത്തറയുള്ള മാധവീമണ്ഡപം; ഒരുക്കങ്ങളുടെ ജാത്യംകൊണ്ട് ഇതു സ്വാഗതം പറഞ്ഞു. നമ്മെ ആദരിക്കുന്നതുപോലെ തോന്നുന്നു; ചെന്നു കയറി ഇരിക്കതന്നെ.

(രണ്ടു പേരും കയറി സ്ഫടികത്തറയിൽ ഇരിക്കുന്നു.)

സാനുമതി: ഈ വള്ളിക്കുടിലിൽ പ്രവേശിച്ചു സഖിയുടെ പടം നോക്കാം. പിന്നെ ചെന്നു ഭർത്താവിന്റെ പലവഴിയായുള്ള അനുരാഗം അവളെ ഗ്രഹിപ്പിക്കാം. (അപ്രകാരം നിൽക്കുന്നു.)

രാജാവ്: തോഴരേ, ശകുന്തളയുടെ പ്രഥമവൃത്താന്തമെല്ലാം ഇപ്പോൾ എനിക്ക് ഓർമ്മവരുന്നു. അങ്ങേ അടുക്കൽ പറഞ്ഞിട്ടും ഉണ്ട്; പക്ഷെ ഉപേക്ഷിക്കുന്ന സമയം അങ്ങ് എന്റെ സമീപത്തിൽ ഇല്ലാതെപോയി. എന്നാൽ അതിന്നുമുൻപു ഒരിക്കലെങ്കിലും ശ്രീമതിയുടെ പേർ അങ്ങു പ്രസംഗിക്കുകയുണ്ടായില്ല. (വിചാരപ്പെട്ട്) എന്നെപ്പോലെ അങ്ങും മറന്നിരിക്കാം, അല്ലേ?

വിദൂഷകൻ: മറന്നതല്ല; പക്ഷെ അന്നു തോഴർ എല്ലാം പറഞ്ഞിട്ടു ഒടുവിൽ നേരംപോക്കു സംസാരിച്ചതാണ്; കാര്യമല്ല എന്നുംകൂടി പറയുകയുണ്ടായി. എന്റെ മണ്ട മൺകട്ടയാകയാൽ ഞാൻ അതു പറഞ്ഞപോലെതന്നെ ഗ്രഹിച്ചു. അല്ലെങ്കിൽ വരാനുള്ളതു തടുത്തു കൂടല്ലോ.

സാനുമതി: അങ്ങനെതന്നെ,

രാജാവ്: (വിചാരമഗ്നനായിട്ട്) തോഴരെ, താങ്ങിക്കൊള്ളണേ!

വിദൂഷകഃ: ഭോഃ! കിമേതത്? അനുപപന്നം ഖലീദൃശം ത്വയി കദാപി സത്പുരുഷാഃ ശോകപ്രാപ്തവ്യാ ന ഭവന്തി. നനു പ്രവാതേ$f$പി നിഷ്കമ്പാ ഗിരയഃ.

രാജാ: വയസ്യ! നിരാകരണവിക്ലവായാഃ പ്രിയായാഃ സമവസ്ഥാമനു-സ്മൃത്യ ബലവദശരണോ$f$സ്മി. സാ ഹി –

**ഇതഃ പ്രത്യാദേശാത്സ്വജനമനുഗന്തും വ്യവസിതാ**
**സ്ഥിതാ തിഷ്ഠേത്യുച്ചൈർവദതി ഗുരുശിഷ്യേ ഗുരുസമേ**
**പുനർദൃഷ്ടിം ബാഷ്പപ്രസരകലുഷാമർപിതവതീ**
**മയി ക്രൂരേ യത്തത്സവിഷമിവ ശല്യം ദഹതി മാം** 9

സാനുമതീ: അഹോ! ഈദൃശീ സ്വകാര്യപരതാ അസ്യ സന്താപേനാഹം രമേ.

വിദൂഷകഃ: ഭോഃ! അസ്തി മേ തർകഃ. കേനാപി തത്രഭവത്യാകാശ-ചാരിണാ അപനീതേതി.

രാജാ: കഃ പതിദേവതാമന്യഃ പരാമർഷ്ടുമുത്സഹേത? മേനകാ കില സഖ്യാസ്തേ ജന്മപ്രതിഷ്ഠേതി ശ്രുതവാനസ്മി. തത്സഹചാരിണീഭിഃ സഖീ തേ ഹൃതേതി മേ ഹൃദയമാശങ്കതേ.

സാനുമതീ: സമ്മോഹഃ ഖലു വിസ്മയനീയോ ന പ്രതിബോധഃ.

വിദൂഷകഃ: യദ്യേവം, അസ്തി ഖലു സമാഗമഃ കാലേന മയാ വിദിതഃ തത്രഭവത്യാഃ.

രാജാ: കഥമിവ?

വിദൂഷകഃ: ന ഖലു മാതാപിതരൗ ഭർതൃവിയോഗദുഃഖിതാം ദുഹിതരം ചിരം ദ്രഷ്ടും പാരയതഃ.

രാജാ: വയസ്യ!

**സ്വപ്നോ നു മായാ നു മതിഭ്രമോ നു**
**ക്ലിഷ്ടം നു താവത്ഫലമേവ പുണ്യം**
**അസന്നിവൃത്ത്യൈ തദതീതമേതേ**
**മനോരഥാ നാമ തടപ്രപാതാഃ** 10

വിദൂഷകൻ: ഏ! എന്തു കഥ! ഈ മട്ടു അങ്ങേയ്ക്കു യുക്തമല്ല; മഹാപുരുഷൻമാർക്ക് ഒരിക്കലും ശോച്യാവസ്ഥ വന്നുകൂടാ; കൊടുംകാറ്റിലും കുന്നിളകുമോ?

രാജാവ്: തോഴരേ, നിരാകരണകാലത്തിൽ കഴങ്ങിവശമായപ്പോൾ പ്രിയതമയ്ക്കുണ്ടായ ആ ഒരവസ്ഥയെ ഓർത്തിട്ടു ഞാൻ വല്ലാതെ ശരണംകെടുന്നു.

**ഏൽക്കാഞ്ഞിട്ടിഹ ബാന്ധവാനുഗമനം വാഞ്ഛിക്കവേ നില്ക്കയേ**
**ന്നൂക്കോടഗ്ഗുരുതുല്യനായ ഗുരുവിൻ ശിഷ്യൻ ശഠിക്കും വിധൗ**
**ഈ ക്രൂരങ്കലുദശ്രുവായവളുഴന്നർപ്പിച്ചോരദൃഷ്ടിയി**
**ന്നുൾക്കാമ്പിന്നു വിഷോഗ്രശല്യമതുപോലേകന്നു താപോത്കരം. 9**

സാനുമതി: ആശ്ചര്യം തന്നെ! സ്വാർത്ഥം ഇത്രത്തോളം വരുമല്ലോ! ഇദ്ദേഹത്തിന്റെ സന്താപം കണ്ടു ഞാൻ രസിക്കുന്നു.

വിദൂഷകൻ: തോഴരേ, എനിക്കു തോന്നുന്നു, വല്ല ആകാശചാരികളും ശ്രീമതിയെ കൊണ്ടുപോയിരിക്കണം എന്ന്.

രാജാവ്: പതിവ്രതയായ അവളെ മറ്റാർക്കു തൊടാൻ കഴിയും? മേനകയാണു അവളുടെ മാതാവെന്നു ഞാൻ കേട്ടിട്ടുണ്ടു. ആ വർഗ്ഗത്തിൽ ആരെങ്കിലും കൊണ്ടുപോയിരിക്കണമെന്നാണ് എന്റെ ശങ്ക.

സാനുമതി: മറന്നതിലാണു വിസ്മയം, ഓർത്തതിലല്ല.

വിദൂഷകൻ: അങ്ങനെയാണെങ്കിൽ എന്നെങ്കിലും ശ്രീമതിയുടെ സമാഗമത്തിന്നു സംഗതിയുണ്ട്.

രാജാവ്: എങ്ങനെ?

വിദൂഷകൻ: പുത്രി ഭർത്തൃവിയോഗ ദുഃഖമനുഭവിക്കുന്നതു കണ്ടു കൊണ്ട് മാതാപിതാക്കന്മാർ ഏറേക്കാലം മിണ്ടാതിരിക്കയില്ല.

രാജാവ്: സഖേ?

**സ്വപ്നവൃത്താന്തമോ? മായയിൽക്കണ്ടതോ? ഭ്രാന്തിയോ?**
**സ്വല്പപുണ്യം സ്വമാത്രാനുരൂപം ഫലംചെയ്തതോ?**
**അസ്സമാചാരമപ്പോയ പോക്കോടെതാൻ പോയി പി–**
**ന്നിസ്സമാധാനമാശയ്ക്കുമെത്താത്തൊരഗ്രത്തിലാം 10**

വിദൂഷകഃ: മൈവം. നന്വംഗുലീയകമേവ നിദർശനമവശ്യംഭാവിനോƒ ചിന്തനീയഃ സമാഗമോ ഭവതീതി.

രാജാ: (അംഗുലീയകം വിലോക്യ) അയേ! ഇദം താവദസുലഭസ്ഥാനഭ്രംശി ശോചനീയം.

**തവ സുചരിതമംഗുലീയ നൂനം പ്രതനു മമേവ വിഭാവ്യതേ ഫലേന**
**അരുണനഖമനോഹരാസു തസ്യാശ്ച്യുതമസി ലബ്ധപദം യദംഗുലീഷു 11**

സാനുമതീ: യദ്യന്യഹസ്തഗതം ഭവേത്സത്യമേവ ശോചനീയം ഭവേത്.

വിദൂഷകഃ: ഭോഃ! ഇയം നാമമുദ്രാ കേനോപായേന തത്രഭവത്യാ ഹസ്ത സംസർഗം പ്രാപിതാ?

സാനുമതീ: മമാപി കൗതൂഹലേനാകാരിത ഏഷഃ.

രാജാ: ശ്രൂയതാം. സ്വനഗരായ പ്രസ്ഥിതം മാം പ്രിയാ സബാഷ്പ-മാഹ, 'കിയച്ചിരേണാര്യപുത്രഃ പ്രതിപത്തിം ദാസ്യതി? ഇതി.

വിദൂഷകഃ: തതസ്തതഃ.

രാജാ: പശ്ചാദിമാം മുദ്രാം തദംഗുലൗ നിവേശയതാ മയാ പ്രത്യഭിഹിതാ –

**ഏകൈകമത്ര ദിവസേ ദിവസേ മദീയം**
**നാമാക്ഷരം ഗണയ ഗച്ഛസി യാവദന്തം**
**താവത് പ്രിയേ! മദവരോധഗൃഹപ്രവേശം**
**നേതാ ജനസ്തവ സമീപമുപൈഷ്യതീതി 12**

തച്ച ദാരുണാത്മനാ മയാ മോഹാന്നാനുഷ്ഠിതം

സാനുമതീ: രമണീയഃ ഖലവധിർവിധിനാ വിസംവാദിതഃ.

വിദൂഷകഃ: കഥം നു ധീവരകല്പിതസ്യ രോഹിതമത്സ്യസ്യോദ-രാഭ്യന്തര ആസീത്?

രാജാ: ശചീതീർഥം വന്ദമാനായാഃ സഖ്യാസ്തേ ഹസ്താദ് ഗംഗാ-സ്രോതസി പരിഭ്രഷ്ടം.

വിദൂഷകഃ: യുജ്യതേ.

വിദൂഷകൻ: അങ്ങനെ പറയരുത്; വരാനുള്ളത് ഏതു വഴിയിലും വന്നുചേരുമെന്നുള്ളതിലേക്കു ഈ മോതിരംതന്നെ ഒരു ദൃഷ്ടാന്തം ആണല്ലോ.

രാജാവ്: കഷ്ടം! ഇഇ മോതിരത്തിന്റെ അവസ്ഥ ശോചനീയമായിരീക്കുന്നു. അസുലഭമായ പദവിയെ വഹിച്ചിട്ടു ഇതിനു സ്ഥാനഭ്രംശം വന്നുവല്ലോ,

**സുകൃതഫലമെനിക്കു വന്നപോലെ സുകൃശത, മോതിരമേ; നിനക്കുമാർന്നു!**
**അരുണനഖമണിഞ്ഞൊരോമലാളിൻ വിരലിലണഞ്ഞ പദം വെടിഞ്ഞുതേ നീ 11**

സാനുമതി: മറ്റൊരാളുടെ കൈയ്യിലാണു കിട്ടിയതെങ്കിൽ സത്യമായി ശോചനീയം തന്നെ.

വിദൂഷകൻ: തോഴരെ, എന്തു പ്രസക്തിയിലാണു സ്വനാമമുദ്രയുള്ള മോതിരം ശ്രീമതിക്കു കൊടുക്കുകയുണ്ടായത്?

സാനുമതി: എനിക്കു തോന്നിയ കൗതുകം ഇയാൾക്കുമുണ്ടായി.

രാജാവ്: കേട്ടുകൊള്ളൂ. നഗരത്തിലേക്കു പുറപ്പെടുന്ന സമയം പ്രിയതമ കരഞ്ഞുകൊണ്ട് "എന്നെ ആര്യപുത്രൻ എന്നത്തേക്കു വരുത്തും" എന്നു ചോദിച്ചു.

വിദൂഷകൻ: എന്നിട്ടോ?

രാജാവ്: പിന്നെ ഞാൻ ഈ മുദ്രമോതിരം അവളുടെ വിരലിൽ ഇടുവിച്ചുകൊണ്ട് ഉത്തരം പറഞ്ഞു:

**എൻനാമമുദ്രയിതിലെണ്ണുക വർണ്ണമോരോ**
**ന്നെന്നും മുറയ്ക്കതു കഴിഞ്ഞു വരുമ്പൊഴേക്കും**
**എന്നോമലാൾക്കരമനയ്ക്കു വരുന്നതിന്നു**
**വന്നെത്തുമാളുകളകമ്പടിയോടുമെന്ന് 12**

അതും നിഷ്കണ്ടകനായ ഈ ഞാൻ ബുദ്ധിമോഹംനിമിത്തം അനുഷ്ഠിച്ചില്ലല്ലോ!

സാനുമതി: സരസമായ അവധി വിധി തെറ്റിച്ചുകളഞ്ഞു.

വിദൂഷകൻ: എന്നാൽ, പിന്നെ ഇതു ചെമ്മീനിന്റെ വയറിൽപ്പോകാനും, മുക്കോന്റെ കൈയ്യിൽകിട്ടാനും ഇടയെന്ത്?

രാജാവ്: ശചീതീർത്ഥം വന്ദിക്കുമ്പോൾ അങ്ങേ തോഴിയുടെ കൈയ്യിൽനിന്നു ഊരി ഗംഗയിൽ വീണതാണ്.

വിദൂഷകൻ: എല്ലാം യോജിക്കുന്നുണ്ട്!

സാനുമതീ: അത ഏവ തപസ്വിന്യാഃ ശകുന്തലായാ അധർമ-ഭീരോരസ്യ രാജർഷേഃ പരിണയേ സന്ദേഹഃ അഥവാ നേദൃശോ$f$ നുരാഗോ$f$ഭിജ്ഞാനമപേക്ഷതേ. കഥമിവൈതത്?

രാജാ: ഉപാലപ്സ്യേ താവദിദമംഗുലീയകം.

വിദൂഷകഃ: (ആത്മഗതം) ഗൃഹീതോ$f$നേന പന്ഥാ ഉന്മത്താനാം.

രാജാ:

**കഥം നു തം ബന്ധുരകോമലാംഗുലിം കരം വിഹായാസി നിമഗ്നമംഭസി**

അഥവാ –

**അചേതനം നാമ ഗുണാനപേക്ഷതേ മയൈവ കസ്മാദവധീരിതാ പ്രിയാ 13**

വിദൂഷകഃ: (ആത്മഗതം) അഹം ഖലു ബുഭുക്ഷയാ ഖാദിതവ്യ ഇതി.

രാജാ: പ്രിയേ! അകാരണപരിത്യാഗാനുശയപരിതപ്തഹൃദയസ്താവദ-നുകമ്പ്യതാമയം ജനഃ പുനർദർശനേന.

(പ്രവിശ്യാപടീക്ഷേപേണ ചിത്രഫലകഹസ്താ)

ചതുരികാ: ഇയം ചിത്രഗതാ ഭട്ടിനീ.

(ഇതി ചിത്രഫലകം ദർശയതി)

വിദൂഷകഃ: (ചിത്രഫലകമവലോക്യ) സാധു വയസ്യ! മധുരാവസ്ഥാന ദർശനീയോ ഭാവാനുപ്രവേശഃ. സ്ഖലതീവ മേ ദൃഷ്ടിർ നിമ്നോന്നത പ്രദേശേഷു.

സാനുമതീ: അഹോ! ഏഷാ രാജർഷേർനിപുണതാ; ജാനേ സഖ്യഗ്രതോ മേ വർതത ഇതി.

രാജാ:

**യദ്യത്സാധു ന ചിത്രേ സ്യാത് ക്രിയതേ തത്തദന്യഥാ**
**തഥാപി തസ്യാ ലാവണ്യം രേഖയാ കിഞ്ചിദന്വിതം 14**

സാനുമതീ: സദൃശമേതത് പശ്ചാത്താപഗുരോഃ സ്നേഹസ്യാനവ-ലേപസ്യ ച.

സാനുമതി: അതുകൊണ്ടുതന്നെയാണ് ആ പാവപ്പെട്ട ശകുന്തളയെ വിവാഹം ചെയ്ത സംഗതിയിൽ അധർമ്മഭീരുവായ ഇദ്ദേഹത്തിനു

സംശയം ജനിച്ചത്. അഥവാ, ഇത്രമാത്രം അനുരാഗമുള്ള സ്ഥിതിക്കു അടയാളം കണ്ടു വേണോ ഓർമ്മിക്കാൻ? ഇതെങ്ങനെയാണ്?

രാജാവ്: ഈ മോതിരത്തെത്തന്നെ ഒന്നു ശകാരിക്കട്ടേ!

വിദൂഷകൻ: (വിചാരം) ഇദ്ദേഹം ഭ്രാന്തിന്റെ വഴിക്കു പുറപ്പെട്ടു.

രാജാവ്: മോതിരമേ,

**ചന്തത്തിന്നൊത്ത വിരലേന്തിടുമക്കരം വി**
**ട്ടെന്തിന്നു നീ സലിലപൂരമതിൽപ്പതിച്ചു?**

അഥവാ,

**ചിന്തിക്കയില്ല ജഡവസ്തു ഗുണങ്ങളൊന്നും;**
**ഞാൻ തന്നെ കാന്തയെ വെടിഞ്ഞതിനെന്തു ബന്ധം?** 13

വിദൂഷകൻ: (വിചാരം) വിശപ്പ് എന്നെ കടിച്ചുതിന്നാറായി.

രാജാവ്:കാരണം കൂടാതെ തള്ളിക്കളഞ്ഞിട്ടു പശ്ചാത്തപിക്കുന്ന എന്റെ പേരിൽ ദയവുചെയ്തു കാണ്മാൻ സംഗതിയാക്കിത്തരണേ!

ചതുരിക: (തനിയെ തിര മാറ്റികൊണ്ടു ബദ്ധപ്പെട്ടു പ്രവേശിച്ച്) ഇതാ, ചിത്രത്തിലുള്ള പൊന്നു തമ്പുരാട്ടി! (ചിത്രം കാണിക്കുന്നു.)

വിദൂഷകൻ: (നോക്കിയിട്ട്) തോഴരെ, രസികനായി ചിത്രം! ആ സ്ഥോഭവും, ആ നിലയും എല്ലാം വളരെ യോജിച്ചു. താണും, പൊങ്ങിയുമുള്ള ഭാഗങ്ങളിൽ എന്റെ കണ്ണു ഇടറുന്നതുപോലെ തോന്നുന്നു.

സാനുമതി: അമ്പ! ഈ രാജർഷിയുടെ സാമർത്ഥ്യം കേമം തന്നെ. എനിക്കു സഖി മുമ്പിൽ വന്നു നിൽക്കുന്നതുപോലെ തോന്നുന്നു.

രാജാവ്:

**ചിത്രത്തിൽ ചെയ്യുമാറുണ്ട് ചേരാത്തതു ചെലുത്തുക;**
**ചേലവൾക്കുള്ളതോ ചേർന്നു ചെറ്റുതാൻ ഞാൻ കുറിച്ചതിൽ** 14

സാനുമതി: പശ്ചാത്താപംകൊണ്ട് അധികപ്പെട്ടിരിക്കുന്ന സ്നേഹത്തിനും അഹംഭാവമില്ലാത്ത പ്രകൃതിക്കും ഉചിതമായിട്ടാണു ഇപ്പറഞ്ഞത്.

വിദൂഷകഃ: ഭോഃ! തിസ്രസ്തത്രഭവത്യോ ദൃശ്യന്തേ സർവാ ദർശനീയാഃ. കതമാ തത്രഭവതീ ശകുന്തലാ?

സാനുമതീ: അനഭിജ്ഞഃ ഖലു രൂപസ്യ മോഘദൃഷ്ടിരയം ജനഃ.

രാജാ: ത്വം താവത്കതമാം തർകയസി?

വിദൂഷകഃ: ഭോഃ! തർകയാമി, യൈഷാ ശിഥിലബന്ധോദ്വാന്തകുസുമേന കേശാന്തേനോദ്ഭിന്നസ്വേദബിന്ദുനാ വദനേന വിശേഷതോ ƒവസ്യ താഭ്യാം ബാഹുഭ്യാമവസേകസ്നിഗ്ധതരുണപല്ലവസ്യ ചൂതപാദപസ്യ പാർശ്വ ഇഷത്പരിശ്രാന്തേവാലിഖിതാ, ഏഷാ തത്രഭവതീ ശകുന്തലാ, ഇതരേ സഖ്യാവിതി.

രാജാ: നിപുണോ ഭവാൻ. അസ്ത്യത്ര മേ ഭാവചിഹ്നം. കുതഃ –

**സ്വിന്നാംഗുലിവിനിവേശോ രേഖാപ്രാന്തേഷു ദൃശ്യതേ മലിനഃ**
**അശ്രു ച കപോലപതിതം ദൃശ്യമിദം വർണികോച്ഛ്വാസാത്** **15**

ചതുരികേ! അർധലിഖിതം വിനോദസ്ഥാനമസ്മാഭിഃ ഗച്ഛ. വർതികാം താവദാനയ.

ചതുരികാ: ആര്യ മാഢവ്യ! അവലംബസ്വ ചിത്രഫലകം, യാവദാഗച്ഛാമി.

രാജാ: അഹമേവൈതദവലംബേ (ഇതി യഥോക്തം കരോതി)

(നിഷ്ക്രാന്താ ചേടി)

രാജാ: (നിഃശ്വസ്യ)

**സാക്ഷാത്പ്രിയാമുപഗതാമപഹായ പൂർവം**
**ചിത്രാർപിതാം പുനരിമാം ബഹുമന്യമാനഃ**
**സ്ത്രോതോവഹാം പഥി നികാമജലാമതീത്യ**
**ജാതഃ സഖേ! പ്രണയവാന്മൃഗതൃഷ്ണികായാം** **16**

വിദൂഷകഃ: (ആത്മഗതം) ഏഷോƒത്രഭവാൻ നദീമതിക്രമ്യ മൃഗതൃഷ്ണികാം സംക്രാന്തഃ. (പ്രകാശം) ഭോഃ! അപരം കിമത്ര ലേഖിതവ്യം?

സാനുമതിഃ: അസംശയം, യോ യഃ പ്രദേശഃ അഭിരൂചിതഃ തം തമാലേഖിതുകാമോ ഭവേത്.

വിദൂഷകൻ: തോഴരേ, ഇവിടെ മൂന്നുപേരെക്കാണാനുണ്ട്. എല്ലാവരും കണ്ടാൽ കൊള്ളാവുന്നവരുമാണ്. ഇതിൽ ഏതാണു ശ്രീമതി ശകുന്തള?

സാനുമതി: ഇത്രമാത്രം സൗന്ദര്യമുള്ള ആകൃതി കണ്ടു തിരിച്ചറിയുവാൻ വയ്യാത്ത ഇവനു കണ്ണുകൊണ്ടു പ്രയോജനമില്ല.

രാജാവ്: ഏതെന്നാണു അങ്ങേക്കു തോന്നുന്നതു?

വിദൂഷകൻ: എനിക്കു തോന്നുന്നതു തലമുടിയുടെ കെട്ടഴിഞ്ഞു ഉള്ളിലിരിക്കുന്ന മാല വെളിയിൽ പുറപ്പെട്ടു മുഖത്തു വിയർപ്പുതുള്ളികൾ പൊടിച്ചും, തോളുകൾ തളർന്നു ഭുജങ്ങൾ താഴ്ന്നും, കുറഞ്ഞൊന്നു ക്ഷീണിച്ച ഭാവത്തിൽ നനവുതട്ടിത്തിളങ്ങുന്ന ഇളംതളിരുകൾ നിറഞ്ഞ തേന്മാവിന്റെ അരികിലായി എഴുതിയിരിക്കുന്നതു തത്രഭവതി ശകുന്തളയെന്നും, മറ്റവർ രണ്ടുപേരും സഖിമാരെന്നുമാണ്.

രാജാവ്: അങ്ങു ബുദ്ധിമാനാണ്. എനിക്കുണ്ടായ മനോവികാരങ്ങളുടെ ചിഹ്നങ്ങളും ഇതിൽ കാണുന്നുണ്ട്.

**വരകൾക്കരികിൽ വിയർത്തൊരു വിരലിൻ മാലിന്യമുണ്ടു കാണുന്നു;**
**ചെറുതായ് ചായം വീർത്തിട്ടറിയാം കണ്ണീർ പതിച്ചിതു കവിളിൽ.** 15

ചതുരികേ, എനിക്കു വിനോദനോപായമായ ഈ ചിത്രം പൂർത്തിയാക്കിക്കഴിഞ്ഞില്ല; തൂലിക ചെന്നെടുത്തുകൊണ്ടു വരൂ.

ചതുരിക: ആര്യ മാഢവ്യ, ചിത്രപ്പലക പിടിച്ചുകൊള്ളേണേ! ഞാൻ പോയി വരട്ടെ?

രാജാവ്: ഞാൻ തന്നെ വെച്ചുകൊള്ളാം. (പടം വാങ്ങുന്നു.) (ചതുരിക പോയി)

രാജാവ്:

**നേരെ സമക്ഷമിഹ വന്നൊരു കാന്തയാളെ**
**ദ്ദൂരെ ത്യജിച്ചു പടമേറ്റി രസിക്കുമീ ഞാൻ**
**നീരോട്ടമുള്ള പുഴയൊന്നു കടന്നുവന്നീ**
**ട്ടാരാഞ്ഞിടുന്നു ബത, കാനൽജലം കുടിപ്പാൻ** 16

വിദൂഷകൻ: (വിചാരം) ഇതൊത്തു; ഇദ്ദേഹം ഇപ്പോൾ നദി കടന്നുവന്നു കാനൽവെള്ളം തേടുകയാണു. (വെളിവായിട്ട്) തോഴരേ, ഇനി എന്താണിതിൽ എഴുതാനുള്ളത്?

രാജാ: ശ്രൂയതാം –

**കാര്യാ സൈകതലീനഹംസമിഥുനാ സ്രോതോവഹാ മാലിനീ**
**പാദാസ്താമഭിതോ നിഷണ്ണഹരിണാ ഗൗരീഗുരോഃ പാവനാഃ**
**ശാഖാലംബിതവൽകലസ്യ ച തരോർനിർമാതുമിച്ഛാമ്യധഃ**
**ശൃംഗേ കൃഷ്ണമൃഗസ്യ വാമനയനം കണ്ഡൂയമാനാം മൃഗീം 17**

വിദൂഷകഃ: (ആത്മഗതം) യഥാഹം പശ്യാമി പൂരയിതവ്യമനേന ചിത്ര ഫലകം ലംബകൂർചാനാം താപസാനാം കദംബകൈഃ.

രാജാ: വയസ്യ! അന്യച്ച. ശകുന്തലായാഃ പ്രസാധനമഭിപ്രേതമത്ര വിസ്മൃതമസ്മാഭിഃ.

വിദൂഷകഃ: കിമിവ?

സാനുമതീ: വനവാസസ്യ സൗകുമാര്യസ്യ ച യത്സദൃശം ഭവിഷ്യതി.

രാജാ:

**കൃതം ന കർണാർപിതബന്ധനം സഖേ ശിരീഷമാഗണ്ഡവിലംബികേസരം**
**ന വാ ശരച്ചന്ദ്രമരീചികോമലം മൃണാലസൂത്രം രചിത സ്തനാന്തരേ 18**

വിദൂഷകഃ: ഭോഃ! കിം നു തത്രഭവതീ രക്തകുവലയപല്ലവശോഭിനാ ƒഗ്രഹസ്തേന മുഖമാവൃത്യ ചകിതചകിതേവ സ്ഥിതാ? (സാവധാനം നിരൂപ്യ ദൃഷ്ട്വാ) ഏഷ മധുകരോ ദാസ്യാഃ പുത്രഃ കുസുമാസവ–പാടച്ചരോƒത്രഭവത്യാ വദനകമലമഭിലംഘതി.

രാജാ: നനു വാര്യതാമേഷ ദുഷ്ടഃ.

വിദൂഷകഃ: ഭവാനേവാവിനീതാനനുശാസി അമുഷ്യ വാരണേ പ്രഭവിഷ്യതി.

രാജാ: യുജ്യതേ. അയി ഭോഃ! കുസുമലതാപ്രിയാതിഥേ! കിമത്ര പരി പതനഖേദമനുഭവസി?

**ഏഷാ കുസുമനിഷണ്ണാ തൃഷിതാപി സതീ ഭവന്തമനുരക്താ**
**പ്രതിപാലയതി മധുകരീ ന ഖലു മധു വിനാ ത്വയാ പിബതി 19**

സാനുമതീ: അദ്യാപി ഖലഭിജാതം ഏഷ വാരിതഃ.

വിദൂഷകഃ: പ്രതിഷിദ്ധേƒപി വാമൈഷാ ജാതിഃ.

രാജാവ്: കേട്ടുകൊള്ളൂ:

**ചാലെ മാലിനിയും, മരാളമിഥുനം വാഴും മണൽത്തിട്ടയും,**
**ചോലയ്ക്കപ്പുറമായ് മൃഗങ്ങൾ നിറയും ശൈലേന്ദ്രപാദങ്ങളും,**
**ചീരം ചാർത്തിന വൃക്ഷമൊന്നതിനടിയ്ക്കായിട്ടു കാന്തന്റെ മെയ്**
**ചാരിക്കൊമ്പിലിടത്തുകണ്ണുരസുമാമാൻപേടയും വേണ്ടതാം.** 17

വിദൂഷകൻ: (വിചാരം) എന്റെ പക്ഷം, താടിക്കാരന്മാരായ മഹർഷിമാരുടെ കൂട്ടം കൊണ്ടു ചിത്രം നിറയ്കാമെന്നാണ്.

രാജാവ്: തോഴരെ! ഇനി ഒന്നു കൂടിയുണ്ട്; ശകുന്തളയുടെ അലങ്കാരങ്ങളിൽച്ചിലത് എഴുതാൻ വിട്ടുപോയി.

വിദൂഷകൻ: അതെന്താണാവോ?

സാനുമതി: സഖിയുടെ വനവാസത്തിനും സൗന്ദര്യത്തിനും ഉചിതമായിട്ടെന്തെങ്കിലും ആയിരിക്കണം.

രാജാവ്:

**ചെവിക്കു ചേർത്തില്ല കവിൾത്തടംവരെ**
**ക്കവിഞ്ഞു നിൽക്കുന്ന ശിരീഷഭൂഷണം;**
**അണച്ചിടേണം ശരദിന്ദുസുന്ദരം**
**മൃണാളനാളം കുളുർകൊങ്കയിങ്കലും.** 18

വിദൂഷകൻ: ശ്രീമതി എന്താണു ചെന്താരുപോലെ ശോഭിക്കുന്ന കൈ മുഖത്തിന്നുനേരെ പിടിച്ചു ഭയപ്പെട്ട ഭാവത്തിൽ നിൽക്കുന്നത്? (സൂക്ഷിച്ചു നോക്കീട്ട്) ആ ഇതാ, ഒരു പൂന്തേൻ കവരുന്ന കള്ളൻ, അസത്തു വണ്ട് ചെന്നു ശ്രീമതിയുടെ മുഖാരവിന്ദത്തെ ആക്രമിക്കുന്നു.

രാജാവ്: ആ അധികപ്രസംഗിയെ തടുക്കൂ.

വിദൂഷകൻ: അവിനയം പ്രവർത്തിക്കുന്നവരെ ശാസിക്കുന്ന അങ്ങു വിചാരിച്ചാലേ ഇവനെ തടയാൻ കഴികയുള്ളു!

രാജാവ്: ശരിതന്നെ; എടോ വണ്ടേ! പൂച്ചെടികൾക്കു പ്രിയപ്പെട്ട വിരുന്നുകാരനായ നീ എന്തിനിവിടെ പറന്നുനടക്കുന്നു? ശ്രമപ്പെടുന്നു.

**നിന്നുടെ വല്ലഭ മലരതിലുന്നതതൃഷപൂണ്ടുതാനിരുന്നിട്ടും**
**നന്മധു നുകരാതെ ചിരം നിന്നെയിതാ കാത്തിരുന്നു കേഴുന്നു** 19

സാനുമതി: വണ്ടിനെ വിലക്കിയതു രാജാവിന്റെ അന്തസ്സിന്നു യോജിച്ചു.

വിദൂഷകൻ: തടുത്താലും ഒഴിഞ്ഞു മാറാത്ത വർഗ്ഗമാണിത്.

രാജാ: ഏവം ന മേ ശാസനേ തിഷ്ഠസി? ശ്രൂയതാം തർഹി സംപ്രതി–

**അക്ലിഷ്ടബാലതരുപല്ലവലോഭനീയം**
**പീതം മയാ സദയമേവ രതോത്സവേഷു**
**ബിംബാധരം സ്പൃശസി ചേദ്ഭ്രമര പ്രിയായാ–**
**സ്ത്വാം കാരയാമി കമലോദരബന്ധനസ്ഥം** 20

വിദൂഷകഃ: ഏവം തീക്ഷ്ണദണ്ഡാത് കിം ന ഭേഷ്യതി? (പ്രഹസ്യ ആത്മഗതം) ഏഷ ഇദാനീമുന്മത്തകഃ. അഹമപ്യേതസ്യ സംസർഗേണ ഈദൃശവർണഃ സംവൃത്തഃ (പ്രകാശം) ഭോഃ! ചിത്രം ഖല്വേതത്.

രാജാ: കഥം ചിത്രം?

സാനുമതീ: അഹമപി താവദിദാനീമനവഗതാർഥാ. കിം പുനര്യഥാ–ലിഖിതാനുഭാവ്യേഷഃ?

രാജാ: വയസ്യ! കിം ത്വയാ പൗരോഭാഗ്യം ആചരിതം?

**ദർശനസുഖമനുഭവതഃ സാക്ഷാദിവ തന്മയേന ഹൃദയേന**
**സ്മൃതികാരിണാ ത്വയാ മേ പുനരപി ചിത്രീകൃതാ കാന്താ** 21

(ഇതി ബാഷ്പം വിഹരതി)

സാനുമതീ: പൂർവാപരവിരോധ്യപൂർവ ഏഷ വിരഹമാർഗഃ.

രാജാ: വയസ്യ! കഥമവിശ്രാമദുഃഖമനുഭവാമി?

**പ്രജാഗരാത് ഖിലീഭൂതസ്തസ്യാഃ സ്വപ്നേ സമാഗമഃ**
**ബാഷ്പസ്തു ന ദദാത്യേനാം ദ്രഷ്ടും ചിത്രഗതാമപി** 22

സാനുമതീ: സർവഥാ പ്രമാർജിതം ത്വയാ പ്രത്യാദേശദുഃഖം ശകുന്തലായാഃ.

(പ്രവിശ്യ)

ചതുരികാ: ജയതു ഭർതാ. വർതികാകരണ്ഡകം ഗൃഹീത്വേതോമുഖം പ്രസ്ഥിതാസ്മി.

രാജാ: കിം ച?

രാജാവ്: അത്രയ്ക്കായോ? എന്റെ ശാസനം കേൾക്കുകയില്ലേ? എന്നാൽ കണ്ടോ!

**ഞാൻ തന്നെയന്നു കനിവെന്യെ നുകർന്നിടാത്ത**
**കാന്താധരോഷ്ഠമിതിളംതളിരിന്നു തുല്യം**
**തൊട്ടെങ്കിലിന്നു ശഠ, ഭൃങ്ഗ, പിടിച്ചു നിന്നെ**
**ക്കെട്ടിസ്സരോജമുകുളത്തിലകപ്പെടുത്തും.** 20

വിദൂഷകൻ: ഈ കഠിന ശിക്ഷക്കവൻ ഭയപ്പെടുകയില്ലയോ? (ചിരിച്ചിട്ട്, വിചാരം) ഇദ്ദേഹമോ ഭ്രാന്തനായി; ഞാനും സംസർഗ്ഗംകൊണ്ട് ആ മട്ടിലായിരിക്കുന്നു. (വെളിവായിട്ട്) ഓഹോയി! ഇതാ! ഇതു പടമാണ്.

രാജാവ്: എന്ത്?

സാനുമതി: എനിക്കുകൂടി ഇതുവരെ ചിത്രമെന്നുള്ള വിചാരം ഉണ്ടായിരുന്നില്ല. പിന്നെയാണോ അനുഭവപ്രത്യക്ഷമുള്ള ഇദ്ദേഹത്തിന്?

രാജാവ്: തോഴർ എന്തിനാണു ഈ ദുസ്സാമർത്ഥ്യം കാട്ടിയത്?

**സമക്ഷമായ്ക്കാണുകിലെന്നപോലെ ഞാൻ**
**സമാധിമൂലം സുഖമാർന്നിരിക്കവേ,**
**ഭ്രമം കളഞ്ഞെന്തിനു ചിത്രമാക്കി നീ**
**ചമച്ചുവീണ്ടും കമലായതാക്ഷിയേ?** 21

(കണ്ണീരു തൂകുന്നു)

സാനുമതി: ഈ വിരഹത്തിന്റെ മട്ടു പൂർവാപരവിരോധം കൊണ്ടു അപൂർവമായിരിക്കുന്നു.

രാജാവ്: മാഢവ്യാ, ഇടവിടാതെയുള്ള ഈ ദുഃഖം ഞാൻ എങ്ങനെയാണു സഹിക്കേണ്ടത്?

**കിനാവിൽദ്ദർശനം നിദ്രാവിനാശത്താലപൂർവമാം;**
**കാണ്മാൻ പടത്തിലോ പിന്നെസ്സമ്മതിക്കില്ല കണ്ണുനീർ** 22

സാനുമതി: ഉപേക്ഷിച്ചതുകൊണ്ടുള്ള ദുഃഖം ശകുന്തളയുടെ ഹൃദയത്തിൽനിന്നു അങ്ങിപ്പോൾ നിശ്ശേഷം തുടച്ചുകളഞ്ഞു.

ചതുരിക: (പ്രവേശിച്ചിട്ട്) പൊന്നുതമ്പുരാന് വിജയം! അടിയൻ തൂലികപ്പെട്ടി എടുത്തുകൊണ്ടു ഇങ്ങോട്ടു വരികയായിരുന്നു.

രാജാവ്: അപ്പോളോ?

ചതുരികാ: അസ്മദ്ധസ്താദന്തരാ പിംഗലികാദ്വിതീയയാ ദേവ്യാ വസുമത്യാ 'അഹമേവൈതഅദാര്യപുത്രസ്യോപനേഷ്യാമി' ഇതി സബലാത്കാരം ഗൃഹീതം.

വിദൂഷകഃ: ദിഷ്ട്യാ ത്വം മുക്താ.

ചതുരികാ: യാവദ്ദേവ്യാ വിടപലഗ്നമുത്തരീയം പിംഗലികാ മോചയതി താവന്മയാ നിർവാഹിത ആത്മാ.

രാജാ: വയസ്യ! ഉപസ്ഥിതാ ദേവീ ബഹുമാനഗർവിതാ ച. ഭവാനിമാം പ്രതികൃതിം രക്ഷതു.

വിദൂഷകഃ: ആത്മാനമിതി ഭണ. (ചിത്രഫലകമാദായോത്ഥായ ച) യദി ഭവാനന്തഃപുരകലഹാന്മുച്യതേ, തതോ മാം മേഘപ്രതിച്ഛന്ദേ പ്രാസാദേ ശബ്ദായയ. (ദ്രുതപദം നിഷ്ക്രാന്തഃ)

സാനുമതീ: അന്യസംക്രാന്തഹൃദയോ$f$പി പ്രഥമസംഭാവനമപേക്ഷതേ, സ്ഥിരസൗഹൃദ ഏഷഃ.

(പ്രവിശ്യ പത്രഹസ്താ)

പ്രതിഹാരീ: ജയതു ജയതു ദേവഃ.

രാജാ: വേത്രവതി! ന ഖല്വന്തരാ ദൃഷ്ടാ ത്വയാ ദേവീ?

പ്രതിഹാരീ: അഥ കിം? പത്രഹസ്താം മാം പ്രേക്ഷ്യ പ്രതിനിവൃത്താ.

രാജാ: കാര്യജ്ഞാ കാര്യോപരോധം മേ പരിഹരതി.

പ്രതിഹാരീ: ദേവ അമാത്യോ വിജ്ഞാപയതി – 'അർഥജാതസ്യ ഗണനാബഹുലതയൈകമേവ പൗരകാര്യം പ്രത്യവേക്ഷിതം തദ്ദേവഃ പത്രാരൂഢം പ്രത്യക്ഷീകരോതു' ഇതി.

രാജാ: ഇതഃ പത്രം ദർശയ. (പ്രതിഹാര്യുപനയതി)

രാജാ: (അനുവാച്യ) കഥം സമുദ്രവ്യവഹാരീ സാർഥവാഹോ ധന–മിത്രോ നാമ നൗവ്യസനേന വിപന്നഃ? അനപത്യശ്ച കില സഃ. രാജഗാമീ തസ്യാർഥസഞ്ചയ ഇത്യമാത്യേന ലിഖിതം. കഷ്ടം ഖല്വനപത്യതാ. വേത്രവതി! ബഹുധനത്വാദ് തത്രഭവതാ ബഹുപത്നീകേന ഭവിതവ്യം. വിചീയതാം, കാചിദാപന്നസത്ത്വാ തസ്യ ഭാര്യാസു സ്യാത്.

ചതുരിക: വഴിയിൽ വെച്ചു പിംഗളികയോടുംകൂടി ഇങ്ങോട്ടെഴുന്നള്ളുന്ന വസുമതീദേവി തിരുമനസ്സുകൊണ്ട് "ഞാൻതന്നെ ആര്യപുത്രന്റെ കൈയ്യിൽകൊണ്ടുചെന്നു കൊടുത്തുകൊള്ളാം" എന്നു കല്പിച്ചു പെട്ടി അടിയന്റെ കൈയിൽനിന്നും പിടിച്ചുപറിച്ചു.

വിദൂഷകൻ: നിന്നെ വിട്ടേച്ചതു ഭാഗ്യമായി.

ചതുരിക: ദേവിതിരുമനസ്സിലെ ഉത്തരീയം ചെടിയിൽകൊണ്ടുടക്കിയത് പിംഗളിക വിടുവിക്കുന്ന തരംനോക്കി ഞാൻ കടന്നുകളഞ്ഞു.

രാജാവ്: തോഴരേ, ദേവി ഇങ്ങോട്ടു വരും; ഞാൻ ബഹുമാനിക്കുന്നതു കൊണ്ട് ഇപ്പോൾ കുറെ ഗർവ്വുണ്ട്. ഈ പടം തോഴർ സൂക്ഷിച്ചു കൊള്ളൂ.

വിദൂഷകൻ: "അവനവനെ" എന്നുവേണം കല്പിക്കാൻ. (പടം എടുത്തുകൊണ്ട് എഴുന്നേറ്റ്) ദേവിയുമായുള്ള ശണ്ഠയിൽ അങ്ങേക്കു മോചനം കിട്ടുകയാണെങ്കിൽ എന്നെ വിളിച്ചേക്കണം. ഞാൻ മേഘപ്രതിച്ഛന്ദ മാളികയിലുണ്ടാകും. (ഓടിപ്പോയി)

സാനുമതി: തൽക്കാലം മനസ്സു മറ്റൊരാളിൽ പ്രവേശിച്ചിരിക്കയാണെങ്കിലും മുമ്പുള്ള ആളെ മാനിക്കുന്ന ഇദ്ദേഹം സ്നേഹവിഷയത്തിൽ സ്ഥിരതയുള്ളവനാണ്.

ദ്വാരപാലിക: (എഴുത്തുംകൊണ്ടു പ്രവേശിച്ചിട്ട്) തമ്പുരാനു വിജയം!

രാജാവ്: വേത്രവതി, നീ വരും വഴി ദേവിയെ കാണുകയുണ്ടായില്ലേ?

ദ്വാരപാലിക: ഉവ്വ്, കണ്ടു; പക്ഷെ അടിയന്റെ കൈയിൽ ഈ എഴുത്തിരിക്കുന്നതുകണ്ടിട്ടു തിരുമനസ്സുകൊണ്ടു മടങ്ങിയെഴുന്നള്ളി.

രാജാവ്: ദേവി നല്ല വിവരമുള്ള ആളാണ്; കാര്യവിഘ്നത്തിനിടയാക്കാതെ സൂക്ഷിക്കും.

ദ്വാരപാലിക: അമാത്യൻ ഉണർത്തിക്കുന്നു: "പല ഇനങ്ങളിലായിട്ടു മുതൽ തിട്ടംവരുത്തുന്നതിന്നു കണക്കുകൾ പരിശോധിക്കേണ്ടതുണ്ടായിരുന്നു; അതിനാൽ പൗരകാര്യങ്ങളിൽ ഒന്നു മാത്രമെ ഇന്നു വിചാരണ ചെയ്തുള്ളു. അതിന്റെ വിവരം ഈ എഴുത്തിൽ കാണിച്ചിട്ടുള്ളത് തൃക്കൺ പാർക്കണം" എന്ന്.

രാജാവ്: എഴുത്ത് ഇങ്ങോട്ടു കാണിക്കൂ! (ദ്വാരപാലിക എഴുത്തു കാണിക്കുന്നു.) (വായിച്ചിട്ട്) എന്ത്? "സമുദ്രവ്യാപാരികളുടെ നായകനായ ധനമിത്രൻ കപ്പൽച്ചേതത്തിൽ മരിച്ചുപോയി. ആ സാധുവിന്നു സന്തതിയുമില്ല; അവന്റെ സ്വത്തെല്ലാം പണ്ടാരവകയ്ക്കു ചേരേണ്ടതാണ്" എന്നു അമാത്യൻ എഴുതിയിരിക്കുന്നു. (വിഷാദത്തോടുകൂടി) സന്തതിയില്ലാതെ പോകുന്നതു കഷ്ടം തന്നെ! (ദ്വാരപാലികയോട്) വേത്രവതി, ധനവാൻ ആയിരുന്നതിനാൽ അയാൾക്ക് അനേകം ഭാര്യമാർ ഇരുന്നിരിക്കണം.

പ്രതിഹാരീ: ദേവ! ഇദാനീമേവ സാകേതകസ്യ ശ്രേഷ്ഠിനോ ദുഹിതാ നിർവൃത്തപുംസവനാ ജായാസ്യ ശ്രൂയതേ.

രാജാ: നനു ഗർഭഃ പിത്ര്യം രിക്ഥമർഹതി. ഗച്ഛ ഏവമമാത്യം ബ്രൂഹി.

പ്രതിഹാരീ: യദ്ദേവ ആജ്ഞാപയതി.

(ഇതി പ്രസ്ഥിതാ)

രാജാ: ഏഹി താവത്.

പ്രതിഹാരീ: ഇയമസ്മി.

രാജാ: കിമനേന സന്തതിരസ്തി നാസ്തീതി?

**യേന യേന വിയുജ്യന്തേ പ്രജാഃ സ്നിഗ്ധേന ബന്ധുനാ**
**സ സ പാപാദൃതേ താസാം ദുഷ്യന്ത ഇതി ഘുഷ്യതാം** **23**

പ്രതിഹാരീ: ഏവം നാമ ഘോഷയിതവ്യം. (നിഷ്ക്രമ്യ പുനഃ പ്രവിശ്യ) കാലേ പ്രവൃഷ്ടമിവാഭിനന്ദിതം ദേവസ്യ ശാസനം.

രാജാ: (ദീർഘമുഷ്ണം ച നിഃശ്വസ്യ) ഏവം ഭോഃ സന്തതിഛേദ–നിരവലംബാനാം കുലാനാം മൂലപുരുഷാവസാനേ സമ്പദഃ പരമുപ–തിഷ്ഠന്തേ. മമാപ്യന്തേ പുരുവംശശ്രിയ ഏഷ ഏവ വൃത്താന്തഃ.

പ്രതിഹാരീ: പ്രതിഹതമമംഗലം.

രാജാ: ധിങ്മാമുപസ്ഥിതശ്രേയോവമാനിനം.

സാനുമതീ: അസംശയം സഖീമേവ ഹൃദയേ കൃത്വാ നിന്ദിതോ$f$നേനാത്മാ.

രാജാ:

**സംരോപിതേ$f$പ്യാത്മനി ധർമപത്നീ**
**ത്യക്താ മയാ നാമ കുലപ്രതിഷ്ഠാ**
**കല്പിഷ്യമാണാ മഹതേ ഫലായ**
**വസുന്ധരാ കാല ഇവോപ്തബീജാ** **24**

സാനുമതീ: അപരിച്ഛിന്നാ സന്തതിസ്തേ ഭവിഷ്യതി.

അവരിൽ ആരെങ്കിലും ഇപ്പോൾ ഗർഭം ധരിച്ചവരായിട്ടെങ്കിലും ഉണ്ടോ എന്നു വിചാരണ ചെയ്യണം.

ദ്വാരപാലിക: അദ്ദേഹത്തിന്റെ ഭാര്യമാരിൽ അയോദ്ധ്യക്കാരൻ ചെട്ടിയാരുടെ മകൾക്ക് ഈയിടെ പുംസവനം നടന്നതായി കേൾവിയുണ്ട്.

രാജാവ്: എന്നാൽ ഗർഭത്തിലിരിക്കുന്ന ആ കുട്ടി, അച്ഛന്റെ സ്വത്തിനവകാശിയാണല്ലോ. ഈ വിവരം അമാത്യനോടു ചെന്നു പറയുക.

വേത്രവതി: കല്പനപോലെ (പുറപ്പെടുന്നു)

രാജാവ്: വരട്ടെ. ഇവിടെ വരൂ!

വേത്രവതി: അടിയൻ!

രാജാവ്: സന്തതി ഉണ്ടെങ്കിലെന്ത്? ഇല്ലെങ്കിലെന്ത്?

**ചേതപ്പെടുന്നു മാലോകർക്കേതേതു നിജബാന്ധവർ**
**അതാതായിട്ടു ദുഷ്ഷന്തനുതകം ചതിയെന്നിയെ** 23

എന്നു വിളംബരം ചെയ്യട്ടെ!

വേത്രവതി: ഇങ്ങനെ വിളിച്ചറിയിക്കാൻ പറയാം. (പോയി തിരികെ വന്നിട്ട്) കാലത്തിലുണ്ടായ മഴപോലെ തിരുമനസ്സിലെ കല്പന അമാത്യൻ അഭിനന്ദിച്ചു.

രാജാവ്: (നെടുവീർപ്പുവിട്ടിട്ട്) ഛേ! ഇങ്ങനെയാണല്ലോ സന്തതിയറ്റ് അവകാശിയില്ലാതെവരുമ്പോൾ സ്വത്തുകൾ അന്യരിൽ ചെന്നുചേരുന്നത്! എന്റെ പില്ക്കാലം പൂരുവംശശ്രീയ്ക്കും ഇതുതന്നെ ഗതി.

വേത്രവതി: ഈ വിധം അമംഗളവാക്ക് ഒരിക്കലും കല്പിക്കരുത്. ദൈവം തുണയ്ക്കട്ടെ!

രാജാവ്: കൈവന്ന ശ്രേയസ്സിനെ അവമാനിച്ച പാപിയാണല്ലോ ഞാൻ

സാനുമതി: സംശയമില്ലാ; സഖിയെത്തന്നെ ഊന്നി ഇദ്ദേഹം ആത്മനിന്ദ ചെയ്കയാണ്.

രാജാവ്:

**സന്താനമുൾക്കൊണ്ടു കുലപ്രതിഷ്ഠ**
**യ്ക്കൂന്നായൊരപ്പത്നിയെ ഞാൻ വെടിഞ്ഞേൻ**
**മെത്തും ഫലത്തിന്നുതകുന്ന ഭൂമി**
**വിത്തും വിതച്ചൊട്ടൊഴിയുന്നപോലെ** 24

സാനുമതി: സന്തതിച്ഛേദം അങ്ങേക്ക് ഒരിയ്ക്കലും വരികയില്ല.

ചതുരികാ: (ജനാന്തികം) അയേ! അമുനാ സാർഥവാഹവൃത്താന്തേന ദ്വിഗുണോദ്വേഗോ ഭർതാ. ഏനമാശ്വാസയിതും മേഘപ്രതിച്ഛന്ദാദാര്യം മാഢവ്യം ഗൃഹീത്വാഗച്ഛാമി.

പ്രതിഹാരീ: സുഷ്ഠു ഭണസി.

(ഇതി നിഷ്ക്രാന്താ ചതുരികാ)

രാജാ: അഹോ! ദുഷ്യന്തസ്യ സംശയമാരൂഢാഃ പിണ്ഡഭാജഃ. കുതഃ–

**അസ്മാത്പരം ബത യഥാശ്രുതി സംഭൃതാനി**
**കോ നഃ കുലേ നിവപനാനി നിയച്ഛതീതി**
**നൂനം പ്രസൂതിവികലേന മയാ പ്രസിക്തം**
**ധൗതാശ്രുശേഷമുദകം പിതരഃ പിബന്തി** 25

(ഇതി മോഹമുപഗതഃ)

ചതുരികാ: (സസംഭ്രമമവലോക്യ) ആശ്വസിതു ആശ്വസിതു ഭർതാ!

സാനുമതീ: ഹാ ധിക്! ഹാ ധിക്! സതി ഖലു ദീപേ വ്യവധാന–ദോഷേണൈഷോ$f$ന്ധകാരമനുഭവതി. അഹമിദാനീമേവ നിർവൃതം കുര്യാം. അഥവാ ശ്രുതം മയാ ശകുന്തലാം സമാശ്വാസയന്ത്യാ മഹേന്ദ്ര ജനന്യാ മുഖാത് – 'യജ്ഞഭാഗോത്സുകാ ദേവാ ഏവ തഥാനുതിഷ്ഠന്തി, യഥാ ത്വാം ധർമപത്നീം അചിരേണ ഭർതാഭി–നന്ദിഷ്യതി' ഇതി. തദ്യുക്തമേതം കാലം ക്ഷന്തും. യാവദനേന വൃത്താന്തേന പ്രിയസഖീം സമാശ്വാസയാമി. (നിഷ്ക്രാന്താ)

(നേപഥ്യേ: അവിഹാ അവിഹാ!)

രാജാ: (പ്രത്യാഗതഃ, കർണം ദത്ത്വാ) അയേ മാഢവ്യസ്യേവാർത–സ്വരഃ. കഃ കോ$f$ത്ര ഭോഃ?

(പ്രവിശ്യ)

ചതുരികാ: (സസംഭ്രമം) പരിത്രായതാം പരിത്രായതാം ദേവഃ സംശയ ഗതം വയസ്യം.

രാജാ: കേനാർതകണ്ഠോ മാണവകഃ?

ചതുരിക: (വേത്രവതിയോടു സ്വകാര്യമായിട്ട്) ഈ വ്യാപാരിയുടെ സംഗതി കൊണ്ടു തമ്പുരാന്നു പശ്ചാത്താപം ഇരട്ടിച്ചിരിക്കയാണ്.

തിരുമനസ്സിലേക്ക് ആശ്വാസം വരുവാൻ മേഘമാളികയിൽച്ചെന്ന് ആര്യമാഢവ്യനെ കൂട്ടിക്കൊണ്ടുവരൂ.

വേത്രവതി: നീ പറഞ്ഞതു ശരിയാണ്. (പോയി)

രാജാവ്: ദുഷ്ഷന്തന്റെ കൈകൊണ്ടു പിണ്ഡം വാങ്ങുന്നവരുടെ കഥ പരുങ്ങലിലായി.

**ഇക്കാലമെന്നുടെ പിതൃക്കൾ നിവാപമേറ്റാൽ**
**പില്കാലമാരിതു തരുന്നതിനെന്നു കേണ്**
**തൃക്കൺ തുടയ്ക്കുവതിനാദ്യമെടുത്തു ശേഷ**
**മുൾക്കൊള്ളുമെന്നു കരുതുന്നിതപുത്രനാം ഞാൻ** 25

(മൂർച്ഛിക്കുന്നു.)

ദ്വാരപാലിക: (ബദ്ധപ്പെട്ടു ചെന്നു താങ്ങികൊണ്ട്) തിരുമേനി ആശ്വസിക്കണേ

സാനുമതി: അയ്യോ! കഷ്ടം! കഷ്ടം! ഇദ്ദേഹം വിളക്ക് ഇരിക്കെത്തന്നെ മറവിന്റെ ബലം കൊണ്ടു ഇരുട്ടിന്റെ ഫലം അനുഭവിക്കുന്നു; ഞാൻ ഇപ്പോൾത്തന്നെ ചെന്നു സമാധാനപ്പെടുത്തിക്കളയാം; അല്ലെങ്കിൽ വരട്ടെ; അദിതിദേവി ശകുന്തളയെ ആശ്വസിപ്പിക്കുമ്പോൾ അരുളി ചെയ്തത് "യജ്ഞഭാഗത്തിന്നു തത്പരന്മാരായ ദേവന്മാർതന്നെ ധർമ്മപത്നിയെ ഭർത്താവു പരിഗ്രഹിക്കുന്നതിനു വേണ്ടതെല്ലാം ചെയ്തുകൊള്ളും" എന്നാണല്ലോ. അതുകൊണ്ട് അത്രയുംകാലം ഞാൻ ക്ഷമിച്ചിരിക്കതന്നെ വേണം. ഈ കഥയെല്ലാം ചെന്നു പറഞ്ഞു പ്രിയസഖിയെ ആശ്വസിപ്പിക്കാം. (പോയി)

(അണിയറയിൽ) അയ്യോ അയ്യോ!

രാജാവ്: (ചെവിയോർത്തിട്ട്) ഏ! മാഢവ്യന്റെ നിലവിളിപോലെ തോന്നുന്നല്ലോ. ആരവിടെ?

ചതുരിക: (ബദ്ധപ്പെട്ടു പ്രവേശിച്ചിട്ട്) തമ്പുരാൻ രക്ഷിക്കണേ! ഇതാ, തോഴരുടെ കഥ സംശയസ്ഥിതിയിലായിരിക്കുന്നു.

രാജാവ്: മാഢവ്യൻ എന്താണു ദീനസ്വരത്തിൽ നിലവിളിക്കുന്നത്?

ചതുരികാ: ദേവ, അദൃഷ്ടരൂപേണ കേനാപി സത്ത്വേനാക്രമ്യ ഗൃഹീത്വാ മേഘപ്രതിച്ഛന്ദസ്യ പ്രാസാദസ്യാഗ്രഭൂമിമാരോപിതഃ.

രാജാ: (ഉത്ഥായ) മാ താവത്. മമാപി സത്ത്വൈരഭിഭൂയന്തേ ഗൃഹാഃ! അഥ വാ –

**അഹന്യഹന്യാത്മന ഏവ താവത ജ്ഞാതും പ്രമാദസ്ഖലിതം ന ശക്യം**
**പ്രജാസു കഃ കേ പഥാ പ്രയാതീത്യശേഷതോ വേദിതുമസ്തി ശക്തിഃ 26**

(നേപഥ്യേ: ഭോ വയസ്യ! അവിഹാ അവിഹാ!)

രാജാ: (ഗതിഭേദേന പരിക്രാമൻ) സഖേ! ന ഭേതവ്യം.

(നേപഥ്യേ: പുനസ്തദേവ പഠിത്വാ) കഥം ന ബിഭേമി? ഏഷ മാം കോƒപി പശ്ചാദവനതശിരോധരമിക്ഷുമിവ ത്രിഭംഗം കരോതി.

രാജാ: (സദൃഷ്ടിക്ഷേപം) ധനുസ്താവത്.

(പ്രവിശ്യ ശാർങ്ഗഹസ്താ)

യവനീ: ഭർതഃ! ഇദം സശരം ശരാസനം ഹസ്താവാപസഹിതം.

(രാജാ സശരം ധനുരാദത്തേ)

(നേപഥ്യേ:

**ഏഷ ത്വാമഭിനവകണ്ഠശോണിതാർഥീ**
**ശാർദൂലഃ പശുമിവ ഹന്മി ചേഷ്ടമാനം**
**ആർതാനാം ഭയമപനേതുമാത്തധന്വാ**
**ദുഷ്യന്തസ്തവ ശരണം ഭവത്വിദാനീം 27**

രാജാ: (സരോഷം) കഥം, മാമേവോദ്ദിശതി. തിഷ്ഠ കുണപാശന! ത്വമിദാനീം ന ഭവിഷ്യസി. (ശാർങ്ഗമാരോപ്യ) വേത്രവതി! സോപാന– മാർഗമാദേശയ.

പ്രതിഹാരീ: ഇത ഇതോ ദേവഃ.

(സർവേ സത്വരമുപസർപന്തി )

രാജാ: (സമന്താദ്വിലോക്യ) ശൂന്യം ഖല്വിദം.

ചതുരിക: ഏതോ ഒരു ഭൂതം ശബ്ദംകൂടാതെ തൂക്കിയെടുത്ത് മേഘമാളികയുടെ മോന്തായത്തിന്മേൽക്കൊണ്ടുവെച്ചിരിക്കുന്നു.

രാജാവ്: (ബദ്ധപ്പെട്ടു എഴുന്നേറ്റ്) അത്രയ്ക്കായോ? എന്റെ ഗൃഹത്തിൽ ത്തന്നെ ഭൂതബാധയോ? അല്ലെങ്കിൽ,

**തനിക്കുതാൻ തെറ്റു വരുന്നതേതും, മനസ്സിലാക്കുന്നതശക്യമത്രെ**
**ജനങ്ങളേതേതു വഴിക്കു പോമെന്നനുക്ഷണം കാണ്മതെളുപ്പമാണോ? 26**

(അണിയറയിൽ പിന്നേയും)

അയ്യയ്യോ! രക്ഷിക്കണേ, രക്ഷിക്കണേ!

രാജാവ്: (സംഭ്രമത്തോടെ ചുറ്റിനടന്നിട്ട്) തോഴരു പേടിക്കേണ്ട.

(അണിയറയിൽ)

തോഴരെ, രക്ഷിക്കണേ! രക്ഷിക്കണേ! ഞാൻ എങ്ങനെ പേടിക്കാതിരിക്കും? ഇതാ ആരോ ഒരാൾ എന്റെ കഴുത്തു പിറകോട്ടു തിരിച്ചു കരിമ്പിൻതണ്ടുപോലെ ഒടിക്കുന്നു.

രാജാവ്: (ചുറ്റിനോക്കീട്ട്) വില്ലെവിടെ, വില്ല്?

യവനസ്ത്രീകൾ: (വില്ലുകൊണ്ടു പ്രവേശിച്ചിട്ട്) പൊന്നുതമ്പുരാനു വിജയം! ഇതാ പള്ളിവില്ലും തൃക്കൈയ്യുറയും.

(രാജാവു വില്ലും അമ്പും വാങ്ങുന്നു.)

(അണിയറയിൽ)

**കൊന്നീടുന്നേൻ, പുലി പശുവിനെപ്പോലെ ഞെട്ടിപ്പിടയ്ക്കും**
**നിന്നെക്കണ്ഠോത്ഥിതപുതുനിണപ്പാരണക്കായിതാ ഞാൻ,**
**ആർത്തർക്കെല്ലാമഭയമരുളാൻ ചീർത്ത ചാപം വഹിച്ചോ**
**രദ്ദുഷ്ഷന്തൻ നൃപതിയെഴുനള്ളട്ടെ നിന്നെത്തുണയ്ക്കാൻ 27**

രാജാവ്: (കോപത്തോടുകൂടി) എന്നെത്തന്നെ ഊന്നിപ്പറയുന്നോ? നില്ലെടാ ശവംതീനി! നിന്റെ കഥ ഇപ്പോൾക്കഴിയും. (വില്ല് കുലച്ച്) വേത്രവതി! മാളികയിലേയ്ക്കു കയറട്ടെ. മുമ്പേ നടന്നുകൊള്ളു.

വേത്രവതി: ഇതിലെ എഴുന്നള്ളാം

(എല്ലാവരും വേഗത്തിൽ ചുറ്റിനടക്കുന്നു.)

രാജാവ്: (ചുറ്റും നോക്കിയിട്ട്) ഇവിടെ ആരെയും കാണ്മാനില്ലല്ലോ.

(നേപഥ്യേ)

അവിഹാ അവിഹാ! അഹമത്ര ഭവന്തം പശ്യാമി. ത്വം മാം ന പശ്യസി. ബിഡാലഗൃഹീതോ മൂഷക ഇവ നിരാശോƒസ്മി ജീവിതേ സംവൃത്തഃ.

രാജാ: ഭോസ്തിരസ്കരിണീഗർവിത! മദീയമസ്ത്രം ത്വാം ദ്രക്ഷ്യതി. ഏഷ തമിഷും സന്ദധേ –

**യോ ഹനിഷ്യതി വധ്യം ത്വാം രക്ഷ്യം രക്ഷിഷ്യതി ദ്വിജം**
**ഹംസോ ഹി ക്ഷീരമാദത്തേ തന്മിശ്രാ വർജയത്യപഃ** 28

(ഇത്യസ്ത്രം സന്ധത്തേ)

(തതഃ പ്രവിശതി വിദൂഷകമുത്സൃജ്യ മാതലിഃ)

മാതലിഃ:

**കൃതാ ശരവ്യം ഹരിണാ തവാസുരാഃ**
**ശരാസനം തേഷു വികൃഷ്യതാമിദം**
**പ്രസാദസൗമ്യാനി സതാം സുഹൃജ്ജനേ**
**പതന്തി ചക്ഷൂംഷി ന ദാരുണാഃ ശരാഃ** 29

രാജാ: (സസംഭ്രമമസ്ത്രമുപസംഹരൻ) അയേ മാതലിഃ! സ്വാഗതം മഹേന്ദ്ര സാരഥയേ.

(പ്രവിശ്യ)

വിദൂഷകഃ: അഹം യേനേഷ്ടിപശുമാരം മാരിതഃ, സോമുനാ സ്വാഗതേനാഭിനന്ദ്യതേ.

മാതലിഃ: (സസ്മിതം) ആയുഷ്മൻ! ശ്രൂയതാം യദർഥമസ്മി ഹരിണാ ഭവത്സകാശം പ്രേഷിതഃ.

രാജാ: അവഹിതോƒസ്മി.

മാതലിഃ: അസ്തി കാലനേമിപ്രസൂതിർദുർജയോ നാമ ദാനവഗണഃ.

രാജാ: അസ്തി. ശ്രുതപൂർവം മയാ നാരദാത്.

(അണിയറയിൽ)

അയ്യയ്യോ! ഞാൻ ഇതാ അങ്ങേ കാണുന്നുണ്ട്; അങ്ങ് എന്നെക്കാണുന്നില്ല. എനിക്കു പൂച്ചയുടെ വായിലകപ്പെട്ട എലിയുടെ സ്ഥിതിയായി. ഇനി ജീവൻ കിട്ടുമെന്നുള്ള മോഹം വേണ്ട.

രാജാവ്: ഭൂതമേ, നിന്റെ തിരസ്കരണിവിദ്യയൊന്നും എന്റെ അസ്ത്രത്തോടു പറ്റുകയില്ല. അതു നിന്നെ കണ്ടുപിടിച്ചുകൊള്ളും. അസ്ത്രം, ഇതാ വിടുന്നു. ഇതാകട്ടെ,

**കൊല്ലും കൊല്ലേണ്ടോരന്നിന്നെ, പാലിക്കും പാല്യവിപ്രനെ,**
**ക്ഷീരം കൈക്കൊള്ളുമന്നങ്ങൾ നീരം ചേർന്നതു നീക്കീടും** 28

(അസ്ത്രം തൊടുക്കുന്നു)

(അനന്തരം പിടുത്തം വിട്ടു മാതലിയും, വിദൂഷകനും പ്രവേശിക്കുന്നു.)

മാതലി:

**ഹരിയസുരരെയല്ലോ നിൻ ശരങ്ങൾക്കു ലാക്കായ്**
**ക്കരുതിയതവരിൽത്താൻ വില്ലിതൂന്നിക്കുലയ്ക്കൂ:**
**പരിചൊടു കനിവേറും ദൃഷ്ടിവേണം പതിക്കാൻ**
**പരിചയമുടയോരിൽപ്പാഞ്ഞെഴും പത്രിയല്ല** 29

രാജാവ്: (അസ്ത്രം വേഗത്തിൽ പിൻവലിച്ചിട്ട്) ഏ! മാതലിയോ? ദേവേന്ദ്ര സാരഥിക്കു സ്വാഗതം!

വിദൂഷകൻ: എന്നെപ്പിടിച്ചു യാഗപശുവിനേപ്പോലെ കൊല്ലാൻ ഭാവിച്ച ഇയാൾക്ക് ഇദ്ദേഹം സ്വാഗതം പറയുന്നു.

മാതലി: (പുഞ്ചിരിയിട്ടു) നമ്മുടെ സ്വാമി ദേവേന്ദ്രൻ എന്നെ ഇങ്ങോട്ടു പറഞ്ഞയച്ചതിന്റെ സംഗതി മഹാരാജാവു കേൾക്കണം.

രാജാവ്: കേൾക്കാൻ കാത്തിരിക്കുന്നു.

മാതലി: കാലനേമിയുടെ സന്തതിയായിട്ടു ദുർജ്ജയർ എന്നുപേരായ ഒരു അസുരവർഗ്ഗമുണ്ട്.

രാജാവ്: ഉണ്ട്. ശ്രീനാരദൻ പറഞ്ഞു കേട്ടിട്ടുണ്ട്.

മാതലിഃ:

**സഖ്യുസ്തേ സ കില ശതക്രതോരജയ്യ–**
**സ്തസ്യ ത്വം രണശിരസി സ്മൃതോ നിഹന്താ**
**ഉച്ഛേത്തും പ്രഭവതി യന്ന സപ്തസപ്തി–**
**സ്തന്നൈശം തിമിരമപാകരോതി ചന്ദ്രഃ** 30

സ ഭവാനാത്തശസ്ത്ര ഏവ ഇദാനീമൈന്ദ്രരഥമാരുഹ്യ വിജയായ പ്രതിഷ്ഠതാം.

രാജാ: അനുഗൃഹീതോ*f*ഹമനയാ മഘവതഃ സംഭാവനയാ. അഥ മാഢവ്യം പ്രതി ഭവതാ കിമേവം പ്രയുക്തം?

മാതലിഃ: തദപി കഥ്യതേ. കിന്നിമിത്താദപി മനഃസന്താപാദായു–ഷ്മാന്മയാ വിക്ലവോ ദൃഷ്ടഃ. പശ്ചാത്കോപയിതുമായുഷ്മന്തം തഥാ കൃതവാനസ്മി. കുതഃ –

**ജ്വലതി ചലിതേന്ധനോ*f*ഗ്നിർവിപ്രകൃതഃ പന്നഗഃ ഫണാം കുരുതേ**
**പ്രായഃ സ്വം മഹിമാനം ക്ഷോഭാത്പ്രതിപദ്യതേ ഹി ജനഃ** 31

രാജാ: (ജനാന്തികം) വയസ്യ! അനതിക്രമണീയാ ദിവസ്പതേ–രാജ്ഞാ. തദത്ര പരിഗതാർഥം കൃത്വാ മദ്വചനാദമാത്യപിശുനം ബ്രൂഹി –

**ത്വന്മതിഃ കേവലാ താവത് പരിപാലയതു പ്രജാഃ**
**അധിജ്യമിദമന്യസ്മിൻകർമണി വ്യാപൃതം ധനുഃ** 32

ഇതി

വിദൂഷകഃ: യദ്ഭവാനാജ്ഞാപയതി.

(ഇതി നിഷ്ക്രാന്തഃ)

മാതലിഃ: ഇത ഇതഃ ആയുഷ്മാൻ.

രാജാ: തഥാ. (രഥാരോഹണം നാടയതി)

(നിഷ്ക്രാന്താഃ സർവേ)

(ഇതി ഷഷ്ഠോ*f*ങ്കഃ)

മാതലി:

**നിൻ മിത്രമാം ശതമഖന്നവർ വധ്യരല്ല;**
**തന്മാരണത്തിന്നുതകേണ്ടവനിന്നു നീ താൻ;**
**ഘർമ്മാംശുവിന്നു കഴിയാത്ത നിശാന്ധകാര**
**നിർമ്മൂലനക്രിയ നടത്തുവതിന്ദുവത്രേ** 30

അതിനാൽ വില്ലും അമ്പും എടുത്തിരിക്കുന്ന അങ്ങു രഥത്തിൽകയറി വിജയയാത്രയ്ക്കു പുറപ്പെടാം.

രാജാവ്: ഇന്ദ്രഭഗവാന്റെ ഈ സംഭാവന എനിക്കൊരു അനുഗ്രഹ മാണ്. അതിരിക്കട്ടെ; എന്തിനാണങ്ങു ഈ മാഢവ്യനോടിങ്ങനെ പ്രവർത്തിച്ചത്?

മാതലി: അതും പറയാം. എന്തോ ഒരു മനസ്താപത്താൽ വാട്ടംതട്ടി ഉന്മേഷമില്ലാത്ത നിലയിലാണ് അങ്ങേ ഞാൻ കണ്ടത്. ഒന്നു ചൊടിപ്പി ക്കാൻവേണ്ടി ഇങ്ങനെ ചെയ്തുവെന്നേയുള്ളു. എന്തെന്നാൽ:

**അനലനെരിയും ഇന്ധനം കടഞ്ഞാൽ;**
**അരവമെതിർത്തിടുകിൽപ്പടം വിരിയ്ക്കും;**
**തനതു മഹിമ മിക്കവാറുമാർക്കും**
**തെളിയുവതൊന്നു കയർത്തിടുമ്പോളത്രെ** 31

രാജാവ്: ഭവാൻ ചെയ്തതു ശരിയാണ് (വിദൂഷകനോടു സ്വകാര്യം) തോഴരെ, ഇന്ദ്രഭഗവാന്റെ ആജ്ഞ ലംഘിച്ചുകൂടാ. അതിനാൽ വിവരം ധരിപ്പിച്ചു അമാത്യപിശുനനോടു ഞാൻ പറഞ്ഞതായി ഇങ്ങനെ പറയൂ:

**ഭവന്മതി തനിച്ചിന്നു ഭരിക്കട്ടെ ജനങ്ങളെ!**
**ഇങ്ങു മറ്റൊരു കാര്യത്തിലിറങ്ങീ കുലവില്ലിത്** 32

വിദൂഷകൻ: കല്പനപോലെ (പോയി)

മാതലി: മഹാരാജാവേ, തേരിൽ കയറാം.

(രണ്ടു പേരും തേരിൽ കയറുന്നു. എല്ലാവരും പോയി)

# സപ്തമോ*ƒ*ങ്കഃ

(തതഃ പ്രവിശത്യാകാശയാനേന രഥാധിരൂഢോ രാജാ മാതലിശ്ച)

രാജാ: മാതലേ! അനുഷ്ഠിതനിദേശോ*ƒ*പി മഘവതഃ സത്ക്രിയാ–വിശേഷാദനുപയുക്തമിവാത്മാനം സമർഥയേ.

മാതലിഃ: (സസ്മിതം) ആയുഷ്മൻ! ഉഭയമപ്യപരിതോഷം സമർഥയേ.

**പ്രഥമോപകൃതം മരുത്വതഃ പ്രതിപത്ത്യാ ലഘു മന്യതേ ഭവാൻ**
**ഗണയത്യവദാനവിസ്മിതോ ഭവതഃ സോ*ƒ*പി ന സത്ക്രിയാഗുണാൻ 1**

രാജാ: മാതലേ! മാ മൈവം. സ ഖലു മനോരഥാനാമപ്യഭൂമിർ–വിസർജനാവസരസത്കാരഃ. മമ ഹി ദിവൗകസാം സമക്ഷമർധാസനോ–പവേശിതസ്യ –

**അന്തർഗതപ്രാർഥനമന്തികസ്ഥം**
**ജയന്തമുദ്വീക്ഷ്യ കൃതസ്മിതേന**
**ആമൃഷ്ടവക്ഷോഹരിചന്ദനാങ്കാ**
**മന്ദാരമാലാ ഹരിണാ പിനദ്ധാ 2**

മാതലിഃ: കിമിവ നാമായുഷ്മാനമരേശ്വരാന്നാർഹതി. പശ്യ –

**സുഖപരസ്യ ഹരേരുഭയൈഃ കൃതം ത്രിദിവമുദ്ധൃതദാനവകണ്ടകം**
**തവ ശരൈരധുനാ നതപർവഭിഃ പുരുഷകേസരിണശ്ച പുരാ നഖൈഃ 3**

രാജാ: അത്ര ഖലു ശതക്രതോരേവ മഹിമാ സ്തുത്യഃ. കുതഃ –

**സിധ്യന്തി കർമസു മഹത്സ്വപി യന്നിയോജ്യാഃ**
**സംഭാവനാഗുണമവേഹി തമീശ്വരാണാം**
**കിം വാ*ƒ*ഭവിഷ്യദരുണസ്തമസാം വിഭേത്താ**
**തം ചേത്സഹസ്രകിരണോ ധുരി നാകരിഷ്യത് 4**

മാതലിഃ: സദൃശമേതദായുഷ്മതഃ (സ്തോകമന്തരമതീത്യ) ആയുഷ്മൻ! ഇതഃ പശ്യ നാകപൃഷ്ഠപ്രതിഷ്ഠിതസ്യ സൗഭാഗ്യമാത്മ–യശസഃ.

# ഏഴാം അങ്കം

(അനന്തരം രഥത്തിൽകയറി രാജാവും മാതലിയും ആകാശമാർഗ്ഗമായി പ്രവേശിക്കുന്നു)

രാജാവ്: ദേവേന്ദ്രൻ എന്നെ സത്കരിച്ചതിന്റെ ഗൗരവം നോക്കുമ്പോൾ ഞാൻ അദ്ദേഹത്തിന്റെ ആജ്ഞ അനുസരിച്ചു എന്നല്ലാതെ അദ്ദേഹത്തിന്നു ഒരു സഹായം ചെയ്തു എന്നു പറവാൻ വക കാണുന്നില്ല.

മാതലി: (പുഞ്ചിരിയോടെ) മഹാരാജാവേ, രണ്ടുകൂട്ടർക്കും തൃപ്തിയില്ലെന്നാണു ഞാൻ വിചാരിക്കുന്നത്;

**ഇങ്ങേറ്റ സത്ക്രിയ നിനച്ചു ഭവാനു ഭാവമങ്ങോട്ടു ചെയ്തൊരുപകാരമസാരമെന്നു;**
**നിൻവിക്രമത്തിന്നണുവും മതിയായതില്ല തൻസത്കൃതിപ്പൊലിമയെന്നു പുരന്ദരന്നും 1**

രാജാവ്: മാതലീ, അങ്ങനെയല്ല; യാത്രയയച്ച സമയത്തെ സത്കാരം ആശയ്ക്കുകൂടി എത്താൻ പാടില്ലാത്തവിധത്തിൽ കേമമായിരുന്നു. ദേവൻമാരുടെ സമക്ഷം എന്നെ അദ്ധ്യാസനത്തിൽ ഇരുത്തീട്ടു

**നിജാന്തികത്തിൽ സ്പൃഹപൂണ്ടു നില്ക്കും ജയന്തനിൽസ്സസ്മിതദൃഷ്ടിയോടെ**
**തന്മാറിലെച്ചന്ദനമുദ്ര ചേർന്ന മന്ദാരമാല്യം ഹരിയിങ്ങണച്ചാൻ 2**

മാതലി: അമരേശ്വരൻ അങ്ങേക്കു എന്തുതന്നെ സത്കാര്യം ചെയ്യേണ്ട! വിചാരിച്ചുനോക്കൂ!

**രണ്ടെണ്ണമായി സുഖലോലുപനാം ഹരിക്കു**
**വേണ്ടിസ്സുരാരികലകണ്ടകമുദ്ധരിപ്പാൻ;**
**പണ്ടുഗ്രനായ നരകേസരിതൻ നഖങ്ങൾ**
**ചണ്ഡങ്ങളീയിടയിൽ നിന്നുടെ സായകങ്ങൾ 3**

രാജാവ്: ഇതിലും സ്തുതിക്കാനുള്ളതു ശതക്രതുഭഗവാന്റെ മാഹത്മ്യം തന്നെയാണ്.

**സാരം കലർന്ന പല കാര്യവുമോർക്കിലാൾക്കാർ**
**നേരെ നടത്തുവതധീശ്വരഗൗരവത്താൽ**
**സാരഥ്യമർക്കനരുളാതെയിരിക്കിലല്ലു**
**ദൂരീകരിപ്പതരുണന്നെളുതായിരുന്നോ? 4**

മാതലി: അങ്ങേക്കിങ്ങനെ തോന്നുന്നതു യുക്തംതന്നെ. (കുറേ ദൂരം യാത്ര ചെയ്തിട്ട്) മഹാരാജാവേ, ഇവിടെ നോക്കുക, സ്വർഗ്ഗലോകത്തിൽ പ്രതിഷ്ഠ സിദ്ധിച്ചിട്ടുള്ള അങ്ങേ യശസ്സിന്റെ സൗഭാഗ്യം.

**വിച്ഛിത്തിശേഷൈഃ സുരസുന്ദരീണാം വർണൈരമീ കല്പലതാംശുകേഷു**
**വിചിന്ത്യ ഗീതക്ഷമമർഥജാതം ദിവൗകസസ്ത്വച്ചരിതം ലിഖന്തി 5**

രാജാ: മാതലേ! അസുരസംപ്രഹാരോത്സുകേന പൂർവേദ്യുർദിവമധി-രോഹതാ മയാ ന ലക്ഷിതഃ സ്വർഗമാർഗഃ. കതമസ്മിന്മരുതാം പഥി വർതാമഹേ.

മാതലിഃ:

**ത്രിസ്രോതസം വഹതി യോ ഗഗനപ്രതിഷ്ഠാം**
**ജ്യോതീംഷി വർതയതി ച പ്രവിഭക്തരശ്മിഃ**
**തസ്യ ദ്വിതീയഹരിവിക്രമനിസ്തമസ്കം**
**വായോരിമം പരിവഹസ്യ വദന്തി മാർഗം 6**

രാജാ: മാതലേ! അതഃ ഖലു സബാഹ്യാന്തഃകരണോƒന്തരാത്മാ പ്രസീദതി. (രഥാംഗമവലോക്യ) മേഘപദവീമവതീർണൗ സ്വഃ.

മാതലിഃ: കഥമവഗമ്യതേ?

രാജാ: **അയമരവിവരേഭ്യശ്ചാതകൈർനിഷ്പതദ്ഭിർ**
**ഹരിഭിരചിരഭാസാം തേജസാ ചാനുലിപ്തൈഃ**
**ഗതമുപരി ഘനാനാം വാരിഗർഭോദരാണാം**
**പിശുനയതി രഥസ്തേ ശീകരക്ലിന്നനേമിഃ 7**

മാതലിഃ: ക്ഷണാദായുഷ്മാൻ സ്വാധികാരഭൂമൗ വർതിഷ്യതേ.

രാജാ: (അധോƒവലോക്യ) മാതലേ! വേഗാവതരണാദാശ്ചര്യദർശനഃ സംലക്ഷ്യതേ മനുഷ്യലോകഃ. തഥാ ഹി –

**ശൈലാനാമവരോഹതീവ ശിഖരാദുന്മജ്ജതാം മേദിനീ**
**പർണാഭ്യന്തരലീനതാം വിജഹതി സ്കന്ധോദയാത്പാദപാഃ**
**സന്താനൈസ്തനുഭാവനഷ്ടസലിലാ വ്യക്തിം ഭജന്ത്യാപഗാഃ**
**കേനാപ്യുത്ക്ഷിപതേവ പശ്യ ഭുവനം മത്പാർശ്വമാനീയതേ 8**

മാതലിഃ: സാധു ദൃഷ്ടം. (സബഹുമാനമവലോക്യ) അഹോ! ഉദാര-രമണീയാ പൃഥിവീ.

രാജാ: മാതലേ! കതമോƒയം പൂർവാപരസമുദ്രാവഗാഢഃ കനകരസ-നിസ്യന്ദീ സാന്ധ്യ ഇവ മേഘപരിഘഃ സാനുമാനാ ലോക്യതേ?

**സുരനാരികൾ ചാർത്തുമംഗരാഗം പരിശേഷിച്ചതെടുത്തു നിർജ്ജരന്മാർ**
**വരകല്പലതാംശുകങ്ങളിൽ ത്വച്ചരിതം ചേർത്തെഴുതുന്നു കീർത്തനങ്ങൾ 5**

രാജാവ്: മാതലീ, ഇന്നലെ അങ്ങോട്ടു പോകുമ്പോൾ യുദ്ധത്തിന്റെ വിചാരംകൊണ്ടു സ്വർഗ്ഗമാർഗ്ഗം ഒന്നും നല്ലവണ്ണം നോക്കുകയുണ്ടായില്ല. നാം ഇപ്പോൾ ഏതു വായുസ്കന്ധത്തിലാണ് ഇറങ്ങിയിരിക്കുന്നതെന്ന് പറക.

മാതലി: **സ്വർഗ്ഗംഗ താങ്ങി, മുനിപുംഗവരേഴുപേരെ**
**മാർഗ്ഗത്തിൽ രശ്മി വിഭജിച്ചു നയിച്ചു നിത്യം**
**വീശുന്നൊരാപ്പരിവഹന്റെ വശത്തിലാണി–**
**ദ്ദേശം പതിഞ്ഞു ഹരിപാദമിതിൽ ദ്വിതീയം 6**

രാജാവ്: ഇതുകൊണ്ടുതന്നെ ആയിരിക്കണം എന്റെ ഇന്ദ്രിയങ്ങൾക്കും അന്തരാത്മാവിനും ഒരു തെളിമ തോന്നുന്നത്. (രഥചക്രം നോക്കീട്ട്) നാം മേഘമാർഗ്ഗത്തിൽ വന്നിരിക്കുന്നു.

മാതലി: എങ്ങനെ അറിഞ്ഞു?

രാജാവ്: **ആരക്കാലിനിടയ്ക്കുകൂടി നെടുകേ നൂഴുന്നു വേഴാമ്പൽ വ**
**ന്നേറെക്കാന്തികലർന്നു മിന്നലുമിതാവീശുന്നിതശ്വങ്ങളിൽ**
**ഊറിക്കാണ്മതുമുണ്ടു പട്ടവഴിയേനീർത്തുള്ളിയിങ്ങാകയാൽ**
**കാറുൾക്കൊണ്ടൊരു കൊണ്ടലിൻവഴിയിൽ നാം**
**വന്നെത്തിയെന്നോർത്തിടാം. 7**

മാതലി: ക്ഷണനേരത്തിനുള്ളിൽ മഹാരാജാവ് തന്റെ അധികാരഭൂമിയിൽച്ചെന്നെത്തും.

രാജാവ്: (കീഴ്പ്പോട്ടു നോക്കീട്ട്) വേഗത്തിൽ ഇറങ്ങിക്കൊണ്ട് ഈ നിലയിൽനിന്നു നോക്കുമ്പോൾ ഭൂലോകത്തിന്റെ കാഴ്ച്ച വളരെ ആശ്ചര്യമായിരിക്കുന്നു. എങ്ങനെയെന്നാൽ,

**പാരിപ്പൊങ്ങിവരുന്ന ശൈലശിഖരം കൈവിട്ടിറങ്ങുന്നിതോ?**
**ചേരുന്നോ തടിയങ്ങിലച്ചിലിനിടയ്ക്കായിട്ടു വൃക്ഷങ്ങളിൽ?**
**നേരേ നീർതെരിയാതിരുന്നൊരു നദീജാലങ്ങൾ വായ്ക്കുന്നിതോ?**
**ചാരത്തേക്കൊരുവൻ വലിച്ചുടനെറിഞ്ഞീടുന്നിതോ ഭൂമിയെ? 8**

മാതലി: അങ്ങു പറഞ്ഞതുപോലെ ഇതു നല്ല കാഴ്ച്ച തന്നെ. (ബഹുമാനത്തോടുകൂടി നോക്കീട്ട്) ഭൂലോകം ഉദാരരമണീയമായിരിക്കുന്നു.

രാജാവ്: മാതലി, കനകം ഉരുക്കി ഒഴിച്ചതുപോലെ, കിഴക്കും പടിഞ്ഞാറുമുള്ള സമുദ്രംവരെ ഇറങ്ങിക്കാണുന്ന ഈ പർവ്വതം ഏതാണ്?

മാതലി ആയുഷ്മൻ! ഏഷ ഖലു ഹേമകൂടോ നാമ കിംപുരുഷ–പർവതഃ പരം തപസ്വിനാം സിദ്ധിക്ഷേത്രം. പശ്യ –

**സ്വായംഭുവാന്മരീചേര്യഃ പ്രബഭൂവ പ്രജാപതിഃ**
**സുരാസുരഗുരുഃ സോ*ƒ*ത്ര സപത്നീകസ്തപസ്യതി 9**

രാജാ: തേന ഹ്യനതിക്രമണീയാനി ശ്രേയാംസി. പ്രദക്ഷിണീകൃത്യ ഭഗവന്തം ഗന്തുമിച്ഛാമി.

മാതലിഃ: പ്രഥമഃ കല്പഃ.

(നാട്യേനാവതീർണൗ)

രാജാ: (സവിസ്മയം)

**ഉപോഢശബ്ദാ ന രഥാംഗനേമയഃ**
**പ്രവർതമാനം ന ച ദൃശ്യതേ രജഃ**
**അഭൂതലസ്പർശനതയാ*ƒ*നിരുദ്ധത–**
**സ്തവാവതീർണോ*ƒ*പി രഥോ ന ലക്ഷ്യതേ 10**

മാതലിഃ: ഏതാവാനേവ ശതക്രതോരായുഷ്മതശ്ച വിശേഷഃ.

രാജാ: മാതലേ! കതമസ്മിൻ പ്രദേശേ മാരീചാശ്രമഃ.

മാതലിഃ: (ഹസ്തേന ദർശയൻ)

**വൽമീകാർധനിമഗ്നമൂർതിരുരസാ സന്ദഷ്ടസർപത്വചാ**
**കണ്ഠേ ജീർണലതാപ്രതാനവലയേനാത്യർഥസംപീഡിതഃ**
**അംസവ്യാപി ശകുന്തനീഡനിചിതം ബിഭ്രജ്ജടാമണ്ഡലം**
**യത്ര സ്ഥാണുരിവാചലോ മുനിരസാവഭ്യർകബിംബം സ്ഥിതഃ 11**

രാജാ: നമോ*ƒ*സ്മൈ കഷ്ടതപസേ!

മാതലിഃ: (സംയതപ്രഗ്രഹം രഥം കൃത്വാ) ഏതാവതി അദിതിപരിവർധിത–മന്ദാരവൃക്ഷം പ്രജാപതേരാശ്രമം പ്രവിഷ്ടൗ സ്വഃ.

രാജാ: സ്വർഗാദധികതരം നിർവൃതിസ്ഥാനം. അമൃതഹ്രദമിവാവ–ഗാഢോ*ƒ*സ്മി.

മാതലിഃ: (രഥം സ്ഥാപയിത്വാ) അവതരത്വായുഷ്മാൻ.

രാജാ: (അവതീര്യ) മാതലേ! ഭവാൻ കഥമിദാനീം?

മാതലി: കിമ്പുരുഷന്മാരുടെ വാസസ്ഥലമായ ഹേമകൂടം എന്ന പർവ്വതമാണിത്. തപസ്സിദ്ധികൊണ്ട് ലഭിക്കാവുന്നതിൽ ഉത്തമസ്ഥാനവും ആണ്. നോക്കുക:

**വിരിഞ്ചദേവന്റെ മനസ്സമുത്ഥനാം മരീചിതന്നാത്മഭവൻ പ്രജാപതി,**
**സുരാസുരർക്കും ജനകൻ സഭാര്യനായ് ച്ചരിച്ചിടുന്നൂ തപമിങ്ങു കശ്യപൻ 9**

രാജാവ്: ശ്രേയസ്സു ലഭിക്കുന്നതിനുള്ള സൌകര്യം നേരിടുന്നത് ഉപേക്ഷിക്കരുതല്ലോ. കശ്യപഭഗവാനെ വന്ദിച്ചുപോകാൻ ആഗ്രഹമുണ്ട്.

മാതലി: നല്ല ആലോചനതന്നെ. (ഇറങ്ങുന്നതു നടിക്കുന്നു.)

രാജാവ്: (പുഞ്ചിരിയോടെ)

**കുറിപ്പതോ ചാടുരുളുന്ന നിസ്വനം?**
**പറന്നുപൊങ്ങും പൊടിയെങ്ങു പാർത്തിടാൻ?**
**തെറിപ്പതില്ലൊട്ടു, നിലംതൊടായ്കയാ**
**ലിറങ്ങി തേ,രെന്നറിയുന്നതെങ്ങനെ? 10**

മാതലി: ഇത്രമാത്രമേ ഉള്ളൂ, അങ്ങയുടെ രഥത്തിനും ദേവേന്ദ്രന്റെ രഥത്തിനും തമ്മിലുള്ള ഭേദം.

രാജാവ്: ഏതു ദിക്കിലായിട്ടാണ് മരീചാശ്രമം?

മാതലി: (കൈ ചൂണ്ടിക്കാണിച്ചുകൊണ്ട്)

**പുറ്റിൽപ്പാതി മറഞ്ഞു മെയ്യതിനുമേൽപ്പാമ്പിന്റെ തോൽ മാറിലും**
**ചുറ്റിപ്പറ്റിയ ജീർണ്ണവള്ളി വലയക്കൂട്ടങ്ങൾ കണ്ഠത്തിലും**
**ചുറ്റും പക്ഷികൾ കൂടുകെട്ടിയ ജടാജൂടങ്ങൾ തോളത്തുമായ്**
**കുറ്റിക്കൊത്ത മുനീന്ദ്രനർക്കനെതിരായ് നിൽക്കുന്നൊരദ്ദിക്കിലാം 11**

രാജാവ്: കൊടും തപസ്സുചെയ്യുന്ന ഇദ്ദേഹത്തിനു നമസ്കാരം!

മാതലി: (കുതിരകളെ നിർത്തിയിട്ട്) ഇതാ നാം, നട്ടുവളർത്തിയ മന്ദാര വൃക്ഷങ്ങളുള്ള കശ്യപാശ്രമത്തിലെത്തിയിരിക്കുന്നു.

രാജാവ്: ഈ സ്ഥലം സ്വർഗ്ഗത്തെക്കാൾ ആനന്ദകരമാണ്. എനിക്ക് അമൃതത്തിലിറങ്ങി മുങ്ങിയതുപോലെ ഒരു സുഖം തോന്നുന്നു.

മാതലി: (രഥം ഉറപ്പിച്ചുനിർത്തിയിട്ട്) മഹാരാജാവിറങ്ങാം.

രാജാവ്: (ഇറങ്ങിയിട്ട്) അങ്ങ് എന്താണ് ഭാവം?

മാതലിഃ: സംയന്ത്രിതോ മയാ രഥഃ. വയമപ്യവതരാമഃ. (തഥാ കൃത്വാ) ഇത ഇത ആയുഷ്മാൻ. (പരിക്രമ്യ) ദൃശ്യന്താമത്രഭവതാം തപോധനാനാം തപോവനഭൂമയഃ.

രാജാ: നനു വിസ്മയാദവലോകയാമി.

**പ്രാണാനാമനിലേന വൃത്തിരുചിതാ സത്കല്പവൃക്ഷേ വനേ**
**തോയേ കാഞ്ചനപദ്മരേണുകപിശേ ധർമാഭിഷേകക്രിയാ**
**ധ്യാനം രത്നശിലാതലേഷു വിബുധസ്ത്രീസന്നിധൗ സംയമോ**
**യത്കാങ്ക്ഷന്തി തപോഭിരന്യമുനയസ്തസ്മിംസ്തപസ്യന്ത്യമീ 12**

മാതലിഃ: ഉത്സർപിണീ ഖലു മഹതാം പ്രാർഥനാ. (പരിക്രമ്യ) (ആകാശേ) അയേ വൃദ്ധശാകല്യ! കിമനുതിഷ്ഠതി ഭഗവാന്മാരീചഃ? കിം ബ്രവീഷി? 'ദാക്ഷായണ്യാ പ്രതിവ്രതാപുണ്യമധികൃത്യ പൃഷ്ടസ്തദസ്യൈ മഹർഷി പത്നീസഹിതായൈ നിവേദയതീതി' ഇതി.

രാജാ: (കർണം ദത്ത്വാ) അയേ പ്രതിപാല്യാവസരഃ ഖലു പ്രസ്താവഃ.

മാതലിഃ: (രാജാനമവലോക്യ) അസ്മിന്നശോകവൃക്ഷമൂലേ താവദാസ്താ-മായുഷ്മാൻ യാവത്ത്വാമിന്ദ്രഗുരവേ നിവേദയിതുമന്തരാന്വേഷീ ഭവാമി.

രാജാ: യഥാ ഭവാന്മന്യതേ.

(ഇതി സ്ഥിത)ഃ

മാതലിഃ: ആയുഷ്മൻ സാധയാമ്യഹം.

(ഇതി നിഷ്ക്രാന്തഃ)

രാജാ: (നിമിത്തം സൂചയിത്വാ)

**മനോരഥായ നാശംസേ കിം ബാഹോ സ്പന്ദസേ വൃഥാ**
**പൂർവാവധീരിതം ശ്രേയോ ദുഃഖം ഹി പരിവർതതേ 13**

(നേപഥ്യേ: മാ ഖലു മാ ഖലു ചാപലം കുരു. കഥം ഗത ഏവാത്മനഃ പ്രകൃതിം?

രാജാ: (കർണം ദത്ത്വാ) അഭൂമിരിയമവിനയസ്യ. കോ നു ഖല്വേഷ നിഷിധ്യതേ? (ശബ്ദാനുസാരേണാവലോക്യ സവിസ്മയം) അയേ! കോ നു ഖല്വയമനുബധ്യമാനസ്തപസ്വിനീഭ്യാമബാലസത്ത്വോ ബാലഃ?

മാതലി: രഥം നിറുത്തി ഞാനും ഇറങ്ങാം. (ഇറങ്ങിയിട്ട്) മഹാരാജാവ് ഇതിലേ വരാം.

(രണ്ടുപേരും ചുറ്റിനടക്കുന്നു.)

മാതലി: ഇതാ, മഹാതപസ്വികളുടെ ആശ്രമസ്ഥലങ്ങൾ നോക്കുക.

രാജാവ്: ഞാൻ കാണുന്നുണ്ട്. ഇവരുടെ തപസ്സ് വളരെ ആശ്ചര്യമായിരിക്കുന്നു.

**ജീവിക്കാൻ കല്പവൃക്ഷാവലിയുടെ നടുവിൽബ്ഭക്ഷണം വായു മാത്രം;**
**ശുദ്ധിക്കായ് സ്നാനകർമ്മം കനകകമലിനീധൂളിയാളും ജലത്തിൽ;**
**ധ്യാനിക്കാൻ രത്നപീഠം; ത്രിദിവതരുണിമാർ ചൂഴവേ ബ്രഹ്മചര്യം;**
**പ്രാപിക്കേണം തപസ്സാൽപ്പദമിതിവിടെയീത്താപസന്മാർ തപിപ്പോർ 12**

മാതലി: മഹാത്മാക്കളുടെ പ്രാർത്ഥനകൾ മേൽക്കുമേൽ ഉയർന്നുകൊണ്ടിരിക്കും. (ചുറ്റിനടന്ന് ആകാശത്തിൽ ലക്ഷ്യം ബന്ധിച്ച്) ഹേ വൃദ്ധശാകല്യ! മാരീചഭഗവാന്റെ സന്നിധാനത്തിലിപ്പോൾ എന്തു സമയമാണ്? (കേട്ടതായി ഭാവിച്ച്) 'മഹർഷിമാരുടെ സദസ്സിൽവെച്ച് അദിതിദേവി ചോദിച്ചിട്ട് പാതിവ്രത്യധർമ്മം അവർക്കുപദേശിക്കയാണ്' എന്നോ പറഞ്ഞത്? എന്നാൽ, ഈ പ്രസ്താവത്തിൽത്തന്നെ അവസരം കിട്ടാനിടയുണ്ട്. കാത്തിരിക്കാം. (രാജാവിന്റെ നേരെ നോക്കീട്ട്) മഹാരാജാവ് ഈ അശോകത്തറയിൽ ഇരിക്കണം. ഞാൻ ചെന്നു സന്നിധാനത്തിൽ കാത്തുനിന്നു സമയമറിഞ്ഞുവരാം.

രാജാവ്: അങ്ങേ യുക്തംപോലെ. (അശോകച്ചുവട്ടിൽ നിൽക്കുന്നു.)

മാതലി: എന്നാൽ, ഞാൻ പോകട്ടെ. (പോയി)

രാജാവ്: (ശുഭലക്ഷണം നടിച്ചിട്ട്)

**ആയാശ പൊയ്പ്പോയതിലില്ല മോഹം; കയ്യേ, തുടിക്കുന്നതു നീ വൃഥാതാൻ;**
**ശ്രേയസ്സു കൈവന്നതൊഴിച്ചുവിട്ടാലായാസമല്ലാതെ ഫലിപ്പതുണ്ടോ? 13**

(അണിയറയിൽ) അരുത് ഉണ്ണീ. ചാപല്യം കാണിക്കരുത്. ജാതിസ്വഭാവം വന്നുപോകുന്നല്ലോ!

രാജാവ്: (കേട്ടതായി നടിച്ച്) ഇവിടെ അവിനയം വരുന്നതല്ല. പിന്നെ ആരെയാണ് നിരോധിക്കുന്നത്? (ശബ്ദം അനുസരിച്ചുനോക്കീട്ട്) ഏതാണീ ബാലൻ? പിന്തുടരുന്ന താപസിമാരെ ഒട്ടും വകവെക്കുന്നില്ല. ഇവനാകട്ടെ,

**അർധപീതസ്തനം മാതുരാമർദക്ലിഷ്ടകേസരം**
**പ്രക്രീഡിതും സിംഹശിശും ബലാത്കാരേണ കർഷതി** 14

(തതഃ പ്രവിശതി യഥാനിർദിഷ്ടകർമാ ബാലസ്താപസീഭ്യാം)

ബാലഃ: ഡിംഭ ഡിംഭ, ദന്താംസ്തേ ഗണയിഷ്യാമി.

പ്രഥമാ: അവിനീത! കിം നോഽപത്യനിർവിശേഷാണി സത്ത്വാനി വിപ്രകരോഷി. ഹന്ത! വർധതേ തേ സംരംഭഃ. സ്ഥാനേ ഖലു ഋഷി ജനേന സർവദമന ഇതി കൃതനാമധേയോഽസി.

രാജാ: കിം നു ഖലു ബാലേഽസ്മിന്നൗരസ ഇവ പുത്രേ സ്നിഹ്യതി മേ മനഃ. നൂനമനപത്യതാ മാം വത്സലയതി.

ദ്വിതീയാ: സർവ്വദമണ! ഏഷാ ഖലു കേസരിണീ ത്വാം ലംഘയതി, യദ്യസ്യാഃ പുത്രകം ന മുഞ്ചസി.

ബാലഃ: (സസ്മിതം) അഹോ! ബലീയഃ ഖലു ഭീതോഽസ്മി. (ഇത്യധരം ദർശയതി)

രാജാ:

**മഹതസ്തേജസോ ബീജം ബാലോഽയം പ്രതിഭാതി മേ**
**സ്ഫുലിംഗാവസ്ഥയാ വഹ്നിരേധാപേക്ഷ ഇവ സ്ഥിതഃ** 15

പ്രഥമാ: വത്സ! ഏനം ബാലമൃഗേന്ദ്രം മുഞ്ച. അപരം തേ ക്രീഡനകം ദാസ്യാമി.

ബാലഃ: കുത്ര? ദേഹ്യേതത്. (ഇതി ഹസ്തം പ്രസാരയതി)

രാജാ: കഥം ചക്രവർതിലക്ഷണമപ്യനേന ധാര്യതേ. തഥാ ഹ്യസ്യ –

**പ്രലോഭ്യവസ്തുപ്രണയപ്രസാരിതോ**
**വിഭാതി ജാലഗ്രഥിതാംഗുലിഃ കരഃ**
**അലക്ഷ്യപത്രാന്തരമിദ്ധരാഗയാ**
**നവോഷസാ ഭിന്നമിവൈകപങ്കജം** 16

ദ്വിതീയാ: സുവ്രതേ! ന ശക്യ ഏഷ വാങ്മാത്രേണ വിസ്മാരയിതും. ഗച്ഛ മമ കേരകേ മാർകണ്ഡേയസ്യർഷികുമാരസ്യ വർണചിത്രിതോ മൃത്തികാമയൂരസ്തിഷ്ഠതി. തമസ്യോപഹര.

**മുല പാതി കുടിച്ചുനിൽക്കവേ ഗളരോമങ്ങൾ പിടിച്ചുലച്ചിതാ**
**ബലമോടു വലിച്ചിടുന്നിതേ കളിയാടാനൊരു സിംഹബാലനെ** 14

(മേല്പറഞ്ഞപ്രകാരം ബാലനും താപസിമാരും പ്രവേശിക്കുന്നു.)

ബാലൻ: വായ് പൊളിക്കൂ സിംഹക്കുട്ടീ. നിന്റെ പല്ല് ഞാൻ എണ്ണട്ടെ!

ഒന്നാം താപസി: ഛീ! ചണ്ടിത്തരം കാണിക്കരുത്. ഞങ്ങൾ മക്കളെപ്പോലെ വളർത്തുന്ന മൃഗങ്ങളെ ഉപദ്രവിക്കണോ? നിന്റെ തുനിവ് കുറേ കൂടിപ്പോകുന്നു. സർവ്വദമനൻ എന്ന് മഹർഷിമാർ നിനക്കു പേരിട്ടത് ശരിതന്നെ.

രാജാവ്: എന്താണ് ഈ ബാലനെക്കണ്ടിട്ട് എനിക്ക് സ്വന്തം പുത്രനെപ്പോലെ സ്നേഹം തോന്നുന്നത്? പുത്രനില്ലായ്മകൊണ്ടുതന്നെ ആയിരിക്കാം.

രണ്ടാം താപസി: സർവ്വദമനാ, നീ ഈ സിംഹക്കുട്ടിയെ വിട്ടില്ലെങ്കിൽ അതിന്റെ തള്ള നിന്റെ നേരെ ചാടിവീഴുമേ!

ബാലൻ: (പുഞ്ചിരിച്ചിട്ട്) അമ്പ്! വലിയ പേടിതന്നെ. (ചുണ്ടുപിളർത്തിക്കാണിക്കുന്നു.)

രാജാവ്:

**എരിയാൻ വിറകിന്നു കാത്തിടും പൊരിയായുള്ളോരു ഹവ്യവാഹന്**
**ശരിയായി നിനച്ചിടുന്നു ഞാൻ പെരിയോർക്കുള്ളോരു വീരബാലനെ** 15

ഒന്നാം താപസി: കുഞ്ഞേ, ഈ സിംഹക്കുട്ടിയെ വിട്ടേക്കൂ! നിനക്കു കളിക്കാൻ വേറെ ഒന്നു തരാം.

ബാലൻ: എവിടെ! വരൂ. (കൈ മലർത്തിക്കാണിക്കുന്നു.)

രാജാവ്: (നോക്കീട്ട് ആശ്ചര്യത്തോടേ) എന്ത്, ഇവന്റെ കയ്യിൽ ചക്രവർത്തിലക്ഷണവും കാണുന്നുണ്ടല്ലോ. ഇവനാകട്ടെ,

**കളിക്കോപ്പേൽക്കാനായ് കുതുകമൊടു നീട്ടീടിന കരം**
**വിളക്കിച്ചേർത്തോണം വിരൽനിര ഞെരുങ്ങിത്തൊടുകയാൽ**
**വിളങ്ങുന്നൂ രാഗം ദൃശമെഴുമുഷസ്സിൽദ്ദലകുലം**
**തെളിഞ്ഞീടാതൊന്നായ് വിടരുമൊരുതണ്ടാർമലരുപോൽ.** 16

രണ്ടാം താപസി: സുവ്രതേ, ഇവൻ വാക്കുകൊണ്ടു മാത്രം തൃപ്തിപ്പെടുന്നവനല്ല. അതുകൊണ്ട് നീ എന്റെ പർണ്ണശാലയിൽ ചെന്ന് മാർക്കണ്ഡേയന്റെ ചായം തേച്ച മണ്മയിലിനെ എടുത്തുകൊണ്ടുവരൂ.

പ്രഥമാ: തഥാ. (ഇതി നിഷ്ക്രാന്താ)

ബാലഃ: അനേനൈവ താവത്ക്രീഡിഷ്യാമി. (ഇതി താപസീം വിലോക്യ ഹസതി)

രാജാ: സ്പൃഹയാമി ഖലു ദുർലലിതായസ്മൈ (നിശ്വസ്യ)

**ആലക്ഷ്യദന്തമുകുലാനനിമിത്തഹാസൈ-**
**രവ്യക്തവർണരമണീയവചഃപ്രവൃത്തീൻ**
**അങ്കാശ്രയപ്രണയിനസ്തനയാൻവഹന്തോ**
**ധന്യാസ്തദംഗരജസാ മലിനീഭവന്തി** **17**

താപസീ: ഏത്വേതു. ന മാമയം ഗണയതി. (പാർശ്വമവലോകയന്തീ) കോ$f$ത്ര ഋഷികുമാരാണാം? (രാജാനം ദൃഷ്ട്വാ) ഭദ്രമുഖ! ഏഹി താവത്. മോചയാനേന ദുർമോചഹസ്തഗ്രഹേണ ഡിംഭലീലയാ ബാധ്യമാനം ബാലമൃഗേന്ദ്രം.

രാജാ: (ഉപഗമ്യ സസ്മിതം) അയി ഭോ മഹർഷിപുത്ര!

**ഏവമാശ്രമവിരുദ്ധവൃത്തിനാ**
**സംയമഃ കിമിതി ജന്മതസ്ത്വയാ**
**സത്ത്വസംശ്രയസുഖോ$f$പി ദൂഷ്യതേ**
**കൃഷ്ണസർപശിശുനേവ ചന്ദനഃ** **18**

താപസീ: ഭദ്രമുഖ! ന ഖല്വേഷ ഋഷികുമാരഃ.

രാജാ: ആകാരസദൃശം ചേഷ്ടിതമേവാസ്യ കഥയതി. സ്ഥാനപ്രത്യയാ-ത്തു വയമേവം തർകിണഃ. (യഥാഭ്യർഥിതമനുതിഷ്ഠൻ ബാലസ്പർശമുപലഭ്യ ആത്മഗതം)

**അനേന കസ്യാപി കുലാങ്കുരേണ**
**സ്പൃഷ്ടസ്യ ഗാത്രേഷു സുഖം മമൈവം**
**കാം നിർവൃതിം ചേതസി തസ്യ കുര്യാ-**
**ദ്യസ്യായമങ്കാത്കൃതിനഃ പ്രരൂഢഃ** **19**

താപസീ: (ഉഭൗ നിർവർണ്യ) ആശ്ചര്യമാശ്ചര്യം!

രാജാ: ആര്യേ! കിമിവ?

ഒന്നാം താപസി: അങ്ങനെതന്നെ. (പോയി)

ബാലൻ: അതുവരെ ഞാൻ ഇതിനെക്കൊണ്ടുതന്നെ കളിക്കും. (എന്നു താപസിയെ നോക്കി ചിരിക്കുന്നു.)

രാജാവ്: ഈ ദുസ്സാമർത്ഥ്യക്കാരൻ കുട്ടിയോട് എനിക്ക് എന്തെന്നില്ലാത്ത സ്നേഹം തോന്നുന്നു.

**പല്ലിന്മൊട്ടുകൾ ഹേതുവെന്നിയെ ചിരിച്ചൽപ്പം തെളിച്ചും രസി**
**ച്ചുല്ലാസത്തൊടു ചൊല്ലിയും ചില വചസ്സവ്യക്തമുഗ്ദ്ധാക്ഷരം**
**അങ്കത്തിൽക്കുതുകത്തൊടേറിയമരും ബാലന്റെ പൂമേനിമേൽ**
**ത്തങ്കും പങ്കമണിഞ്ഞിടുന്നു സുകൃതം ചെയ്തോരു ധന്യം ജനം 17**

താപസി: ആകട്ടെ. ഇവൻ എന്നെ കൂട്ടാക്കുന്നില്ല. (ഇരുപുറവും തിരിഞ്ഞു നോക്കീട്ട്) ആരാ അവിടെ ഋഷികുമാരന്മാരുള്ളത്? (രാജാവിനെക്കണ്ടിട്ട്) ഭദ്ര, ഇങ്ങോട്ടു വരണേ. ഇതാ, ഇവൻ കളിയായിട്ടു സിംഹക്കുട്ടിയെ മുറുക്കിപ്പിടിച്ചുവലിച്ചുപദ്രവിക്കുന്നു. ഒന്നു പിടിക്കണേ!

രാജാവ്: അങ്ങനെതന്നെ. (അടുത്തുചെന്ന് പുഞ്ചിരിയോടെ) എടോ മഹർഷി ബാലക,

**തെറികാട്ടിയാശ്രമവിരുദ്ധവൃത്തി നീ ചെറുപാമ്പു ചന്ദനമരത്തിനെന്നപോൽ**
**വെറുതേ വിശുദ്ധതരസത്വസൗമ്യമാം പിറവിക്കു ദോഷമുളവാക്കിവെക്കൊലാ18**

താപസി: ഭദ്ര, ഇവൻ മഹർഷിബാലനല്ല.

രാജാവ്: അത് ഇവന്റെ ആകൃതിക്കു ചേർന്ന പ്രകൃതികൊണ്ടുതന്നെ അറിയാം. സ്ഥലഭേദംകൊണ്ടു ഞാൻ ശങ്കിച്ചുപോയതാണ്. (പറഞ്ഞതുപോലെ ബാലനെ വിലക്കീട്ടു ബാലന്റെ സ്പർശനസുഖം അനുഭവിച്ച്, വിചാരം)

**ഗോത്രാദിയൊന്നുമറിയാതെയെനിക്കിവന്റെ**
**ഗാത്രങ്ങളിൽത്തൊടുകയാൽ സുഖമിത്രമാത്രം**
**എത്രയ്ക്കുവേണമിവനെ പ്രതിപത്തിയോടെ**
**പുത്രത്വമോർത്തു പുണരുന്നൊരു പുണ്യവാന്ന്? 19**

താപസി: (രണ്ടുപേരെയും നോക്കി) ആശ്ചരമാശ്ചര്യം!

രാജാവ്: എന്താണ്!

താപസീ: അമുഷ്യ തവ സംബന്ധസംവാദിന്യാകൃതിരിതി വിസ്മിതാ ƒസ്മി. അപരിചിതസ്യാപി തേƒപ്രതിലോമഃ സംവൃത്ത ഇതി.

രാജാ: (ബാലകമുപലാലയൻ) ആര്യേ! ന ചേന്മുനികുമാരോƒയമഥ കോസ്യ വ്യപദേശഃ?

താപസീ: പുരുവംശഃ.

രാജാ: (ആത്മഗതം) കഥമേകാന്വയോ മമ? അതഃ ഖലു മദനുകാരിണ- മത്രഭവതീ മന്യതേ. അസ്ത്യേതത് പൗരവാണാമന്ത്യം കുലവ്രതം.

**ഭവനേഷു രസാധികേഷു പൂർവം**
**ക്ഷിതിരക്ഷാർഥമുശന്തി യേ നിവാസം**
**നിയതൈകവ്രതിയതാനി പശ്ചാ-**
**ത്തരുമൂലാനി ഗൃഹീഭവന്തി തേഷാം** 20

(പ്രകാശം) ന ഖല്വാത്മഗത്യാ മാനുഷാണാമേഷ വിഷയഃ.

താപസീ: യഥാ ഭദ്രമുഖോ ഭണതി. അപ്സരഃസംബന്ധേനാസ്യ ജനന്യത്ര ദേവഗുരോസ്തപോവനേ പ്രസൂതാ.

രാജാ: (അപവാര്യ) ഹന്ത! ദ്വിതീയമിദമാശാജനനം. (പ്രകാശം) അഥ സാ തത്രഭവതീ കിമാഖ്യസ്യ രാജർഷേഃ പത്നീ?

താപസീ: കസ്തസ്യ ധർമദാരപരിത്യാഗിനോ നാമ സങ്കീർതയിതും ചിന്തയിഷ്യതി?

രാജാ: (സ്വഗതം) ഇയം ഖലു കഥാ മാമേവ ലക്ഷ്യീകരോതി. യദി താവദസ്യ ശിശോർമാതരം നാമതഃ പൃച്ഛാമി? അഥ വാƒനാര്യഃ പരദാരവ്യവഹാരഃ.

(പ്രവിശ്യ മയൂരഹസ്താ)

താപസീ: സർവദമന! ശകുന്തലാവണ്യം പ്രേക്ഷസ്വ.

ബാലഃ: (സദൃഷ്ടിക്ഷേപം) കുത്ര വാ മമ മാതാ?

ഉഭേ: നാമസാദൃശ്യേന വഞ്ചിതോ മാതൃവത്സലഃ.

ദ്വിതീയാ: വത്സ! അമുഷ്യ മൃത്തികാമയൂരസ്യ രമ്യത്വം പശ്യേതി ഭണിതോƒസി.

താപസി: അങ്ങേക്കും ഇവനും ഛായ നന്നേ യോജിച്ചു കണ്ടതിനാൽ എനിക്കു വിസ്മയം തോന്നിയതാണ്. മുൻപരിചയമില്ലെങ്കിലും അങ്ങേക്കിവൻ വഴിപ്പെടുകയും ചെയ്തു.

രാജാവ്: (ബാലനെ ലാളിച്ചുകൊണ്ട്) ആര്യേ, മുനികുമാരനല്ലെങ്കിൽ ഇവന്റെ കുലം ഏതാണ്?

താപസി: പൂരുവംശമാണ്.

രാജാവ്: (വിചാരം) എന്ത്! എന്റെ വംശം തന്നെയോ? അതാണ് ഇവന് എന്റെ ഛായയുണ്ടെന്ന് താപസിക്കു തോന്നിയത്. പൗരവർക്ക് ഇങ്ങനെ അന്ത്യമായ കുലവ്രതമുണ്ടല്ലോ.

**ധരണീഭരണത്തിനായി മുന്നം പുരുസൗധങ്ങളിൽ വാണതിന്റെ ശേഷം**
**തരുമൂലഗൃഹസ്ഥരായ്ച്ചരിപ്പൂ പുരുവംശോദ്ഭവരേകപത്നിയോടെ** 20

(വെളിവായിട്ട്) മനുഷ്യർക്കു ബോധിച്ചതുപോലെ കടന്നുവരാവുന്ന സ്ഥലമല്ലല്ലോ ഇത്.

താപസി: അങ്ങു പറഞ്ഞത് ശരിതന്നെ, അപ്സരസ്സംബന്ധംകൊണ്ട് ഈ ബാലന്റെ മാതാവ് ദേവഗുരുവായ കശ്യപന്റെ ഈ ആശ്രമത്തിൽ ഇവനെ പ്രസവിച്ചു.

രാജാവ്: (വിചാരം) എന്റെ ആശയ്ക്ക് ഒരു താങ്ങലുംകൂടി ആയി. (വെളിവായി) എന്നാൽ ശ്രീമതിയുടെ ഭർത്താവായ രാജർഷിയുടെ പേരെന്താണ്?

താപസി: ധർമ്മപത്നിയെ ഉപേക്ഷിച്ചുപോയ അയാളുടെ നാമം ആര് ഉച്ചരിക്കും?

രാജാവ്: (വിചാരം) ഈ പറയുന്നത് എന്നെത്തന്നെ ഉദ്ദേശിച്ചായിരിക്കണം. ഈ കുട്ടിയുടെ അമ്മയുടെ പേര് ചോദിച്ചാലോ? അല്ലെങ്കിൽ പരസ്ത്രീപ്രസംഗം ശരിയല്ല.

ഒന്നാം താപസി: (പ്രവേശിച്ചു മയിലിനെ ആടുന്ന ഭാവത്തിൽ പിടിച്ചുകൊണ്ട്) സർവ്വദമന, ഇതാ ശകുന്തലാസ്യം നോക്കൂ.

ബാലൻ: (ചുറ്റും നോക്കീട്ട്) അമ്മ ഇവിടെ ഇല്ലല്ലോ.

താപസി: (ചിരിച്ചുകൊണ്ട്) മാതൃവത്സലനായ ബാലൻ അർത്ഥം മാറിദ്ധരിച്ചു.

രണ്ടാം താപസി: വത്സ, മയിലാടുന്നതു നോക്കൂ എന്നാണ് പറഞ്ഞത്.

രാജാ: (ആത്മഗതം) കിം വാ ശകുന്തലേത്യസ്യാ മാതുരാഖ്യാ? സന്തി പുനർനാമധേയസാദൃശ്യാനി. അപി നാമ മൃഗതൃഷ്ണികേവ നായമത്ര പ്രസ്താവോ മേ വിഷാദായ കല്പതേ?

ബാലഃ: മാതഃ! രോചതേ മഹ്യം ഏഷ ഭദ്രമയൂരഃ. (ക്രീഡനീയകമാദത്തേ)

പ്രഥമാ: (വിലോക്യ സോദ്വേഗം) അഹോ! രക്ഷാകരണ്ഡകം മണി–ബന്ധേ*f*സ്യ ന ദൃശ്യതേ.

രാജാ: അലമാവേഗേന. നന്വിദമസ്യ സിംഹശാവവിമർദാത്പരിഭ്രഷ്ടം. (ഇത്യാദാതുമിച്ഛതി).

ഉഭേ: മാ ഖലു മാ ഖല്വിദമാലംബ്യ. കഥം ഗൃഹീതമനേന? (വിസ്മയാദുരോനിഹിതഹസ്തേ പരസ്പരമവലോകയതഃ)

രാജാ: കിമിത്ഥം പ്രതിഷിദ്ധാഃ സ്മഃ?

പ്രഥമാ: ശൃണോതു മഹാരാജഃ! ഏഷാ*f*പരാജിതാ നാമൗഷധിരസ്യ ജാതകർമസമയേ ഭഗവതാ മാരീചേന ദത്താ. ഏതാം മാതാപിത–രാവാത്മാനം ച വർജയിത്വാ*f*പരോ ഭൂമിപതിതാം ന ഗൃഹ്ണാതീതി.

രാജാ: അഥ ഗൃഹ്ണാതി?

പ്രഥമാ: തതസ്തം സർപോ ഭൂത്വാ ദശതി.

രാജാ: ഭവതീഭ്യാം കദാചിദസ്യാഃ പ്രത്യക്ഷീകൃതാ വിക്രിയാ?

ഉഭേ: അനേകശഃ.

രാജാ: (സഹർഷം ആത്മഗതം) കിമിദാനീം പൂർണമപി മനോരഥം നാഭിനന്ദാമി? (ബാലം പരിഷ്വജതേ)

ദ്വിതീയാ: സുവ്രതേ! ഏഹി  ഇമം വൃത്താന്തം നിയമവ്യാപൃതായൈ ശകുന്തലായൈ നിവേദയാവഃ.

(ഇതി നിഷ്ക്രാന്തേ)

ബാലഃ: മുഞ്ച മാം. യാവന്മാതുഃ സകാശം ഗമിഷ്യാമി.

രാജാ: പുത്രക! മയാ സഹൈവ മാതരമഭിനന്ദിഷ്യസി.

ബാലഃ: മമ ഖലു താതോ ദുഷ്യന്തഃ, ന ത്വം.

രാജാവ്: (വിചാരം) ഇവന്റെ മാതാവിന്റെ പേർ ശകുന്തള എന്നാണോ? എന്നാൽ, അനേകം പേർക്ക് ഒരു പേരുതന്നെ വരാറുണ്ടല്ലോ. ഈ പ്രസ്താവം കാനൽജ്ജലംപോലെ ഒടുവിൽ എനിക്കു വിഷാദത്തിന് ഇടയാക്കാതിരുന്നാൽക്കൊള്ളാമായിരുന്നു.

ബാലൻ: എനിക്കീ മയിലിനെ നന്നേ രസച്ചു. ഞാനിതമ്മയുടെ അടുക്കലേക്ക് കൊണ്ടുപോകും. (കളിക്കോപ്പു വാങ്ങുന്നു.)

ഒന്നാം താപസി: (നോക്കി സംഭ്രമിച്ച്) അയ്യോ! കുഞ്ഞിന്റെ കയ്യിൽ കെട്ടിച്ചീരുന്ന രക്ഷ കാണുന്നില്ലല്ലോ.

രാജാവ്: പരിഭ്രമിക്കേണ്ട. സിംഹക്കുട്ടിയുമായുള്ള കലശലിൽ താഴെ വീണുപോയി. (എടുക്കാൻ ഭാവിക്കുന്നു.)

താപസിമാർ: അരുതേ, തൊടരുതേ. അല്ല! ഇദ്ദേഹം എടുത്തു കഴിഞ്ഞോ? (വിസ്മയിച്ചു മാറത്തു കൈവെച്ചുകൊണ്ട് അന്യോന്യം നോക്കുന്നു.)

രാജാവ്: എന്തിനാണ് നിങ്ങൾ എന്നെത്തടഞ്ഞത്?

ഒന്നാം താപസി: മഹാരാജാവ് കേട്ടുകൊണ്ടാലും! ഈ രക്ഷ അപരാജിത എന്നു പേരായ ഔഷധിയാണ്. ഇവന്റെ ജാതകർമ്മ സമയത്തിൽ മാരീചഭഗവാൻ ഇത് ഇവനെ ധരിപ്പിച്ചു. അച്ഛനോ അമ്മയോ താനോ അല്ലാതെ ആരും ഇത് താഴെവീണാൽ എടുത്തുകൂടാ എന്നും കല്പിച്ചു.

രാജാവ്: അല്ല, എടുത്താലോ?

ഒന്നാം താപസി: ഉടൻതന്നെ സർപ്പമായിത്തീർന്ന് എടുത്തവനെ കടിക്കും.

രാജാവ്: ഈ മാറ്റം എപ്പോഴെങ്കിലും നിങ്ങൾക്ക് അനുഭവപ്പെട്ടിട്ടുണ്ടോ?

താപസി: പല പ്രാവശ്യം.

രാജാവ്: (സന്തോഷത്തോടുകൂടി വിചാരം) എന്റെ മനോവിചാരം പൂർണ്ണമായി സിദ്ധിച്ചു. ഇനി എന്തിന് അഭിനന്ദിക്കാതിരിക്കുന്നു? (ബാലനെ ആലിംഗനം ചെയ്യുന്നു)

രണ്ടാം താപസി: സുവ്രതേ, വരൂ: ഈ വർത്തമാനം വ്രതനിഷ്ഠയിൽ ഇരിക്കുന്ന ശകുന്തളയോടു ചെന്നുപറയാം. (താപസിമാർ പോയി)

ബാലൻ: എന്നെ വിടൂ! എനിക്ക് അമ്മയുടെ അടുക്കൽ പോകണം.

രാജാവ്: മകനേ, എന്നോടൊരുമിച്ചുതന്നെ ചെന്ന് അമ്മയെ ആനന്ദിപ്പിക്കാം.

ബാലൻ: എന്റെ അച്ഛൻ ദുഷ്ഷന്തനാണ്, താനല്ല.

രാജാ: (സസ്മിതം) ഏഷ വിവാദ ഏവ പ്രത്യായയതി.

(തതഃ പ്രവിശത്യേകവേണീധരാ ശകുന്തലാ)

ശകുന്തലാ: വികാരകാലേƒപി പ്രകൃതിസ്ഥാം സർവദമനസ്യൗഷധിം ശ്രുത്വാ ന മേ ആശംസാസീദാത്മനോ ഭാഗധേയേഷു. അഥവാ, യഥാ സാനുമത്യാഖ്യാതം തഥാ സംഭാവ്യത ഏതത്.

രാജാ: (ശകുന്തലാം വിലോക്യ) അയേ! അത്രഭവതീ ശകുന്തലാ.

**വസനേ പരിധൂസരേ വസാനാ**
**നിയമക്ഷാമമുഖീ ധൃതൈകവേണിഃ**
**അതിനിഷ്കരുണസ്യ ശുദ്ധശീലാ**
**മമ ദീർഘം വിരഹവ്രതം ബിഭർതി** 21

ശകുന്തലാ: (പശ്ചാത്താപവിവർണം രാജാനം ദൃഷ്ട്വാ) ന ഖല്വാര്യപുത്ര ഇവ. തതഃ ക ഏഷ ഇദാനീം കൃതരക്ഷാമംഗലം ദാരകം മേ ഗാത്ര സംസർഗേണ ദൂഷയതി.

ബാലഃ: (മാതരമുപേത്യ) മാതഃ! ഏഷ കോƒപി പുരുഷോ മാം പുത്ര ഇത്യാലിംഗതി.

രാജാ: പ്രിയേ! ക്രൗര്യമപി മേ ത്വയി പ്രയുക്തമനുകൂലപരിണാമം സംവൃത്തം യദഹമിദാനീം ത്വയാ പ്രത്യഭിജ്ഞാതമാത്മാനം പശ്യാമി.

ശകുന്തലാ: (ആത്മഗതം) ഹൃദയ! ആശ്വസിഹി, മത്സരേണാപ്യനു–കമ്പിതാസ്മി ദൈവേന. ആര്യപുത്രഃ ഖല്വേഷഃ.

രാജാ: പ്രിയേ!

**സ്മൃതിഭിന്നമോഹതമസോ ദിഷ്ട്യാ പ്രമുഖേ സ്ഥിതാസി മേ സുമുഖി**
**ഉപരാഗാന്തേ ശശിനഃ സമുപഗതാ രോഹിണീ യോഗം** 22

ശകുന്തലാ: ജയത്വാര്യപുത്രഃ.

(ഇത്യർധോക്തേ ബാഷ്പകണ്ഠീ വിരമതി)

രാജാ: സുന്ദരി!

**ബാഷ്പേണ പ്രതിഷിദ്ധേƒപി ജയശബ്ദേ ജിതം മയാ**
**യത്തേ ദൃഷ്ടമസംസ്കാരപാടലോഷ്ഠപുടം മുഖം** 23

രാജാവ്: (ചിരിച്ചിട്ട്) ഈ തർക്കംതന്നെ എനിക്കു വിശ്വാസം ഉറപ്പിക്കുന്നു.

(അനന്തരം കെട്ടാതെ അഴിഞ്ഞുകിടക്കുന്ന തലമുടിയുമായി ശകുന്തള പ്രവേശിക്കുന്നു.)

ശകുന്തള: മാറ്റം വരേണ്ട കാലത്തിൽപ്പോലും സർവദമനന്റെ രക്ഷ അതേ സ്ഥിതിയിൽതന്നെ ഇരുന്നു എന്നു കേട്ടിട്ടും എനിക്ക് എന്റെ ഭാഗ്യത്തിൽ വിശ്വാസം വരുന്നില്ല. അല്ലെങ്കിൽ സാനുമതി പറഞ്ഞതു പോലെ സംഭവിക്കാവുന്നതാണല്ലോ.

രാജാവ്: (ശകുന്തളയെ കണ്ടിട്ട് ആശ്ചര്യത്തോടെ) ഇതാ ശ്രീമതി ശകുന്തള!

**മലിനം വാസനദ്വയം; വ്രതത്താൽ മെലിവേറ്റം കുഴൽ കറ്റയൊറ്റയായി;**
**പലനാളിവളുണ്ടു കാത്തിടുന്നൂ ഖലനാമെന്റെ വിയോഗദീക്ഷ സാദ്ധ്വി 21**

ശകുന്തള: (പശ്ചാത്താപംകൊണ്ടു വിധം മാറിയ രാജാവിനെക്കണ്ടിട്ടു വിചാരം) ഇത് എന്റെ ആര്യപുത്രനെപ്പോലെ ഇരിക്കുന്നില്ലല്ലോ. പിന്നെ, ആരാണ് രക്ഷകെട്ടാതിരിക്കുന്ന എന്റെ കുഞ്ഞിനെ തൊട്ടു ദുഷിപ്പിക്കുന്നത് ?

ബാലൻ: (അമ്മയുടെ അടുത്തുചെന്ന്) അമ്മേ, ഇതാ ആരോ വന്ന് എന്നെ 'മകനെ' എന്നു വിളിക്കുന്നു.

രാജാവ്: പ്രിയേ, ഞാൻ പ്രാർത്ഥിച്ചതു ക്രൂരതയാണെങ്കിലും അതു നിന്റെ പേരിലാകയാൽ അനുകൂലമായി കലാശിച്ചു. എന്നെ ഇപ്പോൾ നീ ഭർത്താവെന്നോർമ്മിച്ചറിയണമെന്നു പ്രാർത്ഥിക്കേണ്ടിവന്നിരിക്കുന്നു.

ശകുന്തള: (വിചാരം) ഹൃദയമേ, ഇനി ആശ്വസിക്കാം. ദൈവം മത്സരം വിട്ട് എന്റെനേരെ കരുണചെയ്തു എന്നു തോന്നുന്നു; ഇത് ആര്യപുത്രൻ തന്നെ.

രാജാവ്: പ്രിയേ,

**മോഹമകന്നു തെളിഞ്ഞേൻ, മോഹനതനു! വന്നു നീയുമെന്നരികിൽ**
**രാഹുവിനെവിട്ടു ചന്ദ്രൻ രോഹിണിയോടൊത്തു ചേർന്നു ഭാഗ്യവശാൽ 22**

ശകുന്തള: ആര്യപുത്രന്നു വിജയം! (തൊണ്ടയിടറി പാതിയിൽ നിർത്തുന്നു)

രാജാവ്:

**ഇന്നിജ്ജയപ്രാർത്ഥന ഗദ്ഗദത്താൽ മന്ദിക്കിലും ഹന്ത: ഫലിച്ചിതെന്നിൽ**
**താംബൂലരാഗം കലരാതെ നിന്റെ ബിംബാധരം സുന്ദരി കാൺകയാലെ 23**

ബാലഃ: മാതഃ! ക ഏഷഃ?

ശകുന്തലാ: വത്സ! തേ ഭാഗധേയാനി പൃച്ഛ.

രാജാ: (ശകുന്തലായാഃ പാദയോഃ പ്രണിപത്യ)

**സുതനു ഹൃദയാത് പ്രത്യാദേശവ്യലീകമപൈതു തേ**
**കിമപി മനസഃ സംമോഹോ മേ തദാ ബലവാനഭൂത്**
**പ്രബലതമസാമേവമ്പ്രായാഃ ശുഭേഷു ഹി വൃത്തയഃ**
**സ്രജമപി ശിരസ്യന്ധഃ ക്ഷിപ്താം ധുനോത്യഹിശങ്കയാ 24**

ശകുന്തലാ: ഉത്തിഷ്ഠത്വാര്യപുത്രഃ. നൂനം മേ സുചരിതപ്രതിബന്ധകം പുരാകൃതം തേഷു ദിവസേഷു പരിണാമാഭിമുഖമാസീത്, യേന സാനുക്രോശോƒപ്യാര്യപുത്രോ മയി തഥാവിധഃ സംവൃത്തഃ.

(രാജോത്തിഷ്ഠതി)

ശകുന്തലാ: അഥ കഥമാര്യപുത്രേണ സ്മൃതോ ദുഃഖഭാഗ്യയം ജനഃ?

രാജാ: ഉദ്ധൃതവിഷാദശല്യഃ കഥയിഷ്യാമി.

**മോഹാന്മയാ സുതനു പൂർവമുപേക്ഷിതസ്തേ**
**യോ ബദ്ധബിന്ദുരധരം പരിബാധമാനഃ**
**തം താവദാകുടിലപക്ഷ്മവിലഗ്നമദ്യ**
**ബാഷ്പം പ്രമൃജ്യ വിഗതാനുശയോ ഭവേയം 25**

(ഇതി യഥോക്തമനുതിഷ്ഠതി)

ശകുന്തലാ: (നാമമുദ്രാം ദൃഷ്ട്വാ) ആര്യപുത്ര! ഇദം തദംഗുലീയകം.

രാജാ: അഥ കിം അസ്മാദംഗുലീയോപലംഭാത് ഖലു മയാ സ്മൃതിരുപലബ്ധാ.

ശകുന്തലാ: വിഷമം കൃതമനേന, യദാര്യപുത്രസ്യ പ്രത്യയകാലേ ദുർലഭമാസീത്.

രാജാ: തേന ഹി ഋതുസമവായചിഹ്നം, പ്രതിപദ്യതാം ലതാകുസുമം.

ശകുന്തലാ: നാസ്യ വിശ്വസിമി. ആര്യപുത്ര ഏവൈതദ്ധാരയതു.

(തതഃ പ്രവിശതി മാതലിഃ)

ബാലൻ: അമ്മേ, ഇതാരാണ് ?

ശകുന്തള: കുഞ്ഞേ, നിന്റെ ഭാഗ്യത്തോടു ചോദിക്കൂ.

രാജാവ്: (ശകുന്തളയുടെ കാല്ക്കൽ വീണിട്ട്)

**തെല്ലും ഞാൻ തള്ളിയെന്നുള്ളൊരു പരിഭവമുൾക്കൊള്ളൊലാ വല്ലഭേ! നീ,**
**വല്ലാതെന്നുള്ളമന്നാളൊരു മലിനതയേറേറെ മന്ദിച്ചിരുന്നു;**
**കല്യാണം കൈവരുമ്പോൾ കലുഷമതികളിമ്മട്ടിലും ചേഷ്ടകാട്ടും;**
**മാല്യം മൂർദ്ധാവിലിട്ടാൽ തല കുടയുമുടൻ പാമ്പിതെന്നോതിയന്ധൻ 24**

ശകുന്തള: (കരഞ്ഞുകൊണ്ട്) എണീക്കണം എണീക്കണം ആര്യപുത്രൻ; എന്റെ മുജ്ജന്മപാപം അന്നു ഫലോന്മുഖമായിരുന്നിരിക്കണം; അതാണു ദയാലുവായ ആര്യപുത്രൻ അന്ന് എന്നോടങ്ങനെ പ്രവർത്തിച്ചത്. (രാജാവെഴുന്നേല്ക്കുന്നു) പിന്നെ എങ്ങനെയാണ് ഇദ്ദുഃഖത്തിനു പാത്രമായ എന്റെ ഓർമ്മ വന്നത് ?

രാജാവ്: വിഷാദശല്യം ഉള്ളിൽനിന്നു നീക്കികളഞ്ഞിട്ടു പറയാം.

**സമ്മോഹത്താലവശനതുനാളേതു ഞാൻ തുള്ളിയായി**
**ബ്ബിംബോഷ്ഠത്തിൽ പരിചൊടുപതിക്കുന്നതും പാർത്തു നിന്നേൻ.**
**ഇന്നക്കണ്ണീർ ചുളിവെഴുമിമയ്ക്കുള്ളിൽനിന്നേ തുടച്ചി**
**ട്ടന്തസ്താപം സുമുഖി, ദയിതേ! ചെറ്റു ഞാനാറ്റിടട്ടേ 25**

(പറഞ്ഞപ്രകാരം ചെയ്യുന്നു.)

ശകുന്തള: (മുദ്രമോതിരം നോക്കിയിട്ട്) ആര്യപുത്ര, ഇത് ആ മോതിരമല്ലേ?

രാജാവ്: അതേ; ഈ മോതിരം കണ്ടിട്ടാണല്ലോ എനിക്കോർമ്മവന്നത്.

ശകുന്തള: ഇതു വൈഷമ്യക്കാരനാണ്. അന്ന് ആര്യപുത്രനെ ഓർമ്മിപ്പിക്കാൻ ആവശ്യപ്പെട്ടപ്പോൾ കിട്ടാതെ പോയല്ലോ.

രാജാവ്: എന്നാൽ, വള്ളി ഋതുയോഗത്തിന്റെ ചിഹ്നമായ പുഷ്പത്തെ ധരിക്കട്ടെ!

ശകുന്തള: എനിക്കതിനെ വിശ്വാസമില്ല; ഇത് ആര്യപുത്രൻതന്നെ ധരിച്ചാൽ മതി.

മാതലിഃ: ദിഷ്ട്യാ ധർമപത്നീസമാഗമേന പുത്രമുഖദർശനേന ചായുഷ്മാൻ വർധതേ.

രാജാ: അഭൂത്സമ്പാദിതസ്വാദുഫലോ മേ മനോരഥഃ. മാതലേ! ന ഖലു വിദിതോ*f*യമാഖണ്ഡലേന വൃത്താന്തഃ സ്യാത്.

മാതലിഃ: (സസ്മിതം) അഥ കിം. അഥവാ കിമീശ്വരാണാം പരോക്ഷം? ഏത്വായുഷ്മൻ! ഭഗവാന്മാരീചസ്തേ ദർശനം വിതരതി.

രാജാ: ശകുന്തലേ! അവലംബ്യതാം പുത്രം, ത്വാം പുരസ്കൃത്യ ഭഗവന്തം ദ്രഷ്ടുമിച്ഛാമി.

ശകുന്തലാ: ജിഹ്രേമ്യാര്യപുത്രേണ സഹ ഗുരുസമീപം ഗന്തും.

രാജാ: ആചരിതവ്യമഭ്യുദയകാലേഷു.

(സർവേ പരിക്രാമന്തി)

(തതഃ പ്രവിശത്യദിത്യാ സാർധമാസനസ്ഥോ മാരീചഃ)

മാരീചഃ: (രാജാനമവലോക്യ) ദാക്ഷായണി!

**പുത്രസ്യ തേ രണശിരസ്യയമഗ്രയായീ**
**ദുഷ്യന്ത ഇത്യഭിഹിതോ ഭുവനസ്യ ഭർതാ**
**ചാപേന യസ്യ വിനിവർതിതകർമജാതം**
**തത്കോടിമത് കുലിശമാഭരണം മഘോനഃ** **26**

അദിതിഃ: സംഭാവനീയാനുഭാവാ*f*സ്യാകൃതിഃ.

മാതലിഃ: ആയുഷ്മൻ! ഏതൗ പുത്രപ്രീതിപിശുനേന ചക്ഷുഷാ ദിവൗകസാം പിതരാവായുഷ്മന്തമവലോകയതഃ താവുപസർപ.

രാജാ: മാതലേ!

**പ്രാഹുർദ്വാദശധാ സ്ഥിതസ്യ മുനയോ യത്തേജസഃ കാരണം**
**ഭർതാരം ഭുവനത്രയസ്യ സുഷുവേ യദ്യജ്ഞഭാഗേശ്വരം**
**യസ്മിന്നാത്മഭവഃ പരോ*f*പി പുരുഷശ്ചക്രേ ഭവായാസ്പദം**
**ദ്വന്ദ്വം ദക്ഷമരീചിസംഭവമിദം തത്സ്രഷ്ടുരേകാന്തരം** **27**

മാതലിഃ: അഥ കിം?

മാതലി: (പ്രവേശിച്ച്) ഭാഗ്യവശാൽ മഹാരാജാവിനു ധർമ്മപത്നിയുടെ യോഗവും പുത്രമുഖദർശനവുമുണ്ടായല്ലോ. ഞാൻ അഭിനന്ദിക്കുന്നു!

രാജാവ്: സ്നേഹിതൻമുഖാന്തരം ലഭിക്കയാൽ ഈമനോരഥഫലത്തിനു രുചി അധികം തോന്നുന്നുണ്ട്. മാതലി, ദേവേന്ദ്രഭഗവാൻ ഈ സങ്ഗതിയറിയാതിരിക്കുമോ? അല്ലെങ്കിൽ എന്താണ് ഈശ്വരന്മാർക്ക് അപ്രത്യക്ഷമായിട്ടുള്ളത്?

മാതലി: (പുഞ്ചിരിയോടെ) ശരിയാണ്; മഹാരാജാവു വരണം; കാശ്യപഭഗവാൻ അങ്ങേക്കു ദർശനം തരാൻ കാത്തിരിക്കുന്നു.

രാജാവ്: ശകുന്തളേ, കുഞ്ഞിനെ എടുത്തുകൊള്ളൂ; നിന്നെ മുമ്പിൽ നിറുത്തിക്കൊണ്ടു ഭഗവാനെ ദർശിക്കണമെന്നാണ് എന്റെ ആഗ്രഹം.

ശകുന്തള: ആര്യപുത്രനോടുകൂടി ഗുരുസമീപത്തിൽ പോകുന്നതിന് എനിക്ക് ലജ്ജയുണ്ട്.

രാജാവ്: അഭ്യുദയകാലങ്ങളിൽ ഇങ്ങനെ വേണം ചെയ്യാൻ; വരൂ!

(എല്ലാവരും ചുറ്റിനടക്കുന്നു.)

(അനന്തരം ഇരിക്കുന്ന ഭാവത്തിൽ മാരീചനും അദിതിയും പ്രവേശിക്കുന്നു.)

മാരീചൻ: (രാജാവു വരുന്നതു നോക്കീട്ട്) ദാക്ഷായണി,

**ഭവതിയുടയ പുത്രനെന്നുമേ പോരിൽ മുമ്പൻ,**
**ഭുവനഭരണകർത്താ ഹന്ത! ദുഷ്ഷന്തനീയാൾ;**
**ഇവനുടെ കുലവില്ലാലസ്ത്രകാര്യം നടന്നി**
**ട്ടവനു കൊടിയ വജ്രം ഭൂഷണപ്രായമായി.** 26

അദിതി: ആകൃതികൊണ്ടുതന്നെ ഇദ്ദേഹം മഹാനുഭാവനാണെന്ന് അറിയാം.

മാതലി: ഇതാ, ദേവകളുടെ മാതാപിതാക്കന്മാർ പുത്രസ്നേഹത്തോടുകൂടെ മഹാരാജാവിനെ നോക്കുന്നു; അടുത്തുചെല്ലാം.

രാജാവ്: മാതലി,

**പന്ത്രണ്ടായിപ്പിരിഞ്ഞീടിന പെരിയ മഹസ്സഞ്ചയത്തിൻ നിദാനം;**
**മന്ത്രാഢ്യം ഹവ്യമേല്ക്കുന്നൊരു ജഗദധിപൻ തന്റെ മാതാപിതാക്കൾ;**
**ബ്രഹ്മാവിൻ പൂർവ്വനാമപ്പരമപുരുഷനും ജന്മദാതാക്കളാകും**
**ശ്രീമാന്മാരീചദാക്ഷായണികളിവർ വിധിക്കൊന്നുവിട്ടുള്ള പുത്രർ** 27

മാതലി: അതങ്ങനെതന്നെ.

രാജാ: (ഉപേത്യ) ഉഭാഭ്യാമപി വാസവനിയോജ്യോ ദുഷ്യന്തഃ പ്രണമതി.

മാരീചഃ: വത്സ! ചിരം പൃഥിവീം പാലയ.

അദിതിഃ: വത്സ അപ്രതിരഥോ ഭവ.

ശകുന്തലാ: ദാരകസഹിതാ വാം പാദവദനം കരോമി.

മാരീചഃ: വത്സേ!

**ആഖണ്ഡലസമോ ഭർതാ ജയന്തപ്രതിമഃ സുതഃ**
**ആശീരന്യാ ന തേ യോഗ്യാ പൗലോമീസദൃശീ ഭവ** 28

അദിതിഃ: ജാതേ! ഭർതുർബഹുമതാ ഭവ. അവശ്യം തേ ദീർഘായുർവത്സ ഉഭയകുലനന്ദനോ ഭവതു. ഉപവിശത.

(സർവേ പ്രജാപതിമഭിത ഉപവിശന്തി)

മാരീചഃ: (ഏകൈകം നിർദിശൻ)

**ദിഷ്ട്യാ ശകുന്തലാ സാധ്വീ സദപത്യമിദം ഭവാൻ**
**ശ്രദ്ധാ വിത്തം വിധിശ്ചേതി ത്രിതയം തത്സമാഗതം** 29

രാജാ: ഭഗവൻ! പ്രാഗഭിപ്രേതസിദ്ധിഃ, പശ്ചാദ്ദർശനം. അപൂർവോ വോƒനുഗ്രഹഃ പശ്യതു ഭവാൻ.

**ഉദേതി പൂർവം കുസുമം തതഃ ഫലം**
**ഘനോദയഃ പ്രാക്തദനന്തരം പയഃ**
**നിമിത്തനൈമിത്തികയോരയം ക്രമ-**
**സ്തവ പ്രസാദസ്യ പുരസ്തു സമ്പദഃ** 30

മാതലിഃ: ഏവം വിധാതാരഃ പ്രസീദന്തി.

രാജാ: ഭഗവൻ! ഇമാമാജ്ഞാകരീം വോ ഗാന്ധർവേണ വിധിനോപയമ്യ കസ്യചിത്കാലസ്യ ബന്ധുഭിരാനീതാം സ്മൃതിശൈഥില്യാത് പ്രത്യാദിശന്നപരാദ്ധോƒസ്മി തത്രഭവതോ യുഷ്മത്സഗോത്രസ്യ കണ്വസ്യ പശ്ചാദംഗുലീയകദർശനാദൂഢപൂർവാം തദ്ദുഹിതരമവഗതോƒഹം. തച്ചിത്രമിവ മേ പ്രതിഭാതി.

രാജാവ്: (അടുത്തുചെന്നിട്ട്) ഇന്ദ്രഭഗവാന്റെ ആജ്ഞാകരനായ ദുഷ്യന്തൻ രണ്ടുപേരേയും നമസ്കരിക്കുന്നു.

മാരീചൻ: ഉണ്ണീ, വളരെക്കാലം രാജ്യം വാഴുക!

അദിതി: അപ്രതിരഥനായി ഭവിക്കുക!

ശകുന്തള: ശകുന്തളയും പുത്രനും ഇതാ, നിങ്ങളുടെ പാദവന്ദനം ചെയ്യുന്നു.

മാരീചൻ: വത്സേ,

**പുരന്ദരസമൻ കാന്തൻ; ജയന്തസദൃശൻ സുതൻ;**
**ചൊല്ലാമാശിസ്സു മറ്റെന്ത്? പൗലോമീതുല്യയാക നീ!** 28

അദിതി: കുഞ്ഞേ, ഭർത്താവു നിന്നെ ആദരിക്കട്ടെ. നിന്റെ പുത്രൻ ദീർഘായുസ്സായിരുന്ന് ഇരുവംശക്കാരേയും ആനന്ദിപ്പിക്കട്ടെ! ഇരിക്കുവിൻ! (എല്ലാവരും മാരീചന്റെ ഇരുവശമായി ഇരിക്കുന്നു.)

മാരീചൻ: (ഓരോരുത്തരേയും ചൂണ്ടിക്കാണിച്ചുകൊണ്ട്)

**ഭവാൻ സ്വയം, പുത്രരത്നം,**
**ഇവൾ സാധ്വി ശകുന്തള**
**വിധി, വിത്തം, ശ്രദ്ധയെന്ന സാധനത്രയമൊത്തുതേ.** 29

രാജാവ്: ഭഗവാൻ, മുമ്പേ ഇഷ്ടസിദ്ധി; ദർശനം പിന്നെ! ഭഗവാന്റെ അനുഗ്രഹത്തിന്റെ മട്ട് അപൂർവ്വമായിരിക്കുന്നു. നോക്കുക,

**പൂവാദ്യമുണ്ടാകുമനന്തരം ഫലം നവാംബുദം മന്നിലതിന്നുമേൽജ്ജലം;**
**ഈവണ്ണമാം കാരണകാര്യ സങ്ഗമം ഭവത്പ്രസാദത്തിനു മുന്നമേ ശിവം** 30

മാതലി: പ്രപഞ്ചപിതാക്കന്മാർ പ്രസാദിച്ചാൽ ഇങ്ങനെയാണ്.

രാജാവ്: ഭഗവാന്റെ ആജ്ഞാകാരിണിയായ ഇവളെ ഞാൻ ഗാന്ധർവ വിധിപ്രകാരം വേളികഴിച്ചതിന്റെശേഷം കുറച്ചുകാലം കഴിഞ്ഞു ബന്ധുക്കൾ ഇവളെ എന്റെ അടുക്കൽ കൂട്ടിക്കൊണ്ടുവന്നപ്പോൾ ഓർമ്മകേടുകൊണ്ട് ഉപേക്ഷിക്കുകയാൽ ഭഗവാന്റെ സഗോത്രനായ കണ്വനു ഞാൻ അപരാധം ചെയ്തുപോയി. പിന്നീടു മോതിരം കണ്ടിട്ട് ഇവളെ വിവാഹം ചെയ്തതായി എനിക്ക് ഓർമ്മവന്നു. ഇതു വലിയ ആശ്ചര്യമായിട്ടു തോന്നുന്നു.

**യഥാ ഗജോ നേതി സമക്ഷരൂപേ**
**തസ്മിന്നപക്രാമതി സംശയഃ സ്യാത്**
**പദാനി ദൃഷ്ട്വാ തു ഭവേത്പ്രതീതി–**
**സ്തഥാവിധോ മേ മനസോ വികാരഃ** **31**

മാരീചഃ: വത്സ! അലമാത്മാപരാധശങ്കയാ. സംമോഹോ*ƒ*പി ത്വയ്യനു–പപന്നഃ. ശ്രൂയതാം.

രാജാ: അവഹിതോ*ƒ*സ്മി.

മാരീചഃ: യദൈവാപ്സരസ്തീർഥാവതരണാത് പ്രത്യാദേശവിക്ലബാം ശകുന്തലാമാദായ മേനകാ ദാക്ഷായണീമുപഗതാ, തദൈവ ധ്യാനാദവ–ഗതോ*ƒ*സ്മി ദുർവാസസഃ ശാപാദിയം തപസ്വിനീ സഹധർമചാരിണീ ത്വയാ പ്രത്യാദിഷ്ടാ, നാന്യഥേതി. സ ചായമംഗുലീയകദർശനാവസാനഃ.

രാജാ: (സോച്ഛ്വാസം) ഏഷ വചനീയാന്മുക്തോ*ƒ*സ്മി.

ശകുന്തലാ: (സ്വഗതം) ദിഷ്ട്യാ കാരണപ്രത്യാദേശീ നാര്യപുത്രഃ. ന ഖലു ശപ്തമാത്മാനം സ്മരാമി. അഥവാ പ്രാപ്തോ മയാ ശാപോ, വിരഹ ശൂന്യഹൃദയയാ അതഃ ഏവ സഖീഭ്യാമത്യാദരേണ സന്ദിഷ്ടാസ്മി 'ഭർതുരംഗുലീയകം ദർശയിതവ്യം' ഇതി.

മാരീചഃ: വത്സേ! വിദിതാർഥാസി. തദിദാനീം സഹധർമചാരിണം പ്രതി ന ത്വയാ മന്യുഃ കാര്യഃ. പശ്യ –

**ശാപാദസി പ്രതിഹതാ സ്മൃതിരോധരൂക്ഷേ**
**ഭർതര്യപേതതമസി പ്രഭുതാ തവൈവ**
**ഛായാ ന മൂർച്ഛതി മലോപഹതപ്രസാദേ**
**ശുദ്ധേ തു ദർപണതലേ സുലഭാവകാശാ** **32**

രാജാ: യഥാഹ ഭഗവാൻ.

മാരീചഃ: വത്സ! കച്ചിദഭിനന്ദിതസ്ത്വയാ വിധിവദസ്മാഭിരനുഷ്ഠിത – ജാതകർമാ പുത്ര ഏഷ ശാകുന്തലേയഃ.

രാജാ: ഭഗവൻ! അത്ര ഖലു മേ വംശപ്രതിഷ്ഠാ.

(ഇതി ബാലം ഹസ്തേന ഗൃഹ്ണാതി)

**നേരെ നില്ക്കുമ്പോഴതു ഗജമല്ലെന്നു താനോർത്തു; പിന്നെ**
**ദൂരെപ്പോകുന്നളവു ഗജമോ എന്നു സന്ദേഹമാർന്നൂ;**
**ചാരെച്ചെന്നിട്ടതിനുടെ പദം കണ്ടു താൻ നിർണ്ണയിക്കും;**
**തീരെബ്ഭ്രാന്തന്നുചിതവിധമായെന്റെ ചേതോവികാരം 31**

മാരീചൻ: താൻ തെറ്റുചെയ്തതായി അങ്ങേക്കു സംശയം വേണ്ട; അങ്ങേ ഓർമ്മക്കേടിനു കാരണമുണ്ട്. കേട്ടുകൊണ്ടാലും!

രാജാവ്: കാത്തിരിക്കുന്നു.

മാരീചൻ: അങ്ങുപേക്ഷിക്കയാൽ കഴങ്ങിവശായ ശകുന്തളയെ മേനക ദാക്ഷായണിയുടെ അടുക്കൽ കൂട്ടിക്കൊണ്ടുവന്നപ്പോൾത്തന്നെ, ദിവവയ ചക്ഷുസ്സുകൊണ്ടു ഞാൻ സംഗതി അറിഞ്ഞിരിക്കുന്നു. ദുർവാസാവിന്റെ ശാപത്താലാണ് പാവപ്പെട്ട ഈ സഹധർമ്മചാരിണിയെ അങ്ങു നിരാകരിക്കാനിടയായത്. വേറെ ഒന്നുമല്ല കാരണം. മോതിരം കണ്ടതോടുകൂടി ശാപമോക്ഷവും വന്നു.

രാജാവ്: (നെടുവീർപ്പുവിട്ടിട്ട്) ആവു! എന്റെ പേരിലുള്ള അപവാദം തീർന്നു.

ശകുന്തള: (വിചാരം) ആര്യപുത്രൻ കാരണംകൂടാതെയല്ല എന്നെ ഉപേക്ഷിച്ചത് എന്നു വന്നല്ലോ; ഭാഗ്യമായി. എന്നാൽ എനിക്കു ശാപം കിട്ടിയതായി ഓർമ്മയില്ല. അഥവാ ഞാൻ വിരഹംകൊണ്ടു ശൂന്യഹൃദയ യായിരുന്നപ്പോൾ ആയിരിക്കണം ശാപമുണ്ടായത്. അതാണ് 'ഭർത്താവി നെ മോതിരം കാണിക്കണം' എന്നു സഖിമാർ എന്നോടു വളരെ ക്കാര്യമായി പറഞ്ഞതിന്റെ അർത്ഥം.

മാരീചൻ: കുഞ്ഞേ, കാര്യം മനസ്സിലായല്ലോ? ഇനി ഭർത്താവിനെപ്പറ്റി അന്യഥാ ശങ്കിക്കരുത്. നോക്കൂ,

**ഊക്കേറും ശാപമൂലം സ്മൃതി മറയുകയാൽ വല്ലഭൻ നിന്നെയന്നാൾ**
**കൈക്കൊണ്ടില്ലിന്നു പിന്നെക്കലുഷമകലവേ സാദരം സ്വീകരിച്ചു;**
**ഉൾക്കൊള്ളും ധൂളിമൂലം പ്രതിഫലനബലം മാഞ്ഞുനിൽക്കുന്നനേര**
**ത്തേല്ക്കാ കണ്ണാടിയൊന്നും, മലിനതയൊഴിയുന്നേരമെല്ലാം ഗ്രഹിക്കും 32**

രാജാവ്: ഭഗവാൻ അരുളിച്ചെയ്തതുപോലെതന്നെ.

മാരീചൻ: ഉണ്ണീ! വിധിപോലെ ഞങ്ങൾ ജാതകകർമ്മം കഴിച്ചു വളർത്തിയ ഈ പുത്രനെ ഭവാൻ അഭിനന്ദിച്ചില്ലയോ?

രാജാവ്: ഭഗവാനേ, എന്റെ വംശപ്രതിഷ്ഠ ഇവനിലാണ്.

മാരീചഃ: തഥാഭാവിനമേനം ചക്രവർത്തിനമവഗച്ഛതു ഭവാൻ. പശ്യ –

**രഥേനാനുത്ഖാതസ്തിമിതഗതിനാ തീർണജലധിഃ**
**പുരാ സപ്തദ്വീപാം ജയതി വസുധാമപ്രതിരഥഃ**
**ഇഹായം സത്ത്വാനാം പ്രസഭദമനാത്സർവദമനഃ**
**പുനര്യാസ്യത്യാഖ്യാം ഭരത ഇതി ലോകസ്യ ഭരണാത്** 33

രാജാ: ഭഗവതാ കൃതസംസ്കാരേ സർവമസ്മിൻ വയമാശാസ്മഹേ.

അദിതിഃ: ഭഗവൻ! അനയാ ദുഹിതൃമനോരഥസമ്പത്തേഃ കണ്വോ$f$പി താവത്ച്ഛ്രുതവിസ്താരഃ ക്രിയതാം. ദുഹിതൃവത്സലാ മേനകേഹൈവ മാമുപചരന്തീ തിഷ്ഠതി.

ശകുന്തലാ: (ആത്മഗതം) മനോരഥഃ ഖലു മേ ഭണിതോ ഭഗവത്യാ.

മാരീചഃ: തപഃപ്രഭവാത് പ്രത്യക്ഷം സർവമേവ തത്രഭവതഃ.

രാജാ: അതഃ ഖലു മമ നാതിക്രുദ്ധോ മുനിഃ.

മാരീചഃ: തഥാപ്യസൗ പ്രിയമസ്മാഭിഃ പ്രഷ്ടവ്യഃ. കഃ കോ$f$ത്ര ഭോഃ? പ്രവിശ്യ.

ശിഷ്യഃ: ഭഗവൻ! അയമസ്മി.

മാരീചഃ: ഗാലവ! ഇദാനീമേവ വിഹായസാ ഗത്വാ മമ വചനാത്തത്ര-ഭവതേ കണ്വായ പ്രിയമാവേദയ, യഥാ പുത്രവതീ ശകുന്തലാ തച്ഛാപ-നിവൃത്തൗ സ്മൃതിമതാ ദുഷ്യന്തേന പ്രതിഗൃഹീതേതി.

ശിഷ്യഃ: യദാജ്ഞാപയതി ഭഗവാൻ. (ഇതി നിഷ്ക്രാന്തഃ)

മാരീചഃ: വത്സ! ത്വമപി സ്വാപത്യദാരസഹിതഃ സഖ്യുരാഖണ്ഡലസ്യ രഥമാരുഹ്യ തേ രാജധാനീം പ്രതിഷ്ഠസ്വ.

രാജാ: യദാജ്ഞാപയതി ഭഗവാൻ!

മാരീചഃ: അപി ച

**ഭവതു തവ വിഡൗജാഃ പ്രാജ്യവൃഷ്ടിഃ പ്രജാസു**
**ത്വമപി വിതതയജ്ഞോ വജ്രിണം പ്രീണയസ്വ**
**യുഗശതപരിവർതാനേവമന്യോന്യകൃത്യൈർ–**
**നയതമുഭയലോകാനുഗ്രഹശ്ലാഘനീയൈഃ** 34

മാരീചൻ: അങ്ങേ ഈ പുത്രൻ മേലിൽ ചക്രവർത്തിയായ്ച്ചമയും എന്ന് അറിഞ്ഞുകൊള്ളുക.

**സത്ത്വോദ്രിക്തനനർഗ്ഗളപ്രസരമാം തേരിൽക്കരേറി സ്വയം**
**സപ്താംഭോധികളും കടന്നിവനടക്കീടും ജഗത്താകവേ;**
**സത്ത്വൗഘത്തെ ദമിച്ചു സർവദമനാഖ്യാനം ലഭിച്ചോരിവൻ**
**സംസ്ഥാനങ്ങൾ ഭരിച്ചു മേൽ ഭരതനെന്നുള്ളോരു പോരാളുവോൻ** 33

രാജാവ്: തൃക്കൈകൊണ്ട് ജാതകകർമ്മംചെയ്യാൻ ഭാഗ്യമുണ്ടായ ഇവനിൽ ഇതൊക്കെയും ആശിക്കാവുന്നതാണ്.

അദിതി: ഭഗവാനേ, പുത്രിയുടെ ഈ മനോരഥം സിദ്ധിച്ച വിവരം ആള യച്ചു കണ്വനെ ഗ്രഹിപ്പിക്കണം; പുത്രിയുടെ പേരിലുള്ള വാത്സല്യത്താൽ മേനക എന്നെ ഉപചരിച്ചുകൊണ്ട് ഇവിടെത്തന്നെ താമസിക്കുന്നുണ്ട്.

ശകുന്തള: (വിചാരം) എന്റെ മനോരഥം ഭവതി പറഞ്ഞല്ലോ.

മാരീചൻ: അദ്ദേഹത്തിനു തപഃപ്രഭാവംകൊണ്ട് ഇതെല്ലാം പ്രത്യക്ഷമാണ്.

രാജാവ്: അതാണ് ഗുരു എന്റെ നേരെ കോപിക്കാഞ്ഞത്.

മാരീചൻ: എന്നാലും ഈ സന്തോഷവർത്തമാനം പറഞ്ഞയയ്ക്കേണ്ട താണ്. ആരവിടെ?

ശിഷ്യൻ: (പ്രവേശിച്ചിട്ട്) ഭഗവാനേ, ഞാൻ ഇതാ, ഇവിടെ ഉണ്ട്.

മാരീചൻ: വത്സ ഗാലവ, ഇപ്പോൾത്തന്നെ ആകാശമാർഗ്ഗമായിപ്പോയി കണ്വമഹർഷിയോടു ഞാൻ പറഞ്ഞയച്ചതായി സന്തോഷവർത്തമാനം പറയണം. എങ്ങനെയെന്നാൽ, ദുർവാസാവിന്റെ ശാപം നിവർത്തിച്ച തോടുകൂടി ഓർമ്മവന്നിട്ട് ദുഷ്ഷന്തമഹാരാജാവ് പുത്രനേയും ശകുന്തള യേയും സ്വീകരിച്ചിരിക്കുന്നു എന്ന്.

ശിഷ്യൻ: അരുളിച്ചെയ്തതുപോലെ. (പോയി.)

മാരീചൻ: ഉണ്ണീ, നീയും പുത്രഭാര്യാസമേതം സുഹൃത്തായ ഇന്ദ്രന്റെ രഥത്തിൽക്കയറി രാജധാനിയിലേക്കു യാത്ര പുറപ്പെടാം.

രാജാവ്: ഭഗവാന്റെ ആജ്ഞ.

മാരീചൻ: **ഋതുവിൽ മഴ പൊഴിച്ചീടട്ടെ നിൻ നാട്ടിലിന്ദ്രൻ;**
**ക്രതു പലതു ഭവാനും ചെയ്ക വിണ്ണോർക്കുവേണ്ടി;**
**ഉതവികളിതുമട്ടിൽത്തങ്ങളിൽച്ചെയ്തു ലോക**
**ദ്വിതയഹിതകൃതിക്കായ് വാഴുവിൻ ദീർഘകാലം.** 34

രാജാ: ഭഗവൻ! യഥാശക്തി ശ്രേയസേ യതിഷ്യേ.

മാരീചഃ: വത്സ! കിം തേ ഭൂയഃ പ്രിയമുപഹരാമി.

രാജാ: അതഃ പരമപി യദി ഭഗവാൻ പ്രിയം കർതുമിച്ഛതി, തർഹീദമസ്തു.

(ഭരതവാക്യം)

**പ്രവർതതാം പ്രകൃതിഹിതായ പാർഥിവഃ**
**സരസ്വതീ ശ്രുതമഹതാം മഹീയതാം**
**മമാപി ച ക്ഷപയതു നീലലോഹിതഃ**
**പുനർഭവം പരിഗതശക്തിരാത്മഭൂഃ** 35

(നിഷ്ക്രാന്താഃ സർവേ)

**ഇതി സപ്തമോ*ƒ*ങ്കഃ**

**(സമാപ്തമിദമഭിജ്ഞാനശാകുന്തലം നാമ നാടകം)**

രാജാവ്: യഥാശക്തി ശ്രേയസ്സിനുവേണ്ടി യത്നംചെയ്യാം.

മാരീചൻ: ഉണ്ണീ, ഇനിയും എന്തുപകാരമാണ് നിനക്കു ഞാൻ ചെയ്യേണ്ടത്?

രാജാവ്: ഇതിൽപ്പരം പ്രിയം എന്താണു വേണ്ടത്? എന്നാലും ഇരിക്കട്ടെ.

(ഭരതവാക്യം)

**നിനയ്ക്കണം പ്രകൃതിഹിതം പ്രജേശ്വരൻ;**
**ജയിക്കണം മഹിമയെഴും സരസ്വതി**
**എനിക്കുമിജ്ജനിമൃതിമാലകറ്റണം**
**സശക്തിയായ് വിലസിന നീലലോഹിതൻ** 35

(എല്ലാവരും പോയി.)

ശുഭം